


# ജോർജിയൻ മിറർ

മലങ്കരയുടെ സത്യദർശനം

പു.3 ലക്കം 4 ▪ 2011 ഒക്ടോബർ – ഡിസംബർ





Georgian Mirror is published trimonthly by St. George Orthodox Valiyapally, Palarivattom, Kochi-25.



Printed and Published by:
Mathew Alexander for St. George Orthodox Valiyapally, Palarivattom, Kochi-682 025

Editor : P.A. Alexander, Responsible for selection of news under the PRB Act

Editorial Office:
Georgian Mirror, St. George Orthodox Valiyapally
Palarivattom, Kochi-682 025. Phone: 0484-2346096
Email: gmirror2009@yahoo.com
Chief Editor: 94470 85545 Email: frchackoky@gmail.com
Editor: 98475 44046
Church Website: www.sgovp.com
Church Office Email: sgovpp@gmail.com

Printed at Viani Printings, Lisie Hospital Road, Kochi-682 018. Phone: 0484-2401635

## MISSION STATEMENT

To fight for the MOST HOLY FAITH that God has once for all entrusted to His Saints (St. Jude 3,20)



വിശുദ്ധന്മാർക്ക് ഒരിക്കലായിട്ട് ഭരമേൽപിച്ചിരിക്കുന്ന അതിവിശുദ്ധ വിശ്വാസത്തിനു വേണ്ടി പോരാടേണ്ടതിന് (വി. യൂദാ 3,20)

## ഉള്ളടക്കം



**കവർച്ചിത്രം: കാതോലിക്കേറ്റ് പതാക**
**ഫോട്ടോ: ഏബ്രഹാം തരകൻ**

## എഴുന്നേറ്റ് പണിയുക

**മൂ**ന്നാമതൊരു 'കാതോലിക്കേറ്റ്' ലക്കം കൂടി പ്രസിദ്ധീകരിക്കാൻ കഴിഞ്ഞതിൽ ദൈവത്തെ സ്തുതിക്കുന്നു. മുൻ ലക്കങ്ങളിൽ കാതോലിക്കേറ്റിന്റെ ചരിത്രവും സഭയുടെ ഭാരതീയതയും വിഷയീഭവിച്ചപ്പോൾ കാതോലിക്കേറ്റിന്റെ ഭാവിദർശനമാണ് ഇത്തവണത്തെ പ്രതിപാദ്യ വിഷയം. ഭാരതസഭയുടെ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായ കാതോലിക്കേറ്റിന്റെ നൂറാം വാർഷികത്തിലേക്ക് പ്രവേശിക്കുമ്പോൾ കടുത്ത വെല്ലുവിളികളാണ് സഭയ്ക്ക് നേരിടേണ്ടിവരുന്നത്.



ഈ പ്രതിസന്ധിയാണ് ബഹു. കോനാട്ടച്ചൻ സമകാലീനചിന്തയിൽ അവതരിപ്പിക്കുന്നത്. ഭാരതസഭയുടെ ഭാവി മാർത്തോമ്മാ ശ്ലീഹായുടെ പരിശുദ്ധ സിംഹാസനമായ കാതോലിക്കേറ്റിലാണ്. ഇത്രയധികം എതിർപ്പുകൾ നാം നേരിടേണ്ടിവരുന്നതിന് കാരണവും മറ്റൊന്നല്ല.

നമ്മുടെ പിതാക്കന്മാരുടെ ത്യാഗത്തിന്റെ ഫലമായിട്ടാണ് കാതോലിക്കേറ്റ് സ്ഥാപിതമായത്. അതിന്റെ പുരോഗതിക്കായി ഇന്നത്തെ തലമുറയും പ്രയത്നിക്കേണ്ടതുണ്ട്. നമ്മുടെ വിശ്വാസത്തിലും പ്രാർത്ഥനയിലും ത്യാഗത്തിലുമാണ് കാതോലിക്കേറ്റ് പണിയപ്പെടുന്നത്.

'പതിരാവരുത് ഈ കതിരുകൾ' എന്ന പദ്ധതിയെക്കുറിച്ച് പ. ബാവാ തിരുമേനിയുടെ കൽപനയും പദ്ധതിയുടെ വിശദാംശങ്ങളും ഈ ലക്കത്തിലുണ്ട്. ശൈശവത്തിൽത്തന്നെ ദൈവഭയം, മതനിഷ്ഠ, പാരമ്പര്യത്തോടുള്ള ഭക്ത്യാദരവ്, അഭിമാനബോധം തുടങ്ങിയ സദ്ഗുണങ്ങൾ കുട്ടികളിൽ വളർത്താൻ ലക്ഷ്യമാക്കുന്ന സഭയുടെ സംരംഭമാണിത്. വളരെ പ്രാധാന്യമുള്ള ഈ വിഷയങ്ങളിൽ ലേഖനങ്ങൾ തുടർന്നും പ്രസിദ്ധീകരിക്കുന്നതാണ്.

**ധൈര്യപ്പെട്ടു പ്രവർത്തിച്ചുകൊൾവിൻ; യഹോവ നല്ലവരോടു കൂടെ ഇരിക്കും – 2 ദിന. 19: 11**

സാമൂഹ്യപ്രതിബദ്ധതയുടെ ഒരു ലക്കം കൂടിയാണിതെന്ന് പറയാം. ബഹു. റജി അച്ചന്റെ ലേഖനം, നായർ സർവ്വീസ് സൊസൈറ്റിയുടെ ഔദ്യോഗികപ്രസിദ്ധീകരണമായ സർവ്വീസിന്റെ മുഖപ്രസംഗം, കേരളത്തിന്റെ ദയനീയമായ സാമൂഹ്യ അവസ്ഥയെക്കുറിച്ചുള്ള ഒസ്താത്തിയോസ് തിരുമേനിയുടെ പ്രതികരണം തുടങ്ങിയവ വായനക്കാരുടെ ചിന്തയ്ക്കും പ്രതികരണത്തിനും ഇടയാക്കും എന്ന് ജോർജിയൻ മിറർ പ്രതീക്ഷിക്കുന്നു.

ദൈവശാസ്ത്രപരമായ വിഷയങ്ങൾക്കായി ബഹു. കെ. എം. ജോർജച്ചന്റെ 'കൈത്തിരി' എന്ന ഒരു പുതിയ പംക്തി കൂടി ആരംഭിക്കുന്നതിൽ സന്തോഷമുണ്ട്.

കാതോലിക്കേറ്റിന്റെ ശതാബ്ദിവേളയിലെ ചർച്ചകൾക്കും പഠനങ്ങൾക്കും പ്രയോജനപ്പെടും എന്ന പ്രതീക്ഷയിൽ ഈ ലക്കം വായനക്കാർക്കായി സമർപ്പിക്കുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

കർത്താവിൽ നിങ്ങളുടെ

**കെ.വൈ. ചാക്കോ അച്ചൻ**

## മക്കൾ മഹാദാനം

പ്രിയരേ,

**ഭൗ**തികമായ സമൃദ്ധിയും സുഖസൗകര്യങ്ങളും വർദ്ധിച്ചുവരുന്തോറും പുതിയ വെല്ലുവിളികളും അവയിൽനിന്ന് ഉളവാകുന്ന അശാന്തിയും ലോകത്തിൽ വ്യാപിക്കുന്നു. ആത്മീയ തീക്ഷ്ണതയും, സഭയോടും വിശ്വാസത്തോടുമുള്ള പ്രതിബദ്ധതയും കുറഞ്ഞുവരുന്നതായി കാണുന്നു. അനേകം യുവതീയുവാക്കൾ ഭൗതീക സമൃദ്ധിയുടെ ഒഴുക്കിൽപെട്ട് സത്യവിശ്വാസവും സന്മാർഗ്ഗപ്രമാണങ്ങളും പരിത്യജിക്കപ്പെടുന്നു എന്നത് നമ്മെ വളരെ വേദനിപ്പിക്കുന്നു. ഈ പ്രവണത തുടർന്നാൽ നമ്മുടെ സമൂഹം ആപൽക്കരമായ അവസ്ഥയിൽ എത്തുമെന്ന് നാം ഭയപ്പെടുന്നു. ധനസമ്പാദനത്തിനും സുഖജീവിതത്തിനും മാത്രം പ്രാധാന്യം കൊടുത്ത് കുട്ടികളെ വളർത്തുന്ന മാതാപിതാക്കൾ ഇതേക്കുറിച്ച് വേണ്ടത്ര ചിന്തിക്കുന്നില്ല.



നമ്മുടെ ഇളംതലമുറയ്ക്ക് ആവശ്യമായ ക്രിസ്തീയമാതൃകയും ബോധനവും നല്കി, സത്യവിശ്വാസത്തിലും സന്മാർഗ്ഗത്തിലും വഴിനടത്തുവാൻ മാതാപിതാക്കളെ സജ്ജരാക്കുക എന്ന ലക്ഷ്യത്തോടെ മലങ്കരസഭാ മാനവശാക്തീകരണവിഭാഗത്തിന്റെ നേതൃത്വത്തിൽ ഒരു ക്രിസ്തീയ രക്ഷാകർത്തൃദൗത്യപദ്ധതി (Christian Parenting) ആവിഷ്കരിച്ചിരിക്കുകയാണ്. **"പതിരാവരുത് ഈ കതിരുകൾ"** എന്ന ശീർഷകത്തിൽ നടത്തുന്ന ഈ പദ്ധതിയുടെ മുദ്രാവാക്യം **മക്കൾ മഹാദാനം** എന്നതായിരിക്കും. കുടുംബ ഭദ്രതായജ്ഞം, ലഹരിവിരുദ്ധ ബോധവൽക്കരണം (യു-ടേൺ) എന്നീ കുടുംബ ശാക്തീകരണ നടപടികളുടെ തുടർപ്രവർത്തനമാണിത്.

സഭാകേന്ദ്രത്തിൽനിന്നും അയച്ചു തരുന്ന നിർദ്ദേശങ്ങൾ അനുസരിച്ച് 2011 ഒക്ടോബർ, നവംബർ, ഡിസംബർ മാസങ്ങളിൽ നമ്മുടെ എല്ലാ ഇടവകകളിലും വിവിധ പരിപാടികൾ നിർബന്ധമായും ക്രമീകരിക്കേണ്ടതാണ്. എല്ലാ ആത്മീയ പ്രസ്ഥാനങ്ങളും ഇക്കാര്യത്തിൽ സവിശേഷ ശ്രദ്ധ പതിപ്പിക്കണം.

ഭൗതികതയുടെ അതിപ്രസരത്തിനെതിരെ പ്രവർത്തിക്കുവാൻ വിളിക്കപ്പെട്ട ദൈവമക്കളാണ് നാം. നമ്മുടെ എല്ലാ ഭവനങ്ങളിലും കുടുംബ പ്രാർത്ഥന മുടക്കം കൂടാതെ നടത്തണം. കല്പിക്കപ്പെട്ട നോമ്പുകൾ നിഷ്ഠയോടെ ആചരിക്കണം. ക്രമമായി വി. വേദപുസ്തകം വായിക്കണം. പള്ളിയാരാധനകളിൽ വിശേഷിച്ച് വി. കുർബാനയിൽ, ഒരുക്കത്തോടെ ആദ്യന്തം കുടുംബസമേതം പങ്കെടുക്കണം. വിവാഹം, മാമോദീസാ, ഗൃഹപ്രവേശം, പിറന്നാൾ തുടങ്ങിയ വിശേഷാവസരങ്ങൾ ധൂർത്തും ആർഭാടവും ഇല്ലാതെ തികച്ചും ലളിതമായി ആചരിക്കുവാൻ നാം നിങ്ങളെ ഉദ്ബോധിപ്പിക്കുന്നു. കുട്ടികളെ നിർബന്ധമായും സൺഡേ സ്കൂളുകളിൽ അയയ്ക്കുകയും, ആത്മീയകാര്യങ്ങൾ പരിശീലിപ്പിക്കുകയും വേണം. നമ്മുടെ ഇളംതലമുറ ദൈവാനുഗ്രഹമുള്ളവരും, സന്മാർഗ്ഗികളും ആയിത്തീരുവാൻ അവരെ ദൈവതിരുമുമ്പാകെ സമർപ്പിച്ച് മുട്ടിപ്പായി നമുക്ക് പ്രാർത്ഥിക്കാം.

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

# മലങ്കര കാതോലിക്കേറ്റിന്റെ ഭാവി

■ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത

### ചരിത്ര പശ്ചാത്തലം

'മലങ്കര' 'കാതോലിക്ക' ഇത്യാദി സംജ്ഞകൾക്ക് മുമ്പുണ്ടായിരുന്നതിനെക്കാൾ ആകർഷണം ഇക്കാലത്ത് കണ്ടുവരുന്നുണ്ട്. 'കാതോലിക്ക' എന്ന സ്ഥാനത്തിനും സ്ഥാപനത്തിനും മലങ്കരയിൽ ഒരു ചരിത്ര പശ്ചാത്തലമുണ്ട്. 'പേർഷ്യൻ ബന്ധ'ത്തിന്റെ കാലത്ത് പൊതുവെ ചിന്തിക്കുകയോ ആഗ്രഹിക്കുകയോ ചെയ്യാത്തതും, പൊടുന്നനെ സിറിയൻ ബന്ധമെന്ന ബാന്ധവം ആരംഭിച്ച്, ക്രമശ്ശഃ അത് കണ്ഠകോടാലിയായി മാറുന്നുവെന്ന തിരിച്ചറിവ് ഉണർന്നപ്പോൾ നസ്രാണികൾ അവരുടെ സഭാപരമായ സ്വകീയതയ്ക്കും നിലനിൽപിനും, ചരിത്രപരമായ പ്രാമാണ്യത്തിനും അനിവാര്യമെന്നു കരുതി, ഈ ദേശീയ സഭയുടെ സ്വയശീർഷകത്തിന്റെയും ഭരണസ്വാതന്ത്ര്യത്തിന്റെയും പൂർണ്ണതയായ കാതോലിക്ക/പാത്രിയർക്കീസ് സ്ഥാനം ഉണ്ടാകണമെന്നു സഭ നിശ്ചയിച്ചതിൽ അത്ഭുതപ്പെടാനില്ല. സിറിയൻ സഭാദ്ധ്യക്ഷന്മാർ കുറെക്കൂടെ മാന്യമായും മലങ്കരസഭയുടെ തനിമയെ ആദരിച്ചും പെരുമാറിയിരുന്നെങ്കിൽ, ഒരുപക്ഷേ മേൽപറഞ്ഞ അഭിലാഷം നിറവേറ്റുന്നതിൽ രൂപഭേദവും കാലതാമസവും അനിവാര്യമായേനെ! മലങ്കരയിൽ സ്വദേശീയരായ സഭാദ്ധ്യക്ഷന്മാർ ഉണ്ടായിരുന്നുവെങ്കിലും, മറ്റുപൗരസ്ത്യ സഭകളിലെപ്പോലെ പരാശ്രയം കൂടാതെ സഭയുടെ നിലയും നിലപാടും കൗദാശിക ആവശ്യങ്ങളും ഭരണസ്വാതന്ത്ര്യവും അഭിമാനകരമായി കാത്തുസൂക്ഷിക്കുന്നതിന് ഒരു കാതോലിക്കോസേറ്റ് അനിവാര്യമായി വന്നു. അത്തരമൊരു തീരുമാനമെടുക്കാൻ മലങ്കരസഭയ്ക്ക് അവകാശമുള്ളതുമാണെന്നത് നിസ്തർക്കവുമാണ്.

ഇത്തരമൊരു സാഹചര്യവും സ്ഥാപനവും സ്വപ്നം കണ്ടവർ അനേകരുണ്ട്. എന്നാൽ മലങ്കരസഭാ ഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് പിതാവിനാണ് ധീരമായ ഈ കാൽവയ്പിന് നേതൃത്വം നൽകുവാൻ ദൈവനിയോഗമുണ്ടായത്. മലങ്കരസഭയുടെ നിലനിൽപിനും അഭ്യുന്നതിക്കും അവശ്യം വേണ്ടിയിരിക്കുന്ന ഈ സ്ഥാപനത്തെ കണ്ണിന്റെ കൃഷ്ണമണിപോലെ കരുതി പാലിച്ചു സൂക്ഷിക്കുവാനുള്ള ആഹ്വാനം അദ്ദേഹത്തിന്റെ അന്ത്യകൽപനയിലുണ്ട്. താരതമ്യപ്പെടുത്താവുന്നതല്ലെങ്കിലും 'കാതോലിക്ക്' എന്ന നാമം പേറുന്ന രണ്ടു സ്ഥാനങ്ങൾ കേരളക്കരയിലുണ്ട്. അവയ്ക്ക് മലങ്കരസഭയുടെ പരിശുദ്ധ കാതോലിക്കോസേറ്റിന്റെ ചരിത്രപരമായ പ്രസക്തിയോ, സ്ഥാനമഹിമയോ, സ്വാതന്ത്ര്യമോ, വ്യാപ്തിയോ, ഒരിക്കലുമുണ്ടായിരിക്കയില്ല. പരിണിതപ്രജ്ഞനായ മലങ്കരസഭാ ഭാസുരന്റെ മഹൽ ദർശനത്തിന്റെ പൊരുളനുസരിച്ച്, മഹനീയമായ




കാതോലിക്കോസേറ്റ്, വരുംകാലങ്ങളിൽ അഭംഗുരം നിലനിർത്താനും നിർവചിക്കാനും കാലദേശഭേദാന്തരീക്ഷങ്ങളിൽ പുനരാഖ്യാനം നടത്താനും അനന്തരാവകാശികൾക്കു ബാദ്ധ്യതയുണ്ട്.

### നാളത്തെ മലങ്കര കാതോലിക്കോസേറ്റ്

**1** മലങ്കര കാതോലിക്കോസേറ്റിന്റെ പ്രസക്തി, തനിമ, ചരിത്രനിയോഗം എന്നിവയെക്കുറിച്ചുള്ള അറിവും, ചിന്തകളും, ചർച്ചകളും വ്യാപകമാകണം. പ്രത്യേകിച്ച്, അൽപവ്യത്യാസങ്ങളോടെങ്കിലും ഇതേ നാമം പേറുന്ന ഒന്നിലധികം പേർ തൊട്ടടുത്തുള്ള സാഹചര്യത്തിൽ. ഈ കാതോലിക്കോസേറ്റ് സർവ്വസ്വതന്ത്രവും, സഭയുടെ പ്രധാനമേലദ്ധ്യക്ഷ സ്ഥാപനവുമാണ്. സഭാനാഥനായ യേശുക്രിസ്തുവല്ലാതെ ഇതിനു മീതെ മറ്റൊരധികാരിയില്ല. ഈ പ്രൗഢസന്ദേശം, സഭാഭരണഘടന, കാനോൻ, പ്രഖ്യാപനങ്ങൾ മുതലായവയിൽ തെളിഞ്ഞു വരേണ്ടതാണ്.

**2** മലങ്കര കാതോലിക്കോസേറ്റ് പൗരസ്ത്യ പാരമ്പര്യത്തിലെ മറ്റ് കാതോലിക്ക/പാത്രിയർക്കീസ് സ്ഥാനത്തിനു തുല്യമാണ്. അക്കാരണത്താൽ അത് ഭാരതത്തിലെ ദേശീയ അപ്പോസ്തോലിക സഭയുടെ ഐക്യത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും സ്വയശീർഷകത്തിന്റെയും പ്രതീകവും പ്രാണനുമാണ്.

3. ഇന്നത്തെയും നാളത്തെയും മലങ്കര സഭയുടെ പുരോഗതിയുടെയും തുടരുന്ന ആത്മീക നവീകരണ പ്രക്രിയയുടെയും ഹേതുവും പ്രായോഗികതയും, മലങ്കരയുടെ കാതോലിക്കോസേറ്റ് എന്ന പ്രഭവകേന്ദ്രംതന്നെയായിരിക്കണം. ഒരു സ്വതന്ത്ര കാതോലിക്കേറ്റിൻകീഴിലുള്ള സഭയ്ക്ക് അതിന്റെ ഭാവിയെപ്പറ്റി നല്ല ദർശനവും ഉൾക്കാഴ്ചയും പ്രതീക്ഷകളുമുണ്ടായിരിക്കേണ്ടതാണ്.

**4** 'കാതോലികം' (Catholic) എന്ന സംജ്ഞയുടെ മൂലാർത്ഥത്തിൽ നിന്നു വേണം തുടങ്ങാൻ. "With reference to the whole" of faith എന്നാണല്ലോ ഈ പദത്തിന്റെ സൂചനയും മൂലാർത്ഥവും വ്യവഹരിക്കുന്നത്. ചരിത്രമെന്ന ഉണ്മയുടെയും സത്യവിശ്വാസത്തെയും പാരമ്പര്യങ്ങളെയും സ്പർശിച്ചാണ്, അതിന്റെ നില. കേവലം "പിതാവ് എന്നു പരിഭാഷപ്പെടുത്തുന്ന ഹ്രസ്വമായ ഒരു സങ്കല്പമല്ല Catholic എന്ന പദത്തിൽ അടങ്ങിയിരിക്കുന്നത്. കാതോലിക്കോസ് എന്ന പദവും ആശയവും 'കാതോലികം' എന്നതിന്റെ തദ്ഭാവമാണല്ലോ. സത്യവിശ്വാസത്തിന്റെ പൂർണ്ണത, പാരമ്പര്യത്തിന്റെ സജീവ പ്രവാഹം എന്നിവയുടെ മൂർത്തരൂപവും ഈടുവയ്പുകളുടെ സുരക്ഷാകാര്യസ്ഥനുമായി കാതോലിക്കോസേറ്റിനെ നിർവചിക്കേണ്ടതാണ്. പാരമ്പര്യങ്ങളുടെയും സത്യവിശ്വാസത്തിന്റെയും സാർവ്വലൗകികത കാതോലിക്കോസേറ്റിൽ പ്രതിഫലിക്കുന്നു. 'പൊതുപിതാവ്' എന്നു സങ്കൽപത്തിലടങ്ങുന്നതല്ല ഈ ദർശനം.

**5** ആനുകാലിക പ്രശ്നങ്ങളെ 'കാതോലിക'മെന്ന വിശാല കാൻവാസിൽ സമർപ്പിച്ച് വിശദീകരിക്കുന്ന പ്രക്രിയ ഇവിടെ പ്രസക്തമാണ്. അങ്ങനെ ഓർത്തഡോക്സ് വിവക്ഷയിൽ ഏതു പ്രശ്നസാഹചര്യത്തിന്റെ നേരേയും ഒരു ക്രിയാത്മക പ്രതികരണമുണ്ട്. ഉറച്ച ഒരു ജീവിത-വിശ്വാസ തറയിൽ നിന്നുകൊണ്ടാണ് കാതോലിക സഭ, ഏതുകാലത്തും ഉടലെടുക്കുന്ന പ്രശ്നങ്ങളെ അപഗ്രഥിക്കുന്നത്.

> **ഒരു സ്വതന്ത്ര കാതോലിക്കേറ്റിൻകീഴിലുള്ള സഭയ്ക്ക് അതിന്റെ ഭാവിയെപ്പറ്റി നല്ല ദർശനവും ഉൾക്കാഴ്ചയും പ്രതീക്ഷകളുമുണ്ടായിരിക്കേണ്ടതാണ്.**

# കാതോലിക്കേറ്റിന്റെ പ്രസക്തി

■ ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത



മലങ്കരസഭയുടെ ദേശീയ സ്വാതന്ത്ര്യത്തിന്റെയും സ്വയംശീർഷകത്വത്തിന്റെയും പ്രതീകമാണ് അതിന്റെ കാതോലിക്കസ്ഥാനം. മാർ തോമ്മാ ശ്ലീഹായുടെ കാലം മുതൽ മലങ്കരസഭ അനുഭവിച്ചുവന്ന സർവ്വസ്വതന്ത്രമായ നിലനില്പിന്റെയും തനിമയുടെയും സാർവ്വദേശീയമായ അംഗീകരണം മാത്രമാണ് 1912 ലെ കാതോലിക്ക സ്ഥാപനം കൊണ്ട് മലങ്കരസഭയിൽ സംജാതമായിട്ടുള്ളത്.

മാർത്തോമ്മായുടെ മക്കൾക്ക് ക്രിസ്തീയവിശ്വാസം അഭംഗുരം പുലർത്തിക്കൊണ്ടുപോകുവാൻ സാമൂഹ്യവും വിദ്യാഭ്യാസപരവും സംഘടനാത്മകവുമായ തലങ്ങളിൽ ബുദ്ധിമുട്ടുകൾ നേരിട്ട സന്ദർഭങ്ങളിൽ വിദേശത്തുള്ള സഹോദര ക്രിസ്തീയസഭകളിൽനിന്നും 4–ാം നൂറ്റാണ്ടു മുതൽ സഹായം ലഭ്യമായിരുന്നു. എങ്കിലും മലങ്കരസഭ വൈദേശികഭരണത്തെ എക്കാലത്തും എതിർത്തുകൊണ്ടിരിക്കയോ മനസ്സില്ലാമനസ്സോടെ സ്വീകരിക്കുകയോ ചെയ്തിട്ടുണ്ട്.

റോമാസാമ്രാജ്യത്തിലും പേർഷ്യൻ സാമ്രാജ്യത്തിലും അർമ്മീനിയൻ സഭയിലും ഈജിപ്തിലെയും എത്യോപ്യയിലെയും സഭകളിലും ലഭിച്ച ക്രിസ്തീയവിശ്വാസം കാലദേശ സംസ്കാര തലങ്ങളിൽ തദ്ദേശീയമാക്കുവാൻ വളരെ അനുകൂല സാഹചര്യങ്ങൾ അവിടവിടങ്ങളിൽ ഉണ്ടായിരുന്നു. എന്നാൽ ഇതുപോലെയുള്ള സാഹചര്യങ്ങൾ മാർത്തോമ്മയുടെ മക്കൾക്ക് കിട്ടിയിരുന്നില്ലയെന്നതാണ് ഈ സഭ നൂറ്റാണ്ടുകളോളം വൈദേശികസഭകളുടെ ആരാധനാജീവിതശൈലിയെ അവലംബിക്കേണ്ടിവന്നതിന്റെ കാരണം. ഈ ഒരു ലക്ഷ്യം സ്വപ്നം കണ്ടുകൊണ്ടിരുന്ന മലങ്കരസഭയ്ക്ക് ഉദിച്ചുയർന്ന ഒരു വെള്ളിനക്ഷത്രമായിരുന്നു മലങ്കരസഭയിലെ കാതോലിക്ക സ്ഥാപനം.

**മാർ തോമ്മാ ശ്ലീഹായുടെ പിൻഗാമിത്വവും അപ്പോസ്തോലിക പിൻതുടർച്ചയും അവകാശപ്പെടുവാൻ അർഹതയുള്ള ഇന്ത്യയിലെ ക്രൈസ്തവസഭയുടെ ദേശീയ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി സ്ഥിതിചെയ്യുന്ന വൈദിക മേലദ്ധ്യക്ഷസ്ഥാനമാണ് കാതോലിക്കേറ്റ്.**

ഇതു സംബന്ധിച്ച പരി. അബ്ദേദ് മശിഹ പാത്രിയർക്കീസിന്റെ കല്പനയിൽ തിഗ്രീസിലെ മഫ്രിയാനായ്ക്കുള്ള സ്ഥാനമല്ല വിവക്ഷിച്ചത്. മഫ്രിയാനാ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനി ആയിരുന്നു. ‘കിഴക്കിന്റെ കാതോലിക്കേറ്റിൽ സർവ്വസ്വതന്ത്ര ഭരണസംവിധാനം വിവക്ഷിച്ചു. പാത്രിയർക്കീസിന്റെ എല്ലാ അധികാരങ്ങളും തുല്യമായി കാതോലിക്കായ്ക്കും ഉള്ളതായി വിളംബരം ചെയ്തു.

മലങ്കരയിൽ എ.ഡി. 52–ൽ എത്തിയ മാർ തോമ്മാ ശ്ലീഹ എ.ഡി. 72 ൽ രക്തസാക്ഷിമരണം പ്രാപിക്കുന്നതിനിടയിൽ ഈ സഭയ്ക്കാവശ്യമായ ഭരണക്രമീകരണവും ആരാധനാ ജീവിതശൈലിയും സംസ്ഥാപിച്ചിരുന്നിരിക്കണം. എന്നാൽ

---

‘Whole’ എന്നത് ഈ ഭൂമിയെ മാത്രം പരാമർശിച്ചുകൊണ്ടുള്ളതല്ല. അതിരുകളില്ലാത്ത ആ പൂർണ്ണതയുടെ “പൂർണ്ണതാഹേതു” ഈശ്വരൻ തന്നെയാണ്.

**6** എക്യുമെനിക്കൽ രംഗത്ത്, ‘കാതോലിക‘മെന്നതിന്റെ ഇപ്പറഞ്ഞ വിശദീകരണം തികച്ചും പ്രസക്തമാണ്. ഭാരതസഭകളെ ഐക്യത്തിന്റെ പരമദർശനത്തിലെത്തിക്കേണ്ടത് വിദേശബന്ധമോ മേൽക്കോയ്മയോ പ്രത്യുപകാരചിന്തയോ അല്ല; ആകാനും പാടില്ല. പേർഷ്യൻ സഭയൊഴികെ മലങ്കരസഭയിലെത്തിയ പലരും കണ്ണെറിഞ്ഞത് ഈ സഭയുടെ ആളും അർത്ഥവും കണ്ട് വശീകരിക്കപ്പെട്ട്, ഇതിനെ ഒരു കോളനിയാക്കാനുള്ള ചിന്തയോടെയാണ്. സൗകര്യപൂർവ്വമായ മറ്റൊരു വിശദീകരണവും ഇവിടെ യോഗ്യമല്ല. മനസ്സിൽ ഊറിക്കൂടിയിരിക്കുന്ന അബദ്ധധാരണകളുടെ വെളിച്ചത്തിൽ ഇപ്പറഞ്ഞതിനെ നിഷേധിക്കുന്ന വിദേശബന്ധപ്രേമികൾ ഇന്നുമുണ്ട്. മാർത്തോമ്മൻ പൈതൃകം എന്ന കറതീർന്ന ഓർത്തഡോക്സിതന്നെയാണ് ഭാരതസഭകളുടെ ഐക്യത്തിന്റെ മാർഗ്ഗരേഖ. ഇതിൽ വിശുദ്ധ പാരമ്പര്യങ്ങളും അപ്പസ്തോലിക വിശ്വാസവും ദേശീയതയും സ്വാതന്ത്ര്യവും സ്വയശീർഷകത്വവും കുറ്റമറ്റ വേദ വിശദീകരണങ്ങളും നിറഞ്ഞുനിൽക്കുന്നു. മറ്റൊരു സഭയുടെയും “കൂട്ടായ്മ”യിലല്ല, ഏകീകൃത മലങ്കര സഭയുടെ വ്യക്തിത്വം. “സാർവ്വത്രിക സഭ, ഭൂലോകസുറിയാനി സഭ” മുതലായ പ്രസ്താവനകൾ ഇപ്പറഞ്ഞതിനു നിരക്കുന്ന ആശയങ്ങളല്ല. സഭ എവിടെയായാലും അതു സാർവ്വത്രികം തന്നെ!

**ഭാരതസഭകളെ ഐക്യത്തിന്റെ പരമദർശനത്തിലെത്തിക്കേണ്ടത് വിദേശബന്ധമോ മേൽക്കോയ്മയോ പ്രത്യുപകാരചിന്തയോ അല്ല; ആകാനും പാടില്ല.**

ഒരു അപ്പസ്തോലിക സഭയെന്ന നിലയിൽ, മലങ്കരസഭ ഈ ഭൂമുഖത്തെ മറ്റു സഭാസമൂഹങ്ങളും ഒരു സഹോദരീ സഭയെന്നല്ലാതെ, മറ്റൊന്നിന്റെയും അധീശത്വത്തിലുള്ളതല്ല. അത്രത്തോളം വിശാലമാണ് “കാതോലിക്കോസേറ്റി”ന്റെ പ്രസക്തി.

**മാർത്തോമ്മൻ പൈതൃകം എന്ന കറതീർന്ന ഓർത്തഡോക്സിതന്നെയാണ് ഭാരതസഭകളുടെ ഐക്യത്തിന്റെ മാർഗ്ഗരേഖ.**

അങ്ങനെ ഭാരതസഭകളുടെ എക്യുമെനിക്കൽ ബന്ധങ്ങളുടെ കേന്ദ്രബിന്ദു ഈ സ്വതന്ത്ര കാതോലിക്കോസേറ്റാണ്.

**7** കാതോലിക്കോസേറ്റിന്റെ കീഴിലുള്ള സഭയുടെ സമഗ്ര പുരോഗതി ലക്ഷ്യമാക്കി ഒരു കാനോൻഗ്രന്ഥം രൂപമെടുത്തേ തീരൂ. സഭയുടെ സ്വയശീർഷകത്വവും, നിർമ്മല വിശ്വാസവും ചരിത്രവും ആധുനിക പ്രശ്നങ്ങളും ഗവേഷണചടുലതയോടെ നിർവചിച്ചിരിക്കുന്ന ഭരണഘടനാ വ്യാഖ്യാനങ്ങളും വേണ്ടിയിരിക്കുന്നു. ‘കാതോലിക്കോസേറ്റ്’ കേവലം ഒരു നാമമാത്ര “നാമമോ” സ്ഥാപനമോ അല്ല; മലങ്കരസഭയുടെ സമസ്ത പ്രതീക്ഷകളുടെ ചരിത്രപരമായ ശീർഷകവും തന്നെയാണ്. ആത്മീകവും ലൗകീകവുമായ സഭാ ഭരണത്തിന്റെയും, നേതൃത്വത്തിന്റെയും കേന്ദ്രബിന്ദുവാണ് ഈ സ്ഥാപനം.

കാതോലിക്കോസേറ്റില്ലാതെ ആധുനിക മലങ്കരസഭയില്ല! **GM**

ഈ പാരമ്പര്യം അധികകാലം നിലനിന്നില്ലയെന്ന് ഉദയംപേരൂർ സുന്നഹദോസിന്റെ നിശ്ചയങ്ങൾ വെളിവാക്കുന്നു. ഹൈന്ദവരിൽനിന്ന് ക്രിസ്ത്യാനികളായവർ പ്രാദേശിക സംസ്കാരത്തനിമയിൽ എത്രമാത്രം വളരുവാൻ ശ്രമിച്ചു എന്നതിനു തെളിവില്ല.

1964 ൽ നാലാം കാതോലിക്കായുടെ സ്ഥാനാരോഹണത്തിൽ മലങ്കര സഭയുടെ ഭരണഘടന 114-ാം വകുപ്പ് പ്രകാരം ക്ഷണിക്കപ്പെട്ട അന്ത്യോഖ്യ പാത്രിയർക്കീസ് യാക്കോബ് തൃതീയൻ വന്ന് നിരുപാധികം അതിൽ പങ്കെടുത്ത് കാതോലിക്കേറ്റിനെ അംഗീകരിച്ചു. ഇത് 1995 ലെ സമുദായക്കേസ് വിധിയിൽ കാതോലിക്കേറ്റിന്റെ സർവ്വസ്വതന്ത്രാധികാരത്തിന്റെ വസ്തുത എടുത്തുകാട്ടുന്നതിനു സുപ്രീംകോടതി വിധിക്ക് വളരെ ഉപകാരമായി.

പാത്രിയർക്കേറ്റിന്റെ തുല്യ അധികാരങ്ങളുള്ള കാതോലിക്കേറ്റാണ് മലങ്കരസഭയുടേത് .

1934 ലെ മലങ്കരസഭാ ഭരണഘടന അതിൻപ്രകാരം ക്രോഡീകരിച്ചു. 1958 ലെയും 1995 ലെയും സുപ്രീംകോടതി വിധിയിലൂടെ ഈ സത്യം അരക്കിട്ടുറപ്പിക്കുകയും ചെയ്തു. മലങ്കരസഭയ്ക്ക് ന്യായമായും രൂപീകരിച്ച് വിളംബരം ചെയ്യാമായിരുന്ന കാതോലിക്ക സ്ഥാപനം നൂറ്റാണ്ടുകൾക്കു ശേഷം ദീർഘമായ ഒരു കാത്തിരിപ്പിന്റെ ഫലമായി പരിശുദ്ധാത്മാവ് ദാനമായി നൽകിയെന്നു കണക്കാക്കാം.

മലങ്കരയുടെ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷങ്ങൾ നടത്തുവാൻ നാം തയ്യാറെടുക്കുന്ന സാഹചര്യത്തിൽ കാതോലിക്കേറ്റിന്റെ പ്രസക്തി വിശദമാക്കേണ്ടിയിരിക്കുന്നു. **മലങ്കരയിലെ കാതോലിക്കാ സ്ഥാപനം എന്നതിൽ കൂടി മലങ്കരസഭാ മേലദ്ധ്യക്ഷന് മെത്രാന്മാർക്കു പട്ടം കൊടുക്കുവാനും മൂറോൻ കൂദാശ ചെയ്യുന്നതിനുമുള്ള സർവ്വസ്വാതന്ത്ര്യമുണ്ടെന്നു മാത്രമേ നാം പലപ്പോഴും കാണുന്നുള്ളൂ. കാതോലിക്കേറ്റിന്റെ സാംഗത്യം ഇതിലൊക്കെ വളരെ ഉന്നതമാണ്.** മൂറോൻ കൂദാശയും മേല്പട്ടക്കാരെ വാഴിക്കുന്നതും ഒരു സ്വതന്ത്രസഭയായി തുടരുന്നതിനു നമ്മെ സഹായിക്കുന്നു. എന്നാൽ ഇവിടുത്തെ കാതോലിക്കേറ്റിന്റെ പ്രസക്തി സ്വാതന്ത്ര്യത്തിലൂന്നി ദൈവസ്നേഹത്തിന്റെ ആവിഷ്കാരം എല്ലാ തലങ്ങളിലും പ്രസ്പുഷ്ടമാക്കുക എന്നതാണ്.

**മാർ തോമ്മാ ശ്ലീഹായുടെ പിൻഗാമിത്വവും അപ്പോസ്തോലിക പിൻതുടർച്ചയും അവകാശപ്പെടുവാൻ അർഹതയുള്ള ഇന്ത്യയിലെ ക്രൈസ്തവസഭയുടെ ദേശീയ സ്വാതന്ത്ര്യത്തിന്റെ പ്രതീകമായി സ്ഥിതിചെയ്യുന്ന വൈദിക മേലദ്ധ്യക്ഷസ്ഥാനമാണ് കാതോലിക്കേറ്റ്.** മറ്റേതൊരു സഭയുടെയും മേലദ്ധ്യക്ഷനു പറയപ്പെടുന്ന 'പാത്രിയർക്കീസ്, ആർച്ച് ബിഷപ്പ്, പാപ്പാ' തുടങ്ങിയ **എല്ലാ സ്ഥാനനാമങ്ങളും സ്വയം ശീർഷകത്വവും അപ്പോസ്തോലിക പിൻതുടർച്ചയുമുള്ള മലങ്കരയിലെ കാതോലിക്കേറ്റിൽ നിക്ഷിപ്തമാണ്.**

മലങ്കരയിലെ അപ്പോസ്തോലിക കാതോലിക്കേറ്റ് അതിന്റെ ദൗത്യനിർവഹണത്തിലൂടെ സ്വത്വത്തിന്റെ പ്രഭാവം പ്രകടമാക്കേണ്ടിയിരിക്കുന്നു. നാം ഇന്നു പുലർത്തുന്ന ആരാധനാപാരമ്പര്യത്തെ ഭാരതീയമാക്കിത്തീർത്തുകൊണ്ട് കാതോലിക്കേറ്റിന്റെ സഭാപരമായ ഭാരതീയ വ്യക്തിത്വവും ദേശീയ സ്വാതന്ത്ര്യവും ആവിഷ്കരിക്കുവാൻ സാധിക്കുമ്പോൾ സഭയുടെ കാതോലിക്കേറ്റിന്റെ അപ്പോസ്തോലികത കൂടുതൽ ശോഭയുള്ളതായിത്തീരും. സഭയ്ക്കു വേണ്ടിയുള്ള പ്രാർത്ഥനയിൽ (പാമ്പാക്കുട നമസ്കാരം) 'കാലോചിതമായ നിയമങ്ങളും നടപടികളും സഭയിൽ ക്രമപ്പെടുത്തുവാൻ അതിന്റെ ഭരണക്കാർക്ക് നീ ബോധജ്ഞാനം കൊടുക്കണമെ' എന്നത് പിതാക്കന്മാർ മുന്നമെ ഉദ്ദേശിച്ചിട്ടുള്ളതു മാണ്.

GM

*('കാതോലിക്കേറ്റ്ദിന ചിന്തകൾ' എന്ന ലേഖനത്തിന്റെ സംക്ഷിപ്ത രൂപം)*

## കാതോലിക്കാ ദിനം

മലങ്കരസഭയുടെ സ്വാതന്ത്ര്യവബോധം വിശ്വാസികളിൽ രൂഢമൂലമാക്കുന്നതിനും കാതോലിക്കേറ്റിന്റെ കീഴിൽ എന്നും അണിനിരക്കുന്നതിന് പ്രതിജ്ഞ ചെയ്യുന്നതിനും **മൂന്നാം കാതോലിക്ക ഗീവറുഗീസ് ദ്വിതീയൻ ബാവാ സഭയിൽ ആരംഭിച്ചതാണ് കാതോലിക്കാദിനാചരണം.**



മലങ്കരസഭയുടെ കാതോലിക്കേറ്റിന്റെ ചരിത്രപരവും വേദശാസ്ത്രപരവുമായി വിശദമാക്കപ്പെട്ട കാര്യങ്ങൾ മലങ്കര ഓർത്തഡോക്സ് സഭാമക്കൾ അയവിറക്കുന്ന ദിവസമാണ് കാതോലിക്കാ ദിനം.

സഭാംഗങ്ങൾ ദശാംശം മാറ്റിവയ്ക്കുന്ന ശൈലി പ്രവൃത്തിപഥത്തിലായാൽ കാതോലിക്കാദിനനിധിശേഖരണത്തിൽ പ്രകടമായ മാറ്റമുണ്ടാവും. ഇപ്പോൾ കാതോലിക്കാനിധിയുടെ ഒരു നല്ലപങ്ക് ജീവകാരുണ്യ പ്രവർത്തനങ്ങൾക്കു കൂടി ഉപയോഗിക്കുന്നതിനാൽ കാര്യമായ വർദ്ധനവ് ഉണ്ടായിട്ടുണ്ട്.

## നമ്മുടെ പിതാവായ പരിശുദ്ധ തോമാശ്ലീഹായുടെ ഓർമ്മ കഴിപ്പീൻ



തമ്പുരാനെ പെറ്റ അമ്മയുടെ അടിയന്തിരം എന്നും ഭക്തിയായി എല്ലാവരും നടത്തിക്കൊൾവിൻ. അമ്മ നിങ്ങളെ കാത്തുകൊള്ളും. **അങ്ങനെതന്നെ തോമ്മാശ്ലീഹായുടെ ദുഃഖ്റോനോയും കഴിപ്പീൻ.** അവിടത്തെ ഓർമ്മ നിങ്ങൾക്കു വാഴ്വിന്നും ആയിരിക്കും – കാരണവന്മാരുടെ അടിയന്തിരം ചുരുക്കത്തിൽ ആയാലും മുടക്കരുത്. അവരുടെ വാഴ്വും വലിയതാണ്.

*പരുമല തിരുമേനി*

## മെത്രാപ്പോലീത്തമാരുടെ വിദേശനാമങ്ങൾ

നാമിന്ന് ഒരു ദേശീയ സഭയായി വളർന്നിരിക്കുന്നു. വിദേശാധിപത്യത്തെ ചെറുക്കുന്നു, എങ്കിൽ നമുക്ക് ദേശീയ നാമങ്ങൾ സ്വീകരിച്ചാൽ പോരേ? എന്നു ചോദിക്കുന്നവരുണ്ട്. സഭയ്ക്ക് ദേശീയ സ്വഭാവമുണ്ടെങ്കിലും അതിന്റെ സാർവത്രികത (കാതോലികം എന്ന വിവക്ഷ) വിസ്മരിക്കാവുന്നതല്ല. സാർവത്രിക സഭയുടെ പൊതു സ്വത്തായ പൂർവിക പിതാക്കന്മാർ സമാദരിക്കപ്പെടുവാനും അവരിൽ കൂടി ലഭിച്ചിട്ടുള്ള പൈതൃകം നിലനിർത്തുവാനും ഈ പേരുകൾ പ്രേരകമാണ്.

**ഫാ. ഡോ. ടി.ജെ. ജോഷ്വ**

# മലങ്കര കാതോലിക്കേറ്റ് ശതാബ്ദി ചിന്തകൾ

## കാതോലിക്കാ സ്ഥാപനവും മലങ്കര സഭാഭരണഘടനയും: ഒരു ഭാവി പരിചിന്തനം

■ ഫാ. ഡോ. ജേക്കബ് കുര്യൻ

### ആമുഖക്കുറിപ്പ്

**1.** 1912ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരം, മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ ഒരു നിർണ്ണായക വഴിത്തിരിവായിരുന്നു. ഒന്നാം നൂറ്റാണ്ടു മുതലുള്ള ഒരു സ്വതന്ത്രദേശീയ സഭയുടെ ശ്ലൈഹിക, പൗരോഹിത്യ, സാക്ഷ്യ ജീവിതത്തിൽ, നിലനിൽപിനായുള്ള പോരാട്ടങ്ങൾക്ക് ചരിത്രവിജയം കുറിക്കുവാൻ ആ സംഭവത്തിനു കഴിഞ്ഞുവെന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു. എന്നാൽ അതേ സംഭവത്തിന് വികല നിറവും, വികടഭാവവും നൽകാൻ ചില ശ്രമങ്ങൾ ഇന്നും നടക്കുന്നു. ഉദാഹരണത്തിന്, 1912 ൽ ആണ് മലങ്കര ഓർത്തഡോക്സ് സഭ ഉണ്ടായതെന്ന് ചിലരും, 1912 ലെ കാതോലിക്കേറ്റ് ആവിഷ്കാരം അന്ത്യോഖ്യാ പാത്രിയർക്കേറ്റിന്റെ സാമന്ത മഫ്രിയാനേറ്റ് ആയി മലങ്കര മാർത്തൊമ്മൻ പൈതൃകത്തെ ചുരുക്കി കളഞ്ഞുവെന്ന് മറ്റുചിലരും വിളിച്ചുകൂവുന്നു. ഇതോടൊപ്പം, 1912 ലെ മലങ്കര കാതോലിക്കേറ്റ് ആവിഷ്ക്കാരം, ഒരു "പുന:സ്ഥാപന" മാണോ, "സ്ഥാപന" മാണോയെന്ന ചർച്ചയും സജീവമാണ്. ഈ പശ്ചാത്തലത്തിൽ, ചരിത്രവസ്തുതകളുടെയും ഭാവി സാധ്യതകളുടെയും ഒരു പരിചിന്തനത്തിന് പ്രസക്തി ഏറെ ഉണ്ടെന്നു തോന്നുന്നു.



1934 ലെ മലങ്കര സഭാഭരണഘടന, അത്യുന്നത നീതിപീഠങ്ങളുടെ വിധിയെഴുത്തിൻപ്രകാരം മലങ്കര ഓർത്തഡോക്സ് സഭയുടെ അനന്യത്വപ്രഖ്യാപനമാണ്. ഓർത്തഡോക്സ് സുറിയാനി സഭ, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭ, മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ, എന്നിവയെയും പാത്രിയർക്കീസ്, കാതോലിക്കോസ്, മലങ്കര മെത്രാപ്പോലീത്താ എന്നീ സ്ഥാനങ്ങളെയും പരസ്പര ബന്ധത്തിലും, അതാതിന്റെ തനിമയിലും കണ്ടുകൊണ്ട് രൂപകൽപ്പന ചെയ്തിട്ടുള്ള മലങ്കരസഭാ ഭരണഘടന ഒരർത്ഥത്തിൽ ഒരത്ഭുത രേഖയാണ്. ആകമാനസഭാ കൂട്ടായ്മ പരിരക്ഷിച്ചും സ്വകീയ സ്വാതന്ത്ര്യം കൈവിടാതെയും ഉള്ള ഒരു സഭാവ്യവസ്ഥിതിയെയാണ് മലങ്കര സഭാഭരണഘടന വ്യക്തമാക്കുന്നത്. ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിലെ ചരിത്രയാഥാർത്ഥ്യങ്ങളുടെ പശ്ചാത്തലത്തിൽ, 1934 ലെ ഭരണഘടന ഒരത്ഭുതം തന്നെയാണ്. എന്നാൽ ഇരുപത്തൊന്നാം നൂറ്റാണ്ടിലെ മലങ്കരസഭായാഥാർത്ഥ്യത്തെ പുരോഗമനപരമായ ഒരു ഭാവിയിലേക്ക് നയിക്കുവാൻ സാധ്യമായ ഒരു സമഗ്ര ദർശനം ഈ ഭരണഘടനയ്ക്കുണ്ടോ എന്ന ചോദ്യം പ്രസക്തമാണ്. ഈ സമഗ്രത കൈവരിക്കാൻ കുറെ വകുപ്പുഭേദഗതികൾക്കു പറ്റുമോ അതോ മൗലികമായ ഒരു ഭരണഘടനാപരിഷ്ക്കാരം ആവശ്യമോ എന്ന പരിചിന്തനത്തിനും പ്രസക്തി ഏറെ ഉണ്ടെന്നു തോന്നുന്നു.

**ആകമാനസഭാ കൂട്ടായ്മ പരിരക്ഷിച്ചും സ്വകീയ സ്വാതന്ത്ര്യം കൈവിടാതെയും ഉള്ള ഒരു സഭാവ്യവസ്ഥിതിയെയാണ് മലങ്കര സഭാഭരണഘടന വ്യക്തമാക്കുന്നത്.**

**2. 1912 ലെ കാതോലിക്കേറ്റ് ആവിഷ്ക്കാരം: ചരിത്ര വസ്തുതകളും പ്രാധാന്യവും**

ക്രിസ്തുവർഷം ഒന്നാം നൂറ്റാണ്ടുമുതൽ നിലനിൽക്കുന്നതും, മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക, പൗരോഹിത്യ, സുവിശേഷസാക്ഷ്യപാരമ്പര്യത്തിലുള്ളതുമായ പുരാതനസഭയാണ് മലങ്കരസഭ. പുരാതനറോമൻ, പേർഷ്യൻ സാമ്രാജ്യങ്ങൾക്ക് പുറത്തായിരുന്ന ഒരു ക്രൈസ്തവ സമൂഹമെന്ന നിലയിൽ, സ്വതന്ത്രവും തദ്ദേശീയവുമായ ഒരു സഭാവ്യക്തിത്വം ആ സഭയ്ക്കുണ്ടായിരുന്നു. യഹൂദരും, യഹൂദസങ്കരവിഭാഗങ്ങളും,, ദ്രാവിഡരും, ആര്യഗണങ്ങളും, ഗോത്രവിഭാഗങ്ങളും, അനാര്യജാതിക്കാരും ഒക്കെ ഈ മാർത്തോമ്മൻ മാർഗ്ഗത്തിലൂടെ ക്രിസ്തുവിന്റെ വെളിച്ചം പകർന്നു. അതേ അവസരത്തിൽ, റോമൻ, പേർഷ്യൻ സാമ്രാജ്യങ്ങളിലെ ക്രൈസ്തവ സമൂഹങ്ങളുമായി ഈ സഭാസമൂഹത്തിന് സൗഹൃദബന്ധങ്ങളും ഉണ്ടായിരുന്നു. ഇപ്രകാരമുള്ള ഒരു തദ്ദേശീയീകൃത ക്രൈസ്തവ സംസ്കാരമാണ്, പതിനാറാം നൂറ്റാണ്ടുവരെ മലങ്കരസഭയ്ക്കുണ്ടായിരുന്നത്. പോർച്ചുഗീസ് ആധിപത്യത്തിന്റെ മറവിൽ, പതിനാറാം നൂറ്റാണ്ടോടെ മലങ്കരസഭയെ റോമൻ സഭയുടെ കീഴിലും ലത്തീൻ സഭാപാരമ്പര്യത്തിന്റെ തടവിലും ആക്കുവാനുള്ള ശ്രമങ്ങൾ ശക്തമായി. അതിനെതിരെയുള്ള മലങ്കരസഭയുടെ പോരാട്ടം തുടർച്ചയായ മൂന്നു വിദേശ സഭാധിപത്യശ്രമങ്ങളോടുള്ള പോരാട്ടമായി പരിണമിച്ചു. ആദ്യം റോമൻ സഭയോട്, പിന്നീട് ആംഗ്ലിക്കൻ നവീകരണത്തോട്, പിന്നീട് അന്ത്യോഖ്യൻ സഭാമേലധികാരത്തോട്. "സഹായ" ഹസ്തങ്ങൾ ധൃതരാഷ്ട്രാലിംഗനമായി മാറിയപ്പോൾ കുതറിമാറുവാനുള്ള മൂന്നു സംഭവങ്ങൾക്ക് ചരിത്രം സാക്ഷ്യം വഹിച്ചു. ***ഒന്നാമത്തേത്***, 1653 ലെ കൂനൻകുരിശു സത്യം അഥവാ ഭാരതചരിത്രത്തിൽ വിദേശാധിപത്യത്തിനെതിരെ ഒരു ജനത ഒന്നിച്ചു നടത്തിയ ആദ്യപ്രക്ഷോഭം; ***രണ്ടാമത്തേത്,*** 1830ലെ മാവേലിക്കര സുന്നഹദോസും പടിയോലയും അഥവാ പാശ്ചാത്യ നവീകരണ വിശ്വാസ സമ്മർദ്ദങ്ങൾക്കെതിരെ ഒരു പൗരസ്ത്യ സഭാസമൂഹത്തിന്റെ സ്വാതന്ത്ര്യപ്രഖ്യാപനം; ***മൂന്നാമത്തേത്,*** 1889 ലെ തിരുവിതാംകൂർ റോയൽകോടതി വിധിയിലൂടെ മലങ്കരസഭയുടെ ഭാവിയെ മുഴുവൻ ബാധിക്കുന്നതും അന്ത്യോഖ്യ പാത്രിയർക്കീസിന്റെ അധികാര കൈകടത്തലിനെതിരെ പരോക്ഷമായ ഒരു പ്രഖ്യാപനം (യഥാർത്ഥത്തിൽ, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ, അന്ത്യോഖ്യപാത്രിയർക്കീസിന്റെ പിന്തുണയിൽ തോമസ് അത്താനാസ്യോസിനെതിരെ കൊടുത്ത സെമിനാരി കേസിന്റെ അന്തിമവിധിയാണിത്). ആയതിൻപ്രകാരം, (അന്ത്യോഖ്യ) പാത്രിയർക്കീസിന് മലങ്കരസഭയുടെമേൽ ലൗകിക ഭരണാധികാരം ഇല്ലെന്നും, മലങ്കരയിൽ ലൗകികവും ആത്മീയവുമായ ഭരണാധികാരം പാത്രിയർക്കീസിനാലും ജനങ്ങളാലും സ്വീകാര്യനായ നാട്ടുകാരനായ മെത്രാപ്പോലീത്തായ്ക്കാണെന്നും പ്രഖ്യാപിച്ചു. അതേയവസരത്തിൽ, പാത്രിയർക്കീസന്മാർ മലങ്കരസഭയുടെ മേൽ ലൗകികഭരണാധികാരവും നിയന്ത്രണങ്ങളും അടിച്ചേൽപ്പിക്കുന്ന സാഹചര്യം നിലനിന്നിരുന്നുതാനും.

**മലങ്കരസഭയുടെ പോരാട്ടം തുടർച്ചയായ മൂന്നു വിദേശ സഭാധിപത്യശ്രമങ്ങളോടുള്ള പോരാട്ടമായി പരിണമിച്ചു. ആദ്യം റോമൻ സഭയോട്, പിന്നീട് ആംഗ്ലിക്കൻ നവീകരണത്തോട്, പിന്നീട് അന്ത്യോഖ്യൻ സഭാമേലധികാരത്തോട്.**

മേല്പറഞ്ഞ റോയൽകോടതി വിധിയാണ് മലങ്കരയിൽ ഒരു കാതോലിക്കാ സ്ഥാനത്തെക്കുറിച്ചുള്ള ചിന്തകൾക്ക് പരോക്ഷപ്രേരണയായത്. റോയൽ കോടതിവിധിയിൽ പാത്രിയർക്കീസിന് ലൗകികാധികാരം മലങ്കരസ

ഭയുടെമേൽ അനുവദിക്കുന്നില്ല എന്നു വ്യക്തമായി. മെത്രാനെ വാഴിക്കുകയും മൂറോൻ കൂദാശ നടത്തുകയും ചെയ്യുന്ന അധികാരം വച്ചു വിലപേശുവാൻ അതോടെ പാത്രിയർക്കീസന്മാർ ഒരുങ്ങിയ ചരിത്രമാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസു മുതലുള്ള പാത്രിയർക്കീസന്മാർക്കുള്ളത്. ഇത്തരുണത്തിലാണ്, മെത്രാന്മാരെ വാഴിക്കാൻ പാത്രിയർക്കീസുതന്നെ അധികാരപ്പെടുത്തുന്ന ഒരു മഫ്രിയാനാ സ്ഥാനമെങ്കിലും മലങ്കരയ്ക്ക് ലഭിക്കാൻ ശ്രമങ്ങൾ നടന്നത്. ഇങ്ങനെ ഒരു കാര്യം പാത്രിയർക്കീസന്മാരുടെ ശ്രദ്ധയിൽപെടുത്താൻ കോനാട്ട് മാത്തൻ മല്പാനും മറ്റും ധൈര്യം നൽകിയത്, 1889 സെപ്റ്റംബർ 19-ാം തീയതി പത്രോസ് തൃതീയൻ പാത്രിയർക്കീസ് കോനാട്ട് മല്പാന് അയച്ച കത്താണെന്നുതോന്നുന്നു. (സമുദായകേസ് എക്സിബിറ്റ് 155) നേരത്തെ കോനാട്ടു മല്പാൻ ഒരു സംശയം ചോദിച്ച് എഴുതിയ കാര്യത്തിനു മറുപടിയാണ് ഈ കത്ത്. സംശയം ഇപ്രകാരമായിരുന്നു: പേർഷ്യയിൽ നിലവിൽ ഒരു മഫ്രിയാന ഇല്ലാതിരിക്കെ, ഒന്നാം തുബ്ദേനിൽ ബസേലിയോസ് എന്നപേര് ഓർക്കേണ്ടതുണ്ടോ? അതിന് പത്രോസ് തൃതീയൻ മറുപടി എഴുതിയത്, ആ പേരിൽ ആ സ്ഥാനത്തേക്ക് ഒരാൾ ഉണ്ടാകാൻ സാധ്യതയുണ്ട് അതുകൊണ്ട് പേര് ഓർക്കണം എന്നാണ്. ഇക്കാര്യം വച്ചുകൊണ്ട്, ആ സ്ഥാനം പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിനുവേണ്ടി ആവശ്യപ്പെടുന്ന ഒരു പ്രമേയം സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ പാസാക്കുകയും അക്കാര്യം കോനാട്ട് മാത്തൻ മല്പാൻ പത്രോസ് തൃതീയൻ പാത്രിയർക്കീസിനെഅറിയിച്ച് അപേക്ഷിക്കയും ചെയ്തപ്പോൾ "ആലോചിക്കട്ടെ" എന്ന മറുപടി കിട്ടി. അന്നുമുതൽ ഇടനിലക്കാർ മുഖേനയും അല്ലാതെയും പ്രസ്തുത സ്ഥാനത്തിനുവേണ്ടിയുള്ള ശ്രമങ്ങൾ സജീവമായി. അബ്ദേദ് മിശിഹാ പാത്രിയർക്കീസ് 01.11.1903ൽ ജോസഫ് മാർ ദീവന്നാസ്യോസിനും, പൗലൂസ് ഈവാനിയോസിനും എഴുതിയപ്പോൾ, ഒരു മഫ്രിയാനയെ നിയമിക്കുന്ന കാര്യം പരിഗണിക്കുന്നതായി സൂചിപ്പിച്ചിട്ടുണ്ട്. (സമുദായകേസ് എക്സിബിറ്റ് 246). 1904ൽ കോനാട്ട് മാത്തൻ മല്പാൻ പുലിക്കോട്ടിൽ തിരുമേനിക്ക് എഴുതിയ കത്തിൽ (സമുദായ കേസ് എക്സിബിറ്റ് 72) പള്ളികളുടെ ഒരു നിവേദനം പാത്രിയർക്കീസിന് അയയ്ക്കുന്നുവെന്നും, പ്രസ്തുത നിവേദനപ്രകാരം പുലിക്കോട്ടിൽ തിരുമേനി സഭയ്ക്കുവേണ്ടി ചെയ്തിട്ടുള്ള സേവനങ്ങളുടെ അടിസ്ഥാനത്തിൽ അദ്ദേഹത്തിന് മഫ്രിയാനാസ്ഥാനമോ റീശ് എപ്പിസ്ക്കോപ്പാസ്ഥാനമോ നൽകണമെന്ന് എഴുതിയെന്നും, ഇക്കാര്യത്തിൽ അന്തൂൺ എന്ന ശീമക്കാരന്റെ അനുകൂലമായ ഇടനിലയുണ്ടെന്നും, അല്പം പണം ചെലവാക്കേണ്ടിവന്നാലും അതു സാരമില്ല എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ഇക്കാര്യത്തിൽ വട്ടശ്ശേരിൽ മല്പാനും പരിശ്രമിച്ചിരുന്നു.

**കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ തൽസ്ഥാനത്ത് ഒരാളെ മലങ്കരയുള്ള മെത്രാന്മാർക്ക് വാഴിക്കുവാനുള്ള സ്വാതന്ത്ര്യത്തോടെ മെത്രാന്മാരെ വാഴിക്കുവാനും മൂറോൻ കൂദാശ നടത്തുവാനുമുള്ള സ്ഥാനമായിട്ടാണ് കാതോലിക്കാ സ്ഥാപനത്തെ മലങ്കരയിൽ ആവിഷ്ക്കരിച്ചത്**

1906ൽ അട്ടിമറിയിലൂടെ അബ്ദുള്ള രണ്ടാമൻ, അബ്ദേദ് മശിഹായെ മാറ്റി പാത്രിയർക്കീസായെങ്കിലും 1909 ജനുവരി 13ന് കോനാട്ട് മാത്തൻ മല്പാൻ അബ്ദേദ് മിശിഹായ്ക്ക് പിന്തുണ നൽകിക്കൊണ്ട് എഴുതി. തീഗ്രീസിലെ നിന്നു പോയ മഫ്രിയാന സിംഹാസനത്തെ ഇന്ത്യയിൽ സ്ഥാപിച്ച് അതിൽ ഇന്നാട്ടുകാരനായ ഒരാളെ ആക്കണമെന്നുമായിരുന്നു കത്തിന്റെ മറ്റൊരു താല്പര്യം. (സമുദായ കേസ്, എക്സിബിറ്റ് 73). (ഈ എഴുത്ത് പുലിക്കോട്ടിൽ തിരുമേനിയെ മഫ്രിയാനാ സ്ഥാനത്തേക്ക് ഉദ്ദേശിച്ച് ആയിരിക്കാൻ ഇടയില്ല, കാരണം അന്ന് തിരുമേനി മലങ്കരമെത്രാപ്പോലീത്ത സ്ഥാനം വട്ടശ്ശേരിൽ തിരുമേനിയെ ഭരമേല്പിച്ചിരുന്നു. രോഗാവസ്ഥയിലും ആയിരുന്നു) മലങ്കരയുടെ മേൽ ലൗകിക അധികാരം ലക്ഷ്യം വച്ച അബ്ദുള്ള പാത്രിയർക്കീസ് മലങ്കരയ്ക്ക് മഫ്രിയാനാ സ്ഥാനം കൊടുക്കുവാൻ സന്നദ്ധനായില്ല എന്നുമാത്രമല്ല അക്കാര്യത്തിൽ എഴുത്തുകുത്തു നടത്തിയ കോനാട്ട് മാത്തൻ മല്പാനെ മലങ്കരയിലേക്കുള്ള യാത്രയിൽ ബോംബെയിൽ വച്ചു തന്നെ ശാസിക്കയും ചെയ്തു. അബ്ദുള്ള പാത്രിയർക്കീസ് 1909ൽ മലങ്കര എത്തി 1911ൽ വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുകയും ചെയ്തു. ശീമയിൽ അധികാരഭ്രഷ്ടനാക്കപ്പെട്ട് കഴിഞ്ഞിരുന്ന അബ്ദേദ് മിശിഹാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കിനെക്കുറിച്ചറിഞ്ഞ് "Abdullah's excommunication vain you and your followers blessed" (അബ്ദുള്ളയുടെ മുടക്ക് അസാധു; നിങ്ങളും നിങ്ങളുടെ അനുഗാമികളും അനുഗ്രഹിക്കപ്പെട്ടവർ) എന്ന ടെലഗ്രാമും വിശദമായ ഒരു കല്പനയും മലങ്കരയ്ക്ക് അയച്ചു. തുടർന്ന് നടന്ന എഴുത്തുകുത്തുകൾ വേഗം ഫലം കണ്ടു. മലങ്കരയെത്തിയ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് 1912 സെപ്റ്റംബർ 15ന് നിരണത്തുവച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ മലങ്കരയിലെ പ്രഥമ കാതോലിക്ക അഥവാ മഫ്രിയാനാ ആയിട്ട് വാഴിക്കുന്നതിൽ പ്രധാന കാർമ്മികത്വം വഹിച്ചു. ***കിഴക്കിന്റെയും ഇന്ത്യയിലും മറ്റുമുള്ള മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിന്റെയും കാതോലിക്കാ അതായത് മഫ്രിയാനായായി*** 1912 കന്നിമാസം 2-ാം തീയതി (1912 സെപ്റ്റംബർ 15) മുറിമറ്റത്തിൽ മാർ ഈവാനിയോസിനെ ബസേലിയോസ് എന്ന നാമധേയത്തിൽ വാഴിച്ചതായി കല്പനകളിലൂടെയും പ്രഖ്യാപിച്ചു. (1088 കന്നി 2, കുംഭം 8 തീയതികളിലെ കല്പനകൾ). ഒരു കാതോലിക്കാ നിര്യാണം പ്രാപിക്കുമ്പോൾ തൽസ്ഥാനത്ത് ഒരാളെ മലങ്കരയുള്ള മെത്രാന്മാർക്ക് വാഴിക്കുവാനുള്ള സ്വാതന്ത്ര്യത്തോടെ മെത്രാന്മാരെ വാഴിക്കുവാനും മൂറോൻ കൂദാശ നടത്തുവാനുമുള്ള സ്ഥാനമായിട്ടാണ് കാതോലിക്കാ സ്ഥാപനത്തെ മലങ്കരയിൽ ആവിഷ്ക്കരിച്ചത് എന്ന് വ്യക്തമായി പ്രസ്തുത കല്പനകളിൽ പറയുന്നു.

**3. മലങ്കര കാതോലിക്കേറ്റ്: സ്ഥാനസാധുതയും "സ്ഥാപനമോ" "പുനഃസ്ഥാപനമോ" എന്ന വാദകോലാഹലവും**

1912 ലെ മലങ്കര കാതോലിക്കേറ്റ്, സാധുതയുള്ള സ്ഥാനമാണോ എന്നകാര്യത്തിൽ ഇന്ത്യയിലെ പരമോന്നത കോടതിയായ സുപ്രീംകോടതി തന്നെ ഒന്നിലധികം പ്രാവശ്യം വിശകലനം നടത്തി തീരുമാനം പ്രഖ്യാപിച്ചതാണ്. അസ്സന്നിഗ്ദ്ധമായ ഭാഷയിൽ മലങ്കര കാതോലിക്കേറ്റിന്റെ സാധുത അടിവരയിട്ടതായ പ്രസ്തുത പ്രഖ്യാപനത്തിലേക്ക് ഇവിടെ വീണ്ടും കടക്കുന്നില്ല. മാത്രവുമല്ല, 1958 ലെ സഭാസമാധാനരേഖകളും, 1964ലെ കാതോലിക്കാ വാഴ്ചയും മലങ്കര കാതോലിക്കേറ്റിന്റെ സാധുതയെ ചോദ്യം ചെയ്തവരുടെ ഭാഗത്തുനിന്നുതന്നെ പ്രസ്തുത സ്ഥാനത്തിന്റെ അംഗീകാര സാക്ഷ്യങ്ങളായി അവശേഷിക്കയും ചെയ്യുന്നു. ഏറ്റവും ഒടുവിൽ ഇതാ, കാതോലിക്കേറ്റിന്റെ പ്രസക്തിയും പ്രാധാന്യവും കണ്ടുമോഹിച്ചുപോയതിന്റെ തെളിവായി മലങ്കരസഭയിൽ നിന്നു വിഘടിച്ചവർ ആ സ്ഥാനനാമം അതിന്റെ ശോഭകെടുത്തി ഉപയോഗിക്കുവാനും തുടങ്ങിയിരിക്കുന്നു. ("ശോഭ" എന്നുപറഞ്ഞാൽ സ്വാതന്ത്ര്യവും സ്വയംശീർഷകത്വവുമാണ്). അതിലൊന്ന്, അന്ത്യോഖ്യപാത്രിയർക്കീസിന്റെ കീഴിലും മറ്റത് റോമാപാപ്പായുടെ കീഴിലും.

**ഏറ്റവും ഒടുവിൽ ഇതാ, കാതോലിക്കേറ്റിന്റെ പ്രസക്തിയും പ്രാധാന്യവും കണ്ടുമോഹിച്ചുപോയതിന്റെ തെളിവായി മലങ്കരസഭയിൽ നിന്നു വിഘടിച്ചവർ ആ സ്ഥാനനാമം അതിന്റെ ശോഭകെടുത്തി ഉപയോഗിക്കുവാനും തുടങ്ങിയിരിക്കുന്നു.**

എന്നാൽ 1912 ലെ മലങ്കര കാതോലിക്കേറ്റ് ''പുന:സ്ഥാപന''മാണോ, "സ്ഥാപന"മാണോ എന്ന ചർച്ച സമീപകാലത്ത് മലങ്കരസഭയ്ക്കുള്ളിൽ തന്നെ സജീവമാണ്.

1934ലെ ഭരണഘടനയിൽ തന്നെ പറഞ്ഞിരിക്കുന്നത്, 1912 ൽ മലങ്കര ഉൾപ്പെട്ട പൗരസ്ത്യ ഓർത്തഡോക്സ് സഭയിൽ കാതോലിക്കാസിംഹാസനം പുന:സ്ഥാപിക്കപ്പെട്ടിരിക്കുന്നുവെന്നാണ്. ഈ പദപ്രയോഗം തന്നെ പല ഔദ്യോഗിക രേഖകളിലും മലങ്കരസഭ ഉപയോഗിച്ചിട്ടുള്ളതുമാണ്. അതുകൊണ്ട് "പുന:സ്ഥാപിക്കപ്പെട്ടു" എന്നുള്ള പദപ്രയോഗം കൊണ്ട്, എന്ത് അർത്ഥമാക്കുന്നു എന്ന് പരിഗണിക്കേണ്ടിയിരിക്കുന്നു.

മാർതോമ്മാശ്ലീഹായുടെ തന്നെ സ്ഥാപക, പൗരോഹിത്യ പൈതൃകമുള്ള പേർഷ്യയിൽ മൂന്നാം നൂറ്റാണ്ടിൽ ആരംഭിച്ച് സെലൂക്യ കേന്ദ്രമാക്കി കുറെക്കാലം നിലനിന്ന കാതോലിക്കേറ്റും, ഏഴാം നൂറ്റാണ്ടിൽ അന്ത്യോഖ്യയുടെ കീഴിൽ തിഗ്രീസ് കേന്ദ്രമാക്കി പുന:സ്ഥാപിക്കപ്പെട്ട് കുറേക്കാലം നിലനിന്ന കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റും ഒരു തുടർച്ചയും പൂർത്തീകരണവും മലങ്കരയിൽ പ്രാപിച്ചുവെന്ന അർത്ഥത്തിൽ, 1912 ൽ മലങ്കരയിൽ കാതോലിക്കാസ്ഥാപനം പുന:സ്ഥാപിക്കപ്പെട്ടുവെന്ന് പറയുവാൻ കഴിയും. തിഗ്രീസ് കേന്ദ്രമാക്കി നിലവിലുണ്ടായിരുന്ന കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റിന്റെ സ്ഥാനനാമം "ബസേലിയോസ്" എന്നായിരുന്നു. അതേ സ്ഥാനനാമം മലങ്കരയിൽ കാതോലിക്കേറ്റിന് ഉപയോഗിച്ചതുകൊണ്ടും, ഈ സ്ഥാനത്തെക്കുറിച്ച് കോനാട്ടു മല്പാനും മറ്റും പാത്രിയർക്കീസുമാരുമായി എഴുത്തുകുത്തുകൾ നടത്തിയതിന്റെ വെളിച്ചത്തിലും, അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പനയിൽ "നിങ്ങളുടെ അപേക്ഷയെ സാധിച്ചു തരേണ്ടത് യുക്തവും ന്യായവുമാകുന്നു വല്ലോ?," എന്നു സൂചിപ്പിച്ചതിനാലും ഒരു പുന:സ്ഥാപനചിന്ത നിഷേധിക്കാവുന്നതല്ല.

''പുന:സ്ഥാപിക്കപ്പെട്ട''താണെങ്കിൽ അതിന് അന്ത്യോഖ്യ പാത്രിയർക്കീസിന്റെ വിധേയത്വത്തിൽ ഒരു കീഴ്സ്ഥാനമേ ആകുവാൻ തരമുള്ളൂ എന്ന എതിർവാദത്തെ എങ്ങനെ അതിജീവിക്കും? **ഒന്നാമത്,** ഒമ്പതാം നൂറ്റാണ്ടിലെ കാഫർത്തൂത്താ ഉടമ്പടി പ്രകാരം, തീഗ്രീസിലെ കാതോലിക്കേറ്റിന് സ്വതന്ത്രമായ ഒരു ഭരണാധികാര വ്യവസ്ഥ ഉണ്ടായിരുന്നുവെന്നത് ചരിത്രവസ്തുതയാണ്. **രണ്ടാമത്,** 1912 ലെ മലങ്കര കാതോലിക്കേറ്റ് സംബന്ധമായി പാത്രിയർക്കീസ് പുറപ്പെടുവിച്ച രണ്ടു കല്പനകളിലും യാതൊരുവിധ വിധേയത്വവ്യവസ്ഥകളോ കീഴ്സ്ഥാനസൂചനയോ ഇല്ല. **മൂന്നാമത്,** 1912 ലെ കാതോലിക്കാസ്ഥാനക്രമീകരണം, ഇന്ത്യയിലെ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിലേക്കാണെന്ന് അബ്ദേദ് മിശിഹാ പാത്രിയർക്കീസ് സൂചിപ്പിക്കുന്നതിനാൽ ഇൻഡ്യയിലെ പുരാതനപൗരോഹിത്യ, ശ്ലൈഹിക പാരമ്പര്യത്തിന്റെ തുടർച്ചയായിട്ടാണെന്നും ആയത് ആർക്കും കീഴിലല്ലായിരുന്നുവെന്നും വ്യക്തം. **നാലാമത്,** പഴയ പേർഷ്യൻ



പ്രദേശത്ത് ഒരു കൽദായ പാത്രിയർക്കേറ്റ് നിലവിലുള്ളതിനാൽ, പേർഷ്യയിലെ കാതോലിക്കേറ്റിന്റെ പുന:സ്ഥാപനം ചരിത്രദൃഷ്ട്യാ അസാധ്യം എന്നവാദം യുക്തിരഹിതവും, ബലഹീനവുമാണ്. വിശ്വാസ വ്യതിചലനം സംഭവിച്ച സ്ഥാനങ്ങളെയല്ലല്ലോ സഭയുടെ മുഖ്യധാരയുടെ തുടർച്ചയായിട്ട് ആരും വീക്ഷിക്കുന്നത്. **അഞ്ചാമത്,** അന്ത്യോഖ്യാപാത്രിയർക്കീസുമായി സംസർഗ്ഗമുള്ളതും അതുമുഖേന ആകമാനക്രൈസ്തവ പൈതൃകവുമായി ബന്ധം സൂക്ഷിക്കുന്നതുമായ ഒരു തുടർച്ചാസൂചനയാണ് 'പുന:സ്ഥാപനം' നൽകുന്നത്. **ആറാമത്,** കൽക്കദോനേതര വിശ്വാസം കാത്തുസൂക്ഷിച്ചതായ ഒരു സഭാസ്ഥാനമായ പേർഷ്യൻ മഫ്രിയാനേറ്റ് ഇൻഡ്യയിലെ മാർത്തോമ്മൻ ശ്ലൈഹിക, പൗരോഹിത്യ പിന്തുടർച്ചയുടെ പശ്ചാത്തലമായിരിക്കുന്നത്, മലങ്കരസഭ റോമിന്റെ കീഴിൽ പുരാതനകാലം തൊട്ടേ ആയിരുന്നുവെന്ന റോമൻ വാദത്തെ ഖണ്ഡിക്കുവാനും പര്യാപ്തമാണ്. ചുരുക്കത്തിൽ, "തുടർച്ചയും, പൂർത്തീകരണവും" എന്നയർത്ഥത്തിൽ "പുന:സ്ഥാപന"ത്തെ വ്യാഖ്യാനിക്കുന്നിടത്ത്, ഒരു "കീഴ്സ്ഥാന" അപകർഷതയ്ക്ക് ഒരു കാര്യവുമില്ല.

എന്നാൽ, അന്ത്യോഖ്യൻ മലങ്കര ബന്ധത്തിന്റെ കയ്പേറിയ അനുഭവങ്ങൾ വച്ചുകൊണ്ടും, മലങ്കരസഭയുടെ സ്വാതന്ത്ര്യവും സ്വയശീർഷകത്വവും ഭാവിയിലേക്ക് നൽകുന്ന സാധ്യതകൾ കണക്കിലെടുത്തും, 1912 ലെ കാതോലിക്കേറ്റ് ആവിഷ്ക്കാരത്തെ ചരിത്ര ദശാസന്ധിയിലെ ഒരു പുതിയ കാൽവയ്പ്പ് എന്ന വിധത്തിൽ അതിന് മലങ്കര കാതോലിക്കേറ്റ് "സ്ഥാപനം" എന്നു വാദിക്കുന്നതിനും കാരണങ്ങൾ ഉണ്ട്. "സ്ഥാപനം" എന്നുപറയുമ്പോൾ എല്ലാ അർത്ഥത്തിലും "പുതിയ" ഒരാരംഭം എന്നും "തനിമ"യുള്ള ഒരു സംഭവവികാസം എന്നുമാണല്ലോ സൂചന. "സ്ഥാപന" വാദത്തിന്റെ അടിസ്ഥാനങ്ങൾ എന്തൊക്കെയാണ്? ഒന്നാമത്, മലങ്കരയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ സംവിധാനത്തിന് അധ്യക്ഷൻ എന്നനിലയിൽ കാതോലിക്കായ്ക്ക് മലങ്കരയിൽ പ്രസക്തി കണ്ടെത്തി. രണ്ടാമത്, മലങ്കരയിൽ ഒന്നാം നൂറ്റാണ്ടുമുതലുള്ള ശ്ലൈഹിക, പൗരോഹിത്യ പിന്തുടർച്ചയോടൊപ്പം, ആകമാനസഭയിൽ സ്വീകാര്യത നേടിയിട്ടുള്ള "കാതോലിക്ക" സ്ഥാപനത്തെയും ചേർത്ത് സഭയുടെ സ്വയംശീർഷകത്വത്തെ പ്രഖ്യാപിച്ചു. മൂന്നാമത്, അന്ത്യോഖ്യപാത്രിയർക്കേറ്റുമായി കൂട്ടായ്മയുള്ളതും സ്വതന്ത്രവും ആയ സഭാസംവിധാനത്തെ 1912 ലെ കാതോലിക്കേറ്റ് സ്ഥാപനം യാഥാർത്ഥ്യമാക്കി. 1912 ലെ പ്രത്യേകസാഹചര്യം അതിന് മുമ്പ് നടന്ന എഴുത്തുകുത്തുകളുടെ പ്രസക്തി തന്നെ ഇല്ലാതാക്കിയതുകൊണ്ടാണ്, തിഗ്രീസിലെ കാതോലിക്കേറ്റ് അഥവാ മഫ്രിയാനേറ്റ് മലങ്കരയിൽ "പുന:സ്ഥാപിച്ചു" വെന്ന സൂചനപോലും അബ്ദേദ് മിശിഹാ പാത്രിയർക്കീസിന്റെ കല്പനകളിൽ ഒഴിവാക്കിയത്.

ചുരുക്കത്തിൽ, ഒരു "കീഴ്സ്ഥാന" സാധ്യത ഒഴിവാക്കിയ ഒരു ***പുന:സ്ഥാപനവും,*** പുരാതനമായ ഒരു സ്വതന്ത്രസഭയുടെ പുതിയ സാധ്യതകളുൾക്കൊള്ളിച്ച അധ്യക്ഷസ്ഥാനത്തിന്റെ ***സ്ഥാപനവും*** ആയിട്ട് 1912ലെ മലങ്കരകാതോലിക്കേറ്റിന്റെ ആവിഷ്ക്കാരത്തെ കാണുവാൻ കഴിയും. ഒരു കാരണവശാലും, മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക, പൗരോഹിത്യ പൈതൃകവും സഭാസ്വത്വവും പ്രഖ്യാപിക്കുന്ന "മലങ്കരമെത്രാൻ" സ്ഥാനത്തിന് എന്തെങ്കിലും കുറവുകൾ ഉണ്ടായിരുന്നതുകൊണ്ടായിരുന്നില്ല ഒരു "മഫ്രിയാനാ"സ്ഥാനം, അല്ലെങ്കിൽ ഒരു "കാതോലിക്കാ" സ്ഥാനം ആവശ്യപ്പെടേണ്ടിവന്നത്. മലങ്കര മാർത്തോമ്മൻ പൈതൃകത്തിൽ മലങ്കര മെത്രാൻ മറ്റ് മെത്രാന്മാർക്ക് പട്ടംകൊടുക്കുന്ന പാരമ്പര്യം പണ്ടേ ഉള്ളതാണ്. അതുകൊണ്ട്, അതുവരെയും ഇല്ലാതിരുന്ന ഒരു പൗരോ

**ചുരുക്കത്തിൽ, ഒരു "കീഴ്സ്ഥാന" സാധ്യത ഒഴിവാക്കിയ ഒരു *പുന:സ്ഥാപനവും,* പുരാതനമായ ഒരു സ്വതന്ത്രസഭയുടെ പുതിയ സാധ്യതകളുൾക്കൊള്ളിച്ച അധ്യക്ഷസ്ഥാനത്തിന്റെ *സ്ഥാപനവും* ആയിട്ട് 1912ലെ മലങ്കരകാതോലിക്കേറ്റിന്റെ ആവിഷ്ക്കാരത്തെ കാണുവാൻ കഴിയും.**

ഹിതൃനൽവരം കാതോലിക്കേറ്റ് സ്ഥാനം കൊണ്ടുണ്ടായി എന്നുപറയുവാൻ സാധ്യമല്ല. അതുപോലെ, ഹൂദായ കാനോൻ പ്രകാരം "മെത്രാപ്പോലീത്തായ്ക്ക്" മൂറോൻ കൂദാശ നടത്തുവാനും അധികാരമുണ്ട് (അദ്ധ്യായം 3 ഖണ്ഡിക 1). അപ്പോൾ, കാതോലിക്കാ സ്ഥാനം മലങ്കരസഭ ആഗ്രഹിച്ചത്, ഇടക്കാലത്ത് അന്ത്യോഖ്യപാത്രിയർക്കീസന്മാരുടെ അധികാര ദുർമ്മോഹത്തിന് ബലിയാടായി, ഉള്ള കൃപാവരങ്ങളെ ഉപയോഗിക്കുന്നതിന് നിയന്ത്രണം ഏൽക്കേണ്ടിവന്ന അവസ്ഥയിൽനിന്ന്, പാത്രിയർക്കീസിന്റെ സമ്മതത്തോടെ തന്നെ ഒരു മാറ്റം പ്രാപിക്കുവാനാണ് എന്ന് വ്യക്തം. ആഗ്രഹിച്ച കാലത്തെക്കാൾ, ശുഭകരമായ ഒരു പരിസമാപ്തിയിലേക്കാണ് 1912 ലെ സാഹചര്യം കൊണ്ടുചെന്നെത്തിച്ചതും, ഓർത്തഡോക്സ് സുറിയാനിസഭയും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയും, മലങ്കരസഭയും ഉൾക്കൊള്ളുന്ന ഒരു വിശാലകൂട്ടായ്മയിൽ സ്വതന്ത്രമായ മലങ്കരയിലെ കാതോലിക്കേറ്റ് ആവിഷ്ക്കരിക്കപ്പെട്ടതും എന്നുപറഞ്ഞുകൊണ്ട് ഈ ഭാഗം ഉപസംഹരിക്കട്ടെ.

**ഇടക്കാലത്ത് അന്ത്യോഖ്യപാത്രിയർക്കീസന്മാരുടെ അധികാര ദുർമ്മോഹത്തിന് ബലിയാടായി, ഉള്ള കൃപാവരങ്ങളെ ഉപയോഗിക്കുന്നതിന് നിയന്ത്രണം ഏൽക്കേണ്ടിവന്ന അവസ്ഥയിൽനിന്ന്, പാത്രിയർക്കീസിന്റെ സമ്മതത്തോടെ തന്നെ ഒരു മാറ്റം പ്രാപിക്കുവാനാണ് എന്ന് വ്യക്തം.**

#### 4. 1934 ലെ മലങ്കരസഭാ ഭരണഘടന: ചരിത്രപശ്ചാത്തലവും പ്രാധാന്യവും

ഇന്ത്യയ്ക്ക് ഒരു ഭരണഘടന നിലവിൽ വരുന്നത് 1950 ജനുവരി 26ന് ആണെങ്കിൽ, മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് 1934 ഡിസംബർ 26ന് ഒരു ഭരണഘടന പാസ്സാക്കിയെന്നത് പ്രധാനപ്പെട്ട സംഗതി തന്നെയാണ്. മലങ്കരസഭാ ഭരണഘടന ***ഒരു വലിയ പോരാട്ടത്തിന്റെയും, ഒരു സമവായ സങ്കൽപ്പത്തിന്റെയും*** രേഖാസാക്ഷ്യമാണ്. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ ഭാരതത്തിലെ ദേശീയ സഭയുടെ പൗരസ്ത്യവും, തദ്ദേശീയവും, സ്വതന്ത്രവുമായ സ്വത്വം പരിരക്ഷിക്കുവാനുള്ള പോരാട്ടമായിരുന്നു ഒരുവശത്ത്. പാശ്ചാത്യ സഭകളുടെ അധിനിവേശ ശ്രമങ്ങളെ ചെറുത്തുനിൽക്കുവാൻ മലങ്കരസഭയെ സഹായിച്ച അന്ത്യോഖ്യൻ സുറിയാനിസഭയുമായുള്ള ബന്ധം മാന്യമായി തുടരുവാനുള്ള സമവായ ചിന്തയായിരുന്നു മറുവശത്ത്. സൂക്ഷ്മമായി പരിശോധിച്ചാൽ മലങ്കരസഭാ ഭരണഘടനയുടെ ബലവും ബലഹീനതയും മേല്പറഞ്ഞ രണ്ടുകാര്യങ്ങളെയും ചേർത്തുകൊണ്ടുപോകുവാനുള്ള താല്പര്യമാണ്. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടുന്നതിനും ഭരണഘടന ഉണ്ടാകുന്നതിനും മുമ്പുതന്നെ ഇന്ത്യയിലെ ദേശീയ ക്രൈസ്തവസഭ, സ്വാതന്ത്ര്യത്തിന്റെയും സ്വയം ഭരണത്തിന്റെയും പ്രതീകമായ ഭരണഘടന പാസ്സാക്കിയെന്ന ചരിത്ര സംഭവത്തിന് പ്രത്യേക പ്രാധാന്യമുണ്ട്. എങ്കിലും, ഭരണഘടനയുണ്ടായിട്ട് ഏഴര പതിറ്റാണ്ടായപ്പോഴേക്കും മാറിക്കഴിഞ്ഞിരിക്കുന്ന ബാഹ്യവും ആഭ്യന്തരവുമായ സഭാസാഹചര്യങ്ങളുടെ വെളിച്ചത്തിൽ സഭാഭരണഘടനയെക്കുറിച്ച് ഒരു പുനർവിചിന്തനത്തിനും പ്രസക്തിയുണ്ട്.

മലങ്കരസഭാഭരണഘടനാരൂപീകരണത്തിന് ആസന്നവും വിദൂരവുമായ പശ്ചാത്തലങ്ങൾ ഉണ്ടായിരുന്നു. ആസന്ന പശ്ചാത്തലം 1911നും 1934നും ഇടയിലെ സംഭവവികാസങ്ങളായിരുന്നു. മലങ്കര സഭയ്ക്കുള്ളിൽ ബാവാകക്ഷിയും മെത്രാൻകക്ഷിയും തമ്മിലുള്ള കലഹം കൊടുമ്പിരികൊണ്ടിരിക്കുന്ന ഒരു കാലം. മലങ്കര സഭയുടെ സ്വത്തുക്കളും ഭരണവും കൈയ്യടക്കുവാനുള്ള അന്ത്യോഖ്യപാത്രിയർക്കീസ് അബ്ദുള്ള രണ്ടാമന്റെ ശ്രമങ്ങളുടെ ഭാഗമായി 1911ൽ മലങ്കരമെത്രാപ്പോലീത്ത വട്ടശ്ശേരിൽ ഗീവർഗ്ഗീസ് ദീവന്നാസ്യോസിനെതിരെ മുടക്കുകല്പന പുറപ്പെടുവിച്ചു. എന്നാൽ 1912 ൽ അബ്ദേദ്മിശിഹാ പാത്രിയർക്കീസിന്റെ പ്രധാനകാർമ്മികത്വത്തിൽ മലങ്കരയിൽ കാതോലിക്കേറ്റ് ആവിഷ്ക്കരിക്കപ്പെട്ടു. 1913ൽ ഒന്നാം സമുദായക്കേസ് അഥവാ വട്ടിപ്പണക്കേസ് ആരംഭിച്ചു. പ്രസ്തുത കേസിൽ തനിക്കെതിരെ ഹൈക്കോടതി വിധിയുണ്ടായതിന് ഒരു പുനർവിചാരണ ആവശ്യപ്പെട്ട് വട്ടശ്ശേരിൽ തിരുമേനി സമർപ്പിച്ച അപേക്ഷ 1923ൽ (1101 മീനം 3) അനുവദിക്കപ്പെട്ടു. ഈ പുനർവിചാരണയുടെ അനന്തരഫലം എന്താകും എന്നതിനെക്കുറിച്ച് ഇരുകക്ഷിയിലും ആശങ്കകൾ ഉണ്ടായി. തത്ഫലമായി എങ്ങനെയും വഴക്ക് രമ്യമായി പരിഹരിക്കുവാൻ ഒരു സമവായ ഫോർമുലയ്ക്കുവേണ്ടി ഇരുകക്ഷിയിലെയും നേതാക്കൾ ഗൗരവതരമായി ആലോചിച്ചു. 1927ൽ ആലുവയിൽ നടന്ന ആലോചനായോഗത്തിൽ രമ്യമായ പരിഹാരമാർഗ്ഗം കണ്ടെത്തുവാൻ കോനാട്ട് മാത്തൻ മല്പാൻ, റാവുസാഹിബ് ഒ. എം. ചെറിയാൻ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ മുതലായവരെ ചുമതലപ്പെടുത്തി. ഇതിൻപ്രകാരം മെത്രാൻകക്ഷി നേതാക്കളുടെ മനസിൽ ഒരാശയം ഉദിച്ചതാണ് ഒരു സമവായകാഴ്ചപ്പാടിൽ സഭാഭരണഘടന ഉണ്ടാക്കുക എന്നത്. പാത്രിയർക്കീസിന് ഉന്നതമായ ഒരു സ്ഥാനം നൽകിയും, ഭരണപരമായി മലങ്കരമെത്രാപ്പോലീത്തായുടെ സ്ഥാനം ഉറപ്പിച്ചും, കാതോലിക്കയുടെ അധ്യക്ഷതയിൽ എപ്പിസ്ക്കോപ്പൽ സുന്നഹദോസിനെ സജ്ജീകരിച്ചും, എപ്പിസ്ക്കോപ്പലും ജനായത്തവുമായ ഒരു സഭാഭരണരൂപരേഖ ഉറപ്പാക്കുകയും ചെയ്യുന്ന ഒരു ഭരണഘടന, സഭാസമാധാനത്തിന്റെ ഫോർമുല എന്നനിലയിൽ ആവശ്യമാണെന്ന് അവർ നിർദ്ദേശിച്ചു. 1928 ഓഗസ്റ്റിൽ കൂടിയ മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി പ്രസ്തുത നിർദ്ദേശത്തെ അംഗീകരിച്ച്, ശ്രീ. ഒ. എം. ചെറിയാന്റെ നേതൃത്വത്തിൽ ഒരു സബ്കമ്മറ്റിയെ നിയമിച്ചു. ശ്രീ. ഒ. എം. ചെറിയാൻ തന്നെ "നിയമസംഹിത" എന്നപേരിൽ ഒരു പ്രാഥമിക രേഖ തയ്യാറാക്കി പലരുടെയും അഭിപ്രായത്തിനു സമർപ്പിച്ചു. 1930 സെപ്റ്റംബർ 4ന് പഴയസെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ ഔദ്യോഗികമായി ഒരു "ഭരണഘടനക്രമം" ഉണ്ടാക്കുവാൻ ഒരു കമ്മറ്റിയെ നിയമിച്ചു. പ്രസ്തുത കമ്മറ്റിയിൽ താഴെപ്പറയുന്നവർ അംഗങ്ങളായിരുന്നു. പൂതക്കുഴിയിൽ അബ്രഹാം കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ, ചെറിയ മഠത്തിൽ സ്കറിയാ മല്പാൻ, ഇ. ജെ. ജോൺ, കെ. സി. മാമ്മൻ മാപ്പിള, റ്റി. വി. ജോൺ, എ. എം. വർക്കി, സി. പി. തരകൻ, പത്രോസ് മത്തായി, ജേക്കബ് കുര്യൻ, റ്റി. ജോസഫ്, കെ. റ്റി. മാത്യു, പി. റ്റി. ഈപ്പൻ, ഇ. ജെ. ഫിലിപ്പോസ്, ഡോക്ടർ സി. റ്റി. ഈപ്പൻ, റാവുസാഹിബ്, ഒ. എം. ചെറിയാൻ (കൺവീനർ).

**ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടുന്നതിനും ഭരണഘടന ഉണ്ടാകുന്നതിനും മുമ്പുതന്നെ ഇന്ത്യയിലെ ദേശീയ ക്രൈസ്തവസഭ, സ്വാതന്ത്ര്യത്തിന്റെയും സ്വയം ഭരണത്തിന്റെയും പ്രതീകമായ ഭരണഘടനപാസ്സാക്കിയെന്ന ചരിത്ര സംഭവത്തിന് പ്രത്യേക പ്രാധാന്യമുണ്ട്.**

എന്നാൽ മേല്പറഞ്ഞ നീക്കങ്ങളോട് അന്നത്തെ മലങ്കര മെത്രാപ്പോലീത്ത വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസിന് അത്ര യോജിപ്പില്ലായിരുന്നു. സഭയിൽ സമാധാനം ഉണ്ടാകുന്നതിനോടോ, ഭരണഘടന ഉണ്ടാകുന്നതിനോടോ അദ്ദേഹത്തിന് എതിർപ്പില്ലായിരുന്നു. ഒരു കക്ഷിയിലുള്ളവർമാത്രം കൂടി ഇരുകക്ഷിക്കുംവേണ്ടി ഭരണഘടന ഉണ്ടാക്കുന്നതിന്റെ പ്രായോഗിക ബുദ്ധിയെക്കുറിച്ച് അദ്ദേഹത്തിന് സംശയം ഉണ്ടായിരുന്നു. മാത്രവുമല്ല, മറ്റു കക്ഷിയില്ലാതെ ഒരു കക്ഷിതന്നെ

ഒരു സമവായ ചിന്തയിൽ ഭരണഘടന യുണ്ടാക്കി പാസ്സാക്കിയാൽ സ്വന്തം കക്ഷിയുടെ തന്നെ സ്വാതന്ത്ര്യനീക്കങ്ങ ളുടെ സാധ്യതയ്ക്ക് നിയന്ത്രണ മേൽപ്പെടുത്തുകയേയുള്ളുവെന്നും അദ്ദേഹം വിശ്വസിച്ചു. അതുകൊണ്ട് അദ്ദേഹം തന്നെ ഒരു ഭരണഘടനാ നക്കൽ തയ്യാറാക്കി 1932ൽ "കേരളകേ സരി" പത്രത്തിൽ ജൂലായ് മുതൽ സെപ്റ്റംബർ വരെയുള്ള ലക്കങ്ങളിൽ പ്രസിദ്ധീകരിച്ചു. ആയതിന് ആമുഖ മായി അദ്ദേഹം ഇപ്രകാരം എഴുതി:

> "നമ്മുടെ സഭയിലെ ഇപ്പോ ഴത്തെ കക്ഷിവഴക്കുകളും കുഴപ്പ ങ്ങളും ആലോചിച്ചാൽ ഒരു ഭരണ ഘടന എഴുതി ഉണ്ടാക്കി ചിലർ മാത്രം ചേർന്ന് പാസ്സാക്കിയതു കൊണ്ട് യാതൊരു ഗുണവും ഉണ്ടാകുവാൻ ഇല്ല. ഭരണഘ ടനപാസ്സാക്കിയാൽ ആയതു നട പ്പിൽ വരുത്തണം. ഭിന്നിച്ചു നിൽക്കുന്ന കക്ഷികൾ തമ്മിൽ യോജിച്ചു പാസ്സാക്കാത്തപക്ഷം നടപ്പിൽ വരാനും വരുത്തുവാനും പ്രയാസമാണ്. ഘടനയ്ക്കായി ആഗ്രഹിക്കുന്ന ചിലർക്ക് തൽക്കാലം ഒരു സംതൃപ്തി ഉണ്ടായേക്കാമെങ്കിലും നമ്മുടെ സഭയുടെ ഭാവിക്ഷേമത്തെ ആഗ്ര ഹിച്ചുകൊണ്ട് തൽക്കാല ഉപദ്രവ ങ്ങളെയും പ്രയാസങ്ങളെയും സഹിച്ചു പരമാർത്ഥ ഹൃദയത്തോ ടുകൂടി യുദ്ധം ചെയ്യുകയും അതേ സമയം തന്നെ നിയമങ്ങൾക്ക് കീഴ്പ്പെട്ടിരിക്കണമെന്ന് നിർബ ന്ധമുള്ളവരായിരിക്കയും ചെയ്യു ന്നവർ ഉണ്ടായിരുന്നാൽ അവരുടെ കൈകാലുകളെ കെട്ടി ഇടുക എന്നുള്ളതായിരിക്കും ഇതിൽ നിന്നുള്ള ഫലം. ഘടനഉണ്ടാക്കു ന്നെങ്കിൽ ഭിന്നകക്ഷികൾ ചേർന്ന ഒരു ഘടന ഉണ്ടാക്കുകയോ അതിനു സാധിക്കാത്ത പക്ഷം കക്ഷികൾ തമ്മിൽ വേർതിരി ഞ്ഞിട്ട് ഏതു കക്ഷികളെ ഉദ്ദേശിച്ച് ഉണ്ടാക്കുന്നുവോ ആ കക്ഷിക്ക് ഉപയുക്തമായ വിധത്തിൽ ഉണ്ടാ ക്കുകയോ ആണ് വേണ്ടത്... കക്ഷികൾ തമ്മിൽ യോജിച്ച് ഘടന ഉണ്ടാക്കുകയാണെങ്കിൽ വേറെ ആരെല്ലാം ചേർന്നാലും ചേർന്നില്ലെങ്കിലും മലങ്കരയുള്ള അതാതു ഭാഗത്തെ മേൽപട്ട ക്കാരും, പാത്രിയർക്കീസിനെ സംബന്ധിച്ചിടത്തോളമുള്ളത് പാത്രിയർക്കീസും കൂടി ചേർന്നു ണ്ടാക്കി പാസ്സാക്കണം....." (ഇസ ഡ്. എം. പാറേട്ട്, *മലങ്കര നസ്രാ ണികൾ,* പത്താം വാല്യം, പേജ്. 508.)

ഭരണഘടനാ സബ്കമ്മറ്റി ഉണ്ടാ ക്കിയ നക്കലിനെക്കുറിച്ചും വട്ടശ്ശേരിൽ തിരുമേനി ഉണ്ടാക്കിയ നൂറ്റമ്പതു വകു പ്പുകളുള്ള നക്കലിനെക്കുറിച്ചും ചർച്ച നടന്നുകൊണ്ടിരിക്കുമ്പോൾ, 1934 ഫെബ്രുവരി 23ന് വട്ടശ്ശേരിൽ തിരു മേനി കാലം ചെയ്തു. അധികം വൈകാതെ അതായത്, 1934 ഡിസം ബർ 26ന്, ഭരണഘടനാ സബ്കമ്മറ്റി അവസാനമായി അംഗീകരിച്ച് സമർപ്പിച്ച ഭരണാഘടനാരൂപം മലങ്കര അസോസിയേഷൻ പാസ്സാക്കി. ആയത് 1935ൽ (1110 ധനു 11) പ്രാബല്യത്തിലും വന്നു.

**5. 1934 ലെ ഭരണഘടനയ്ക്ക് അടി സ്ഥാനമായി കാണാവുന്ന പ്രധാന സംഭവങ്ങളും രേഖകളും**

വേദപുസ്തകവും, ആദിമ സാർവ്വത്രിക സുന്നഹദോസുകളും ഒക്കെ മലങ്കര സഭാ ഭരണഘടനയ്ക്ക് അടിസ്ഥാനപ്പെ ട്ടതാണെങ്കിലും, പ്രത്യേകമായി 1840 മുതലുള്ള ചില സംഗതികളെയാണ് ഈ ഭാഗത്ത് പരാമർശിക്കുന്നത്.



(i) **1840 ലെ കൊച്ചിൻ പഞ്ചാ യത്തു വിധി**

1840 ഏപ്രിൽ 4ലെ കൊച്ചിൻ പഞ്ചായത്തുവിധി അഥവാ കൊച്ചിൻ അവാർഡ് ആണ് മല ങ്കരസഭാ ഭരണത്തിൽ കൂട്ടുട്രസ്റ്റി സംവിധാനം കൊണ്ടുവരുന്നത്. ട്രസ്റ്റികൾ തെരഞ്ഞെടുക്കപ്പെട്ട വരാകണമെന്നും ഈ വിധിയിൽ പറഞ്ഞിരുന്നു. ഇതനുസരിച്ചാ ണ്, മെത്രാപ്പോലീത്തൻ ട്രസ്റ്റി, വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി എന്നീ സ്ഥാനങ്ങൾ മലങ്കരസഭാ ഭരണഘടനയിൽ പ്രതിഷ്ഠിക്ക പ്പെടുന്നത്. (ചർച്ച് മിഷണറി സൊസൈറ്റിയും, മലങ്കര മെത്രാൻ ചേപ്പാട് മാർ ദീവന്നാ സ്യോസും തമ്മിലുണ്ടായ സെമി നാരി സംബന്ധമായ അവകാശ ത്തർക്കത്തിന്മേലായിരുന്നു കൊച്ചിൻ അവാർഡ് അഥവാ, കൊച്ചിൻ പഞ്ചായത്ത് വിധി)

(ii). 1852 ലെ (മിഥുനം 9) "കൊല്ലം പഞ്ചായത്ത്" വിധിയനുസരിച്ച് മലങ്കര മെത്രാപ്പോലീത്ത, മല ങ്കര സുറിയാനി ക്രിസ്ത്യാനിക ളുടെ ഇടയിൽ നിന്നുള്ള നാട്ടു കാരനായ മെത്രാനായിരിക്കണം എന്ന നിരീക്ഷണം, ഭരണകാര്യ ത്തിൽ വിദേശീയരായ സഭാതലവ ന്മാർക്ക് നിയന്ത്രണം വരുത്തുന്ന തായിരുന്നു.

(iii). 1853 ൽ (1028 കുംഭം 2) മലങ്കരമെ ത്രാൻ പാലക്കുന്നത്തു മാത്യൂസ് അത്താനാസ്യോസ് കോട്ടയം സെമിനാരിയിൽ വിളിച്ചുകൂട്ടിയ പള്ളിപ്രതിനിധിയോഗത്തിൽ, സഭയ്ക്ക് 103 ചട്ടങ്ങൾ ഉൾപ്പെട്ട ഒരു ചട്ടവര്യോല ഉണ്ടാക്കി. മലങ്ക രയിൽ ഭരണപരമായി, തദ്ദേശീയ വ്യവസ്ഥകൾ ഉണ്ടാക്കിയ ആദ്യ സംഭവമാണിതെങ്കിലും, ഇത് നട പ്പിൽ വരുത്തിയിരുന്നതായി തെളി വുകളില്ല (ഫാ. ഡോ. ജോസഫ് ചീരൻ, "കണ്ടനാട് ഗ്രന്ഥവരി", പേജ് 60–78)

(iv). 1870ൽ (1045 മകരം 26ന്)കോ ട്ടയം സെമിനാരിയിൽ കൂടിയ ഭാഗി കമായ ഒരു പ്രതിപുരുഷയോഗം "സഭയ്ക്ക് ഇനിമേൽ ഒരു ആലോ ചനക്കൂട്ടം വേണ്ടിയിരിക്കുന്നു" എന്നും, ആയത് "മേല്പട്ടക്കാരും പട്ടക്കാരും ജനങ്ങളും" ഉൾപ്പെട്ട തായിരിക്കണമെന്നും നിശ്ചയിച്ചു. (ഈ യോഗം പാലക്കുന്നത്തു മെത്രാച്ചന്റെ കല്പനപ്രകാരമാണ് കൂടിയത് – കണ്ടനാട് ഗ്രന്ഥവരി, പേജ് 154–156 കാണുക).

(v). മേല്പറഞ്ഞ ആലോചനക്കൂട്ടം 1870ൽ (1045 മിഥുനം 22ന്) കൂടി ഇരുപതു ഭരണപരമായ തീരുമാന ങ്ങൾ ചെയ്തു. (കണ്ടനാട് ഗ്രന്ഥ വരി പേജ് 159–162)

(vi). 1873ൽ (1049 ചിങ്ങം 27)ന്, പരു മല സെമിനാരിയിൽ, പുലിക്കോ ട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ വിളിച്ചുകൂട്ടി യുയാക്കീം മാർ കൂറിലോസ് അദ്ധ്യക്ഷത വഹിച്ച പരുമല സുന്നഹദോസ് ഒരു സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഉണ്ടാക്കേണ്ട തുൾപ്പെടെ ഇരുപത്തിയേഴു ഭരണ പരമായ തീരുമാനങ്ങൾ ചെയ്തു (കണ്ടനാട് ഗ്രന്ഥവരി, പേജ് 191–198).

(vii). 1876 മിഥുനം 15 മുതൽ നാലുദി വസം മുളന്തുരുത്തിപ്പള്ളിയിൽ കൂടിയ മുളന്തുരുത്തി സുന്നഹ ദോസ്, മലങ്കര മെത്രാൻ അദ്ധ്യക്ഷ നായി സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ രൂപീകരിക്കു വാനും, ആയതിന് പ്രധാനകമ്മറ്റി യായി എട്ട് വൈദികരെയും പതി നാറ് അയ്മേനികളെയും തീരുമാ നിച്ചു. (ഇവിടെയാണ് മലങ്കര അസോസിയേഷന്റെയും മാനേ ജിംഗ് കമ്മറ്റിയുടെയും ആരംഭം)– കണ്ടനാട് ഗ്രന്ഥവരി, പേജ് 610–630).

(viii). 1878ൽ (1053 കുംഭം 3) പരുമല യിൽ പുലിക്കോട്ടിൽ ജോസഫ്

മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ മലങ്കര അസോസിയേഷൻ, മാർ ദീവന്നാസ്യോസ് പ്രസിഡന്റും, മറ്റ് ആറ് മെത്രാന്മാരും, 17 എ ക്ലാസ്സ് അംഗങ്ങളും 23 ബി ക്ലാസ്സ് അംഗങ്ങളും ഉള്ള മാനേജിംഗ് കമ്മറ്റിയെ വിപുലീകരിച്ചു (ഇതനുസരിച്ചാണ് ഭരണമുള്ള മെത്രാന്മാർ, മാനേജിംഗ് കമ്മറ്റിയിൽ ഉൾപ്പെടുന്ന വകുപ്പുണ്ടാകുന്നത്).

(ix). 1879ൽ പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ, പാലക്കുന്നത്തു തോമസ് അത്താനാസ്യോസിനെതിരെ ഫയൽ ചെയ്ത *സെമിനാരികേസ്സിൽ*, പുലിക്കോട്ടിൽ തിരുമേനി സമർപ്പിച്ച ഹൂദായകാനോൻ പതിപ്പിൽ പാത്രിയർക്കീസിന് പൗരസ്ത്യസഭയുടെമേൽ അധികാരമുള്ള ചില വകുപ്പുകൾ ഉണ്ടായിരുന്നു. (ഈ പതിപ്പ് വൈകല്യമുള്ളതാണെന്ന് പിന്നീട് തെളിയിക്കപ്പെട്ടുവെങ്കിലും, മലങ്കരസഭയുടെ അംഗീകൃത കാനോൻ ഹൂദായ കാനോനാണെന്നും, പാത്രിയർക്കീസിന് ഉന്നതമായ ഒരു സ്ഥാനം സഭയിലുണ്ടായിരിക്കണമെന്നും, ഇതുമൂലം വന്നുകൂടി).

(x). 1879 ലെ സെമിനാരികേസ്സിൽ, എതിർ കക്ഷിയായ തോമസ് അത്താനാസ്യോസ് ഹാജരാക്കിയ "മലങ്കരകാനോൻ" പലതുകൊണ്ടും ശ്രദ്ധേയമാണ്. 15 അദ്ധ്യായങ്ങളുള്ള പ്രസ്തുത 'കാനോൻ' യഥാർത്ഥത്തിൽ ഒരു ഭരണഘടനാ രൂപമാണ്. (ആയത് അന്ന് "നടപ്പിലിരുന്ന" വ്യവസ്ഥകളാണോ എന്നത് സംശയാസ്പദമാണ് എങ്കിലും അതിന് തദ്ദേശീയമായ ഒരു ഭരണരീതിയുടെ പല നല്ല ലക്ഷണങ്ങളും ഉണ്ട്).

(xi). 1889 ലെ റോയൽ കോടതി വിധിയിൽ (സെമിനാരി കേസ്), മലങ്കര മെത്രാൻ, പാത്രിയർക്കീസിനാൽ അംഗീകരിക്കപ്പെട്ടും ജനങ്ങളാൽ തിരഞ്ഞെടുക്കപ്പെട്ടും ആയ നാട്ടുകാരനായ മെത്രാനായിരിക്കണം എന്നു സൂചന നൽകി (ഈ വിധിയുടെ ചുവടുപിടിച്ചാണ് മലങ്കരസഭാഭരണഘടനയിൽ മലങ്കര മെത്രാപ്പോലീത്തായെക്കുറിച്ചും, പാത്രിയർക്കീസിനെക്കുറിച്ചും ഉള്ള വകുപ്പുകൾ രൂപപ്പെട്ടത്).

(xii). 1909 ൽ സെന്റ് ക്രിസോസ്റ്റം സൊസൈറ്റിയുടേതായി മലയാളമനോരമ പ്രസിൽ അച്ചടിച്ചു പ്രസിദ്ധീകരിച്ച ലഘുലേഖയാണ് "സുറിയാനി സഭാഭരണം" എന്നത്. ഇതിന്റെ പ്രധാനഊന്നൽ ജനായത്തപരമായ അനേകം കാര്യങ്ങളിലാണ്. മലങ്കര സുറിയാനി അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, സമുദായം വക സ്വത്തുക്കളുടെ ഭരണം, ഇടവകഭരണം മുതലായ വകുപ്പുകളിൽ അയ്മേനികളുടെ നിർണ്ണായക സ്ഥാനം ഈ രേഖ വ്യക്തമാക്കുന്നു (ഒരു പക്ഷേ, വളർന്നുവന്നിരുന്ന "എപ്പിസ്ക്കോപ്പൽ" ഊന്നലിനെ ചെറുത്തുനിൽക്കുവാനുള്ള ഒരു പരിശ്രമം ആയിരുന്നിരിക്കാം ഇത്. ഏതായാലും, മലങ്കരസഭ എപ്പിസ്ക്കോപ്പലാണോ, കോൺഗ്രിഗേഷണൽ ആണോ എന്ന ചർച്ച സുപ്രീം കോടതിയിൽ പോലും നടന്നതിനു പിന്നിൽ, മേല്പറഞ്ഞ ലഘുലേഖയുടെ ഒരു പിന്തുടർച്ചാതരംഗം ശ്രദ്ധിക്കപ്പെടേണ്ടതാണ്).


കോനാട്ടു മാത്തൻ കത്തനാർ

(xiii). 1912ലെ മലങ്കര കാതോലിക്കേറ്റിന്റെ ആവിഷ്ക്കരണം, മലങ്കരസഭാഭരണഘടനയിൽ ശ്രദ്ധേയമായ ഒരു സ്ഥാനം അലങ്കരിച്ചു.

(xiv). 1928/29 ൽ റാവുസാഹിബ് ഒ. എം. ചെറിയാൻ തയ്യാറാക്കിയ "നിയമസംഹിത" എന്ന ലഘുലേഖ മലങ്കരസഭാ ഭരണഘടനയുടെ ഏറ്റവും പ്രാഥമിക രേഖയാണ്.

(xv). 1932ൽ വട്ടശ്ശേരിൽ തിരുമേനി സ്വതന്ത്രമായി തയ്യാറാക്കിയ ഭരണഘടനാ-നക്കൽ അതിപ്രധാനമായ ഒരു രേഖയാണ് (ഇതിലെ ചില വകുപ്പുകൾ അതേപടി, മലങ്കര സഭാഭരണഘടനയിൽ ഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും, ഇതിലെ സഭാദർശനം എങ്ങനെയോ അവഗണിക്കപ്പെട്ടുപോയി).

(xvi). 1932/33 ൽ സഭാഭരണഘടന സബ്കമ്മറ്റി തയ്യാറാക്കിയ മലങ്കരസഭാ ഭരണഘടനുടെ നക്കൽ രൂപം ഘടനയിൽ മാത്രം ചില മാറ്റങ്ങൾ വരുത്തി മിക്കവാറും അതേപടിയാണ് 1934ലെ അസോസിയേഷനിൽ പാസ്സാക്കിയത്. (നക്കലിന്റെ ഘടനയിൽ മാത്രം ചില വ്യത്യാസങ്ങൾ വരുത്തി), 26 അദ്ധ്യായങ്ങളും 144 വകുപ്പുകളും ഉണ്ടായിരുന്നവ, "ഭരണഘടന"യിൽ 13 അദ്ധ്യായങ്ങളും 127 വകുപ്പുകളും ആയി മാറി).

(1934 ലെ ഭരണഘടനയുടെ 121-ാം വകുപ്പനുസരിച്ച് 1951 ൽ ഭേദഗതികൾ വരുത്തുകയും ഭേദഗതി വരുത്തിയ ഭരണഘടനയുടെ 127-ാം വകുപ്പനുസരിച്ച് ഭേദഗതികൾ 1967 ൽ വരുത്തുകയും ഭരണഘടനയിൽ 134 വകുപ്പുകൾ ആക്കുകയും ചെയ്തു. കൂടാതെ സുപ്രീംകോടതി 1996ലും 1997ലും ഇറക്കിയ ഉത്തരവിൻ പ്രകാരം ഭരണഘടനയുടെ 46, 71 വകുപ്പുകളും ഭേദഗതി ചെയ്യപ്പെട്ടിട്ടുണ്ട്. 2006ൽ വരുത്തിയ ഭേദഗതികൾ പ്രകാരം ഭരണഘടനയുടെ 46, 71 ഭേദഗതികൾ ഉൾപ്പെടെ വകുപ്പുകൾ 6, 57, 61, 79, 84, 93, 103, 110, 120 എന്നിവയ്ക്കും ഭേദഗതികൾ ഉണ്ടാവുകയും 135-ാം വകുപ്പായി ഒന്ന് കൂട്ടിച്ചേർക്കുകയും ചെയ്തു).

**6. നിലവിലിരിക്കുന്ന സഭാഭരണഘടനയിൽ നിഴലിക്കുന്ന സഭാഭരണദർശനവും അടിസ്ഥാനതത്വങ്ങളും : ഒരു വിലയിരുത്തൽ**

(a). **ഭരണഘടനയിലെ സഭാഭരണദർശനം: ഒരു വിലയിരുത്തൽ**

***ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാനമേലദ്ധ്യക്ഷനായ അന്ത്യോഖ്യാപാത്രിയർക്കീസും, പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാനമേലദ്ധ്യക്ഷനായ കാതോലിക്കായും, മലങ്കര ഓർത്തഡോക്സ് സഭയുടെ ലൗകികവും വൈദികവും ആത്മീയവുമായ പ്രധാനഭരണഭാരവാഹികയായ മലങ്കരമെത്രാപ്പോലീത്തായും, ഇടവക മെത്രാപ്പോലീത്തായും മെത്രാസനകൗൺസിലും, മെത്രാസന ഇടവകയോഗവും, ഇടവക വികാരിയും, കൈക്കാരനും, ഇടവക മാനേജിംഗ് കമ്മറ്റിയും, ഇടവകയോഗവും*** ഉൾപ്പെട്ട ഒരു സഭാഭരണദർശനം ആണ് മലങ്കര സഭാഭരണഘടനയ്ക്കുള്ളത്. ഇത് പ്രധാമായും, 1934 ലെ സഭാ സാഹചര്യങ്ങളെയും, അതുവരെയുള്ള ഭരണസംവിധാനങ്ങളെയും ചേർത്തുകൊണ്ടുപോകുവാനുള്ള ഒരു ശ്രമത്തിന് അനിവാര്യമായ സഭാഭരണദർശനം എന്നേ പറയാനൊക്കൂ. ഇന്നത്തെ സഭാസാഹചര്യങ്ങളെയും, ഭാവിയിലേക്കുള്ള ഒരു സഭാദർശനത്തെയും ഗൗരവതരമായിട്ടെടുക്കുകയാണെങ്കിൽ ഒരു സമഗ്രസഭാഭരണ ദർശനവുമായി ബന്ധപ്പെട്ട് താഴെപ്പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കണമെന്ന് തോന്നുന്നു.

(i). ***ഒരു സഭാഭരണഘടനയെന്നു പറഞ്ഞാൽ അതിൽ, നിറഞ്ഞു നിൽക്കുന്ന ഒരു ആത്മീയതാമാനം ഉണ്ടായിരിക്കണം. ദൈവരാജ്യം, നിത്യജീവൻ, ക്രൈസ്തവ സാക്ഷ്യം മുതലായ കാര്യങ്ങളെ ദൈവവചനവും വിശുദ്ധപാരമ്പര്യവുമായി ബന്ധിച്ച് സഭാംഗത്വത്തെ നിർവ്വചിക്കുകയും, സഭാംഗത്വത്തിലേക്ക് വരുന്നതെങ്ങനെ, അംഗത്വത്തിൽ തുടരുന്നതെങ്ങനെ, അംഗത്വത്തിൽ നിന്ന് പുറത്താകാവുന്നതെങ്ങനെ എന്ന് വ്യക്തമാക്കുകയും ചെയ്യുന്ന വകുപ്പുകൾ ഉണ്ടാവുകയും ചെയ്യണം.***

(ii). ***ഒരു സഭാഭരണഘടനയ്ക്ക് രണ്ട് പ്രധാനവശങ്ങൾ ഉണ്ടായിരിക്കണം. ഒന്ന്, നിയമങ്ങൾ, മാനദണ്ഡങ്ങൾ, അടിസ്ഥാനതത്വങ്ങൾ എന്നിവ വ്യക്തമാകുന്ന കാനോനാകൾ. രണ്ട്, മേല്പറഞ്ഞ കാനോനാകളുടെ പ്രായോഗികത്വവുമായി ബന്ധപ്പെട്ട നടപടീ-മാർഗ്ഗനിർദ്ദേശങ്ങൾ.*** ഇതിൽ, മലങ്കരസഭാഭരണഘടനയ്ക്ക് ആധാരമായി പറയുന്ന ഹൂദായ കാനോൻ, ഒരു സഭാകാനോൻ എന്നനിലയിൽ കാലിക പ്രസക്തി നഷ്ടമായ, പരിമിതികൾ ഏറെയുള്ള, പുരാതനമായ, ഒരു രേഖയാണ്. അതിൽനിന്ന് സ്വീകരിക്കേണ്ടവയെ സ്വീകരിച്ചുകൊണ്ട്, സഭയ്ക്ക് ഒരു പുതിയ കാനോൻ ഉണ്ടാകേണ്ടത് ആവശ്യമാണ്. സഭയുടെ വിശ്വാസസംരക്ഷണം, കൗദാശികജീവിതം, ആരാധന, നോമ്പ്, പെരുന്നാളുകൾ, ഞായറാഴ്ച, പള്ളി, പള്ളിവരുമാനങ്ങൾ, പട്ടത്വ നിർവ്വഹണം, വിവാഹം, കുടുംബജീവിതം, പിന്തുടർച്ചാവകാശങ്ങൾ, ആത്മീയപ്രസ്ഥാനങ്ങൾ, സന്യാസജീവിതം, ക്രിസ്തീയ ബോധനം, വൈദിക പരിശീലനം, മിഷൻ, എക്യുമെനിക്കൽ ബന്ധങ്ങൾ, മതസൗഹാർദ്ദം, പരിസ്ഥിതിധർമ്മം, അത്മായ പരിശീലനം, മാധ്യമങ്ങൾ, സാമൂഹ്യസാക്ഷ്യം, സാമ്പത്തിക കാര്യവിചാരകത്വം, സ്ത്രീ-യുവജനപങ്കാളിത്തം മുതലായവിഷയങ്ങളോട് ബന്ധപ്പെട്ട് ആവശ്യമായ നടപടീ-മാർഗ്ഗനിർദ്ദേശങ്ങൾ ഒരു ആഗോള സഭാസംവിധാനത്തിൽ ഉരുത്തിരിയണം. ഈ വിഷയത്തിൽ ഇന്നും മാർഗ്ഗനിർദ്ദേശകം ആകാവുന്ന രേഖയാണ് 1879 ലെ "മലങ്കര കാനോൻ".

(iii). സഭാഭരണ വ്യവസ്ഥിതിയിൽ അനിവാര്യമായ രണ്ടു ഘടകങ്ങൾ ആണ്, ഏകോപനവും, വികേന്ദ്രീകരണവും. ഇവരണ്ടും സമന്വയിച്ചു പോകുന്നിടത്തേ ഭരണം കാര്യക്ഷമമാകൂ. ഇപ്രകാരം ഏകോപനവും, വികേന്ദ്രീകരണവും ഇന്നത്തെ ഭരണഘടനയിൽ മതിയായ വിധത്തിൽ ഉണ്ടോ എന്ന് സംശയമാണ്. എന്നാൽ അവയെ കുറെയേറെ ഉൾക്കൊണ്ട ഒരു രേഖയായിരുന്നു 1932ൽ വട്ടശ്ശേരി തിരുമേനി നിർദ്ദേശിച്ച ഭരണഘടനാ-നക്കൽ (അതിനെക്കുറിച്ചുള്ള ഒരു ഗൗരവതരമായ പഠനത്തിന് ഇന്നും പ്രസക്തിയുണ്ട്).

(iv). മലങ്കരസഭാ ഭരണഘടനയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനുള്ള സ്ഥാനം, "പൗരസ്ത്യ ഓർത്തഡോക്സ് സഭ" എന്ന പദപ്രയോഗത്തിന്റെ പ്രസക്തി, മലങ്കര മെത്രാപ്പോലീത്തായ്ക്കും കാതോലിക്കായ്ക്കും ഉള്ള അധികാര, സ്ഥാനങ്ങളുടെ വ്യക്തത മുതലായവ പുനർവിചിന്തനം ചെയ്ത് പുനർനിർണ്ണയിക്കേണ്ടത് അത്യാവശ്യമാണ്. 1932 ലോ 1934 ലോ ആയിരുന്ന ചരിത്രസാഹചര്യമല്ല ഇരുപത്തൊന്നാം നൂറ്റാണ്ടിലേത്.

(v). ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ ഒന്ന് എന്ന നിലയിൽ ബാക്കിയുള്ള ഓറിയന്റൽ സഭകളുമായി വി. കുർബ്ബാനാസംസർഗ്ഗം പാലിക്കുന്നതിലും, അന്ത്യോഖ്യൻ സുറിയാനി സഭയുമായി സുറിയാനി പൈതൃകം പ്രത്യേകമായി പങ്കിടുന്നതിലും അധികമായി, മലങ്കര ഓർത്തഡോക്സ് സഭയെ ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു ''വിഭാഗം'' എന്നും പൗരസ്ത്യ സുറിയാനി സഭയിൽ "ഉൾപ്പെട്ടതും" എന്നൊക്കെ വിശേഷിപ്പിക്കേണ്ട ആവശ്യമില്ല എന്നതിരിച്ചറിവ് ഭരണഘടനയിലും പ്രതിഫലിക്കുവാൻ സമയമായിട്ടുണ്ട്.

(vi). ***മാർത്തോമ്മാ ശ്ലീഹായിൽ കൂടി മലങ്കരസഭയ്ക്കു ലഭ്യമായിട്ടുള്ള പൗരോഹിത്യ പിന്തുടർച്ചാ പൂർണ്ണത, അപ്പോസ്തോലികവും തദ്ദേശീയവുമായ പുരാതനസഭാ പൈതൃകം, സാർവ്വത്രിക സുന്നഹദോസുകളുടെ സത്യവിശ്വാസത്തിലുള്ള അടിസ്ഥാനം, മുതലായവ വ്യക്തമാക്കുന്ന ഒരു സ്വത്വദർശനം ഭരണഘടനയിൽ വ്യക്തമാക്കുവാൻ ഇനിയും സാധിക്കേണ്ടിയിരിക്കുന്നു.***

(b). **മലങ്കരസഭാ ഭരണഘടനയുടെ അടിസ്ഥാനതത്വങ്ങൾ: ഒരു വിലയിരുത്തൽ**

മലങ്കര സഭാഭരണഘടനയുടെ അടിസ്ഥാനതത്വങ്ങൾ മൂന്ന് എണ്ണം ആണെന്നു തോന്നുന്നു:

(i). സമവായതത്വം

(ii). തദ്ദേശീയതയും സാർവ്വത്രികതയും തമ്മിലുള്ള പൊരുത്തം

(iii). എപ്പിസ്ക്കോപ്പസിയും ജനായത്തരീതിയും തമ്മിലുള്ള സന്തുലനം

ഇവയെക്കുറിച്ചുള്ള ലഘുവായ ഒരു ചർച്ചയിലേക്ക് പ്രവേശിക്കാം.

(i). സമവായതത്വം

ഭിന്നിച്ചു നിന്ന രണ്ടു കക്ഷികളെ ഒന്നിപ്പിക്കുവാൻ, സമവായതത്വത്തോടെ രൂപപ്പെടുത്തിയ ഒരു ഭരണഘടനയ്ക്ക് കഴിഞ്ഞേക്കും എന്ന നിഷ്ക്കളങ്ക സങ്കല്പം മലങ്കരസഭാ ഭരണഘടനയ്ക്കു പിന്നിലുണ്ട്. പക്ഷെ ഈ സങ്കല്പം ലക്ഷ്യം കണ്ടില്ല എന്നത് ഒരു ചരിത്രസത്യമാണ്. ഈ അപകടസാദ്ധ്യത, വട്ടശ്ശേരിൽ തിരുമേനി വ്യക്തിമായി മുൻകണ്ടിരുന്നുവെന്ന് 1932 ൽ അദ്ദേഹം കുറിച്ചിട്ട വാക്കുകൾ തെളിയിക്കുന്നു. അദ്ദേഹം അന്നെഴുതി: ഒന്നുകിൽ രണ്ടുകൂട്ടരും ചേർന്ന് ഭരണഘടനയുണ്ടാക്കണം. അല്ലെങ്കിൽ ഭരണഘടനആരുണ്ടാക്കുന്നുവോ അവരുടെ സുഗമമായ ഭാവിക്ക് പര്യാപ്തമായ രീതിയിൽ ആയിരിക്കണം എന്ന്. മറുപക്ഷം അംഗീകരിച്ചുകൊള്ളും എന്ന വ്യാമോഹത്തോടെ സ്വയം കൂച്ചിക്കെട്ടിയ അനുഭവമാണുണ്ടായതെന്ന് ആരെങ്കിലും നിരീക്ഷിച്ചുപോയാൽ അതിൽ വലിയ കുറ്റം പറയാൻ സാധിക്കുമെന്നു തോന്നുന്നില്ല. അതുകൊണ്ട് പഴയ സമവായതത്വത്തിന്റെ അപ്രായോഗികതയെ ചരിത്രത്തിന്റെ വെളിച്ചത്തിൽ തിരിച്ചറിഞ്ഞ്, വ്യക്തതയുള്ള വകുപ്പുകൾ "പ്രഖ്യാപന" ഭാഗത്ത് ചേർക്കുകയോ, ഇനിയും അനുരഞ്ജനസാദ്ധ്യതയുണ്ടെങ്കിൽ പുതിയ ഒരു സമവായതത്വത്തിനനുസൃതമായി വ്യാഖ്യാനവൈപരീത്യം സംഭവിക്കാത്ത തരത്തിൽ ഇരുകൂട്ടരും ചേർന്ന് സഭാഭിന്നതയെ മറികടക്കുന്ന ഭരണഘടനാഭേദഗതികൾ വരുത്തുകയോ ചെയ്യുന്നത് അഭികാമ്യമായിരിക്കും.

(ii). **ഭരണക്രമത്തിലെ തദ്ദേശീയതയും സാർവ്വത്രികതയും തമ്മിലുള്ള പൊരുത്തം**

മലങ്കരസഭയുടെ തദ്ദേശീയവും, പൗരാണികവും, സ്വതന്ത്രവുമായ ഭരണവ്യവസ്ഥിതിയുടെ പിന്തുടർച്ചയാണ് "മലങ്കര മെത്രാപ്പോലീത്ത"സ്ഥാനം. പഴയ 'ജാതിക്കുകർത്തവ്യ'ന്റെയും, 'അർക്കദയാക്കോ'ന്റെയും 'മാർത്തോമ്മാ'യുടെയും തുടർച്ചയാണ് അത്. അതിനോട് സാർവ്വത്രിക സഭാവ്യവസ്ഥിതിയെ ബന്ധിക്കുവാനായിട്ടാണ് 'കാതോലിക്കാ' സ്ഥാനം മലങ്കരയിൽ ആവിഷ്ക്കരിച്ചത്. ഈ പൊരുത്തശ്രമം പ്രായോഗികമായി ഭരണഘടന

യിൽ എത്രമാത്രം വിജയിക്കും എന്നതിലുപരി, താത്വികമായി എത്രമാത്രം ശ്രേഷ്ഠമാണ് എന്ന ചർച്ചയായിരുന്നു അന്നു സജീവം. മാർത്തോമ്മാശ്ലീഹായുടെ തന്നെ ശ്ലൈഹികപാരമ്പര്യത്തിൽ പേർഷ്യൻ സഭയിൽ രൂപപ്പെട്ട സ്വതന്ത്രകാതോലിക്കേറ്റ് സജീവമല്ലാതിരുന്ന സാഹചര്യത്തിൽ അന്ത്യോഖ്യ പാത്രിയർക്കീസിന്റെ സഹകരണത്തോടെ ഭാരതത്തിലെ മാർത്തോമ്മൻ പൈതൃകത്തിൽ അതിനെ ആവിഷ്ക്കരിച്ചപ്പോൾ, ഇവിടെ നൂറ്റാണ്ടുകളായി നിലനിന്നുവന്ന സഭാഭരണ വ്യവസ്ഥിതിയെ നിലനിർത്തുവാനും ശ്രദ്ധിച്ചത് പ്രശംസാർഹമാണ്. എന്നാൽ ഇന്ന് രണ്ടു സ്ഥാനങ്ങളും ഒരാളിൽ സമ്മേളിച്ചിരിക്കുമ്പോൾ രണ്ടിന്റെയും അധികാരാവകാശങ്ങൾ രണ്ടായി ഭരണഘടനയിൽ കൊടുക്കുന്നത് ചില സാഹചര്യങ്ങളിലെങ്കിലും കാതോലിക്കാസ്ഥാനത്തിന്റെ ശോഭ കുറച്ചുകളയുന്നുണ്ട്. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ പ്രസിഡന്റ് എന്നനിലയിൽ തന്നെ കാതോലിക്കാസ്ഥാനത്തിന്റെയും മലങ്കരമെത്രാപ്പോലീത്താസ്ഥാനത്തിന്റെയും അധികാരാവകാശങ്ങളെ സമന്വയിപ്പിച്ച ഒരു ഭരണഘടനാഭേദഗതിക്ക് പ്രസക്തിയുണ്ടെന്നു തോന്നുന്നു.

**(iii). എപ്പിസ്ക്കോപ്പസിയും ജനായത്തരീതിയും തമ്മിലുള്ള സന്തുലനം**

ഭരണഘടനയുടെ രൂപീകരണത്തിനിടയാക്കിയ ചരിത്രസാഹചര്യം തന്നെ എപ്പിസ്ക്കോപ്പസിയും ജനായത്തരീതിയും തമ്മിൽ വളർന്നുവന്നിരുന്ന, (മറയ്ക്കുള്ളിൽ സജ്ജീവമായിരുന്ന) ഒരു അധികാരവിലപേശലായിരുന്നു. മലങ്കരസഭാഭരണഘടനയിൽ ഇതിൽ ഒരു "സന്തുലനം" ഉറപ്പാക്കുവാനുള്ള വ്യഗ്രത വ്യക്തമാണ്. പക്ഷെ, ആത്യന്തികമായി എപ്പിസ്ക്കോപ്പസിയുടെ വിജയം തന്നെയാണ് ഭരണഘടനയിലെ അധികാര മർമ്മങ്ങളുടെ സൂചന. സഭയുടെ ശ്രേയസ്സിനായി ഇച്ഛാശക്തിയോടും കാര്യക്ഷമതയോടും പ്രവർത്തിക്കാൻ ശ്രമിക്കുന്ന എപ്പിസ്ക്കോപ്പസിക്ക് അതിന് പൂർണ്ണ സ്വാതന്ത്ര്യം ഉറപ്പാക്കുന്ന വകുപ്പുകൾ ഭരണഘടനയിലുണ്ട്. എന്നാൽ എപ്പോഴെങ്കിലും അതിന് മുന്നിട്ടിറങ്ങുവാൻ സാധിക്കാതെവരുമ്പോൾ, സകല കുഴപ്പത്തിനും ജനായത്തരീതിയിന്മേൽ പഴി ചാരാവുന്ന വകുപ്പുകളും ഭരണഘടനയിൽ ഉണ്ട്. ഈ സാദ്ധ്യതകൾ മനസ്സിലാക്കി, ഭരണഘടനയിലെ എപ്പിസ്ക്കോപ്പൽ-ജനായത്ത സന്തുലനത്തെ ശരിയായ പാതയിൽ സഭയ്ക്ക് (വ്യക്തിഗതമായ പ്രതിച്ഛായയ്ക്കല്ല) മുതൽക്കൂട്ടുവാൻ ഇച്ഛാശക്തിയും, കാര്യക്ഷമതയും, സുതാര്യതയും ഉള്ള സഭാനേതൃത്വത്തിന് കഴിയും എന്ന് സൂചിപ്പിച്ചുകൊണ്ട് ഈ വിചിന്തനം ഉപസംഹരിക്കുന്നു. **GM**

## ജോർജിയൻ മിറർ
## കാതോലിക്കേറ്റ് പ്രഭാഷണ പരമ്പര
## 2009 - 2012

മലങ്കരസഭയുടെ 1960-ാം വാർഷികത്തിന്റേയും കാതോലിക്കേറ്റ് സ്ഥാപിതമായതിന്റെ ശതാബ്ദിയുടേയും 3 വർഷത്തെ (2009-2012) വിപുലമായ പരിപാടികളിൽ ജോർജിയൻ മിററും പങ്കുചേർന്നു.

1912ൽ ആണ് കാതോലിക്കേറ്റ് ഔദ്യോഗികമായി സ്ഥാപിതമായതെങ്കിലും എ.ഡി. 52-ൽ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നമ്മുടെ പരിശുദ്ധ സഭയുടെ അപ്പൊസ്തോലിക നേതൃത്വം അർക്കദിയാക്കോൻ എന്ന ജാതിക്കു കർത്തവ്യൻ, എപ്പിസ്കോപ്പാ, മെത്രാൻ, മലങ്കര മെത്രാപോലീത്ത എന്നീ പദവികളിലൂടെ പടിപടിയായി ഉയർന്ന് കാതോലിക്കാ എന്ന പരിശുദ്ധ പദവിയിൽ എത്തിച്ചേരുകയാണ് ഉണ്ടായത്. ഈ വിഷയത്തെ സമഗ്രമായി അപഗ്രഥിച്ച് പ്രതിപാദിക്കുക എന്ന ഉദ്ദേശത്തോടുകൂടിയാണ് 3 വർഷത്തെ കാതോലിക്കേറ്റ് പ്രഭാഷണ പരമ്പര ജോർജിയൻ മിറർ സംഘടിപ്പിച്ചത്.




2011 ആഗസ്റ്റ് 15ന് (തിങ്കൾ) നടന്ന **മൂന്നാമത്തെ** സെമിനാറിൽ ***'മലങ്കരസഭാഭരണഘടനയും കാതോലിക്കേറ്റും ഒരു ഭാവിപരിചിന്തനം'*** എന്ന വിഷയത്തെ ആസ്പദമാക്കി വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ **ഫാ.ഡോ. ജേക്കബ് കുര്യൻ** പ്രഭാഷണം നടത്തി.




2010 ആഗസ്റ്റ് 1ന് (ഞായർ) പാലാരിവട്ടം തേജസ് ഓഡിറ്റോറിയത്തിൽ നടത്ത **രണ്ടാമത്തെ** സെമിനാറിൽ '***100 years of Catholicosate: Retrospect and Prospect'*** എന്ന വിഷയത്തിൽ കൊച്ചി ഭദ്രാസനം മെത്രാപ്പോലീത്ത **ഡോ. യാക്കോബ് മാർ ഐറേനിയോസ്** മുഖ്യപ്രഭാഷണം നടത്തി.




2009 ഒക്ടോബർ 18ന് (ഞായർ) പാലാരിവട്ടം തേജസ് ഓഡിറ്റോറിയത്തിൽ വച്ച് നടന്ന **ഒന്നാമത്തെ** സെമിനാറിൽ സഭാചരിത്രകാരൻ, പ്രഭാഷകൻ, ഗ്രന്ഥകർത്താവ് എന്നീ നിലകളിൽ പ്രശസ്തനായ സഭാംഗം **ശ്രീ. പോൾ മണലിൽ** ***'കാതോലിക്കേറ്റ് 2012നു മുമ്പും പിമ്പും'*** എന്ന വിഷയത്തിൽ മുഖ്യപ്രഭാഷണം നടത്തി.

**GM**

# *തറവോദ് കോൽ ഹിന്ദോ*

■ ഡോ. എം. കുര്യൻ തോമസ്

**2**012-ൽ ഇന്ത്യയിലെ കാതോലിക്കേറ്റ് അതിന്റെ ശതാബ്ദി ആഘോഷിക്കുമ്പോൾ, ദേശീയതയുടെ പ്രതീകമായ ഈ സ്ഥാനത്തിന് കൂടുതൽ മിഴിവ് നൽകണമെന്ന് അനേകർ ആഗ്രഹിക്കുന്നുണ്ട്. പക്ഷേ അതിനു വ്യക്തമായ ഒരു രൂപരേഖ നൽകാൻ ആർക്കും സാധിച്ചിട്ടില്ല എന്ന യാഥാർത്ഥ്യവും നിലനിൽക്കുന്നു.



2012-ൽ പൗരസ്ത്യ കാതോലിക്കായെ ഇന്ത്യൻ പാത്രിയർക്കീസായി പ്രഖ്യാപിക്കണം എന്ന് ചിലർ നിർദ്ദേശിച്ചിരുന്നു. ഇത് ഭാരതരത്നം വാങ്ങിയ ശേഷം പത്മശ്രീക്ക് അപേക്ഷിക്കുന്നതു പോലുള്ള ഒരു നടപടിയാണ്. പോർട്ടുഗീസുകാരുടെ വരവിനു മുമ്പുതന്നെ സെലൂഷ്യായിലെ കാതോലിക്കായെ തങ്ങളുടെ വേദതലവനായി നസ്രാണികൾ അംഗീകരിച്ചിരുന്നു. കാതോലിക്കാ സ്ഥാനം പാത്രിയർക്കീസ് എന്നതിനേക്കാൾ മഹത്തരമാണെന്നും അവർ മനസിലാക്കിയിരുന്നു. റോമൻ കത്തോലിക്കരെ തികച്ചും അസ്വസ്ഥരാക്കിയ ഒന്നായിരുന്നു നസ്രാണികളുടെ ഈ തിരിച്ചറിവ്. അതിനാലാണ് 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളിൽ *ഇത്രയും കാലം നിങ്ങൾ നിത്യനമസ്ക്കാരത്തിലും കുർബാനകളിലും ബാഗ്ദാദിലെ പാത്രിയർക്കീസിനെ കാതോലിക്കാ എന്നു കരുതി പ്രാർത്ഥിച്ചുവരുന്നു. കാതോലിക്കാ എന്നതിന്റെ അർത്ഥം സാർവത്രിക പിതാവ് എന്നാണ്. ആ വിശേഷണം ഈ ഭൂമിയിൽ റോമാപാപ്പായ്ക്കു മാത്രം ഉള്ളതാണ്. ഇനി അദ്ദേഹത്തെയല്ലാതെ മറ്റാരെയെങ്കിലും കാതോലിക്കാ എന്നു വിളിച്ചാൽ മുടക്കപ്പെടും* എന്നു എഴുതിച്ചേർത്തത്. നൂറ്റാണ്ടുകൾ പഴക്കമുള്ള ഈ സഭാദ്ധ്യക്ഷ സങ്കൽപ്പം മാറ്റാൻ സാദ്ധ്യമല്ല. പ്രത്യേകിച്ചും പഴയ റോമാസാമ്രാജ്യത്തിന്റെ സന്തതിയായ *പാത്രിയർക്കീസി*നു പകരം പൗരസ്ത്യമായ *കാതോലിക്കാ* എന്ന സ്ഥാനം ഉപയോഗിക്കുമ്പോൾ അതിനൊരു കൊളോണിയൽ വിരുദ്ധ മുഖം ലഭിക്കുന്നുണ്ട്.

**രണ്ടാമതായി** വന്ന നിർദ്ദേശം കാതോലിക്കായ്ക്കു കീഴിൽ ഏതാനും പാത്രിയർക്കീസുമാരെ വാഴിക്കുക എന്നതാണ്. തികച്ചും അനാവശ്യവും, *സ്ഥാനത്തിനുവേണ്ടി സ്ഥാനം* എന്ന ഗണത്തിൽ പെടുന്ന ഒന്നുമാണിത്. അത്തരമൊരു സ്ഥാനക്കയറ്റത്തിന്റെ മാനദണ്ഡ രൂപീകരണംപോലും പ്രശ്ന സങ്കീർണ്ണമാണ്. മലങ്കര മെത്രാപ്പോലീത്തായും, അദ്ദേഹത്താൽ നിയോഗിക്കപ്പെടുന്ന ഇടവക മെത്രാന്മാരും എന്ന ഭരണ സംവിധാനം നിലവിലുള്ള മലങ്കരയിൽ അപ്രായോഗികമാണിത്.

എന്നാൽ കാതോലിക്കേറ്റിന്റെ പുനർനിർണ്ണയം ശതാബ്ദി വർഷത്തിൽ അനിവാര്യമാണെന്നതിൽ രണ്ടുപക്ഷമില്ല. എന്നെങ്കിലും ഒരു ഏകീകൃത ഇന്ത്യൻ സഭയുണ്ടാകുമെങ്കിൽ അതിന്റെ തലവൻ കാതോലിക്കാ ആയിരിക്കും എന്ന വിശാലമായ കാഴ്ചപ്പാടോടെ വേണം ഈ പുനർനിർണ്ണയം നടത്താൻ. അതിനുള്ള മാർഗ്ഗം മൗലീകതയിലേക്കുള്ള മടക്കം മാത്രമാണ്.

പോർട്ടുഗീസ് പൂർവകാലത്ത് ഇന്ത്യയിലെ പേർഷ്യൻ മെത്രാന് സ്ഥാനിക പാത്രിയർക്കീസിന്റെ ബഹുമതി ഉണ്ടായിരുന്നു എന്ന് ചില ചരിത്രകാരന്മാർ ചൂണ്ടിക്കാട്ടുന്നു. അദ്ദേഹം *ഇന്ത്യയോക്കയുടേയും വാതിൽ* എന്ന അർത്ഥമുള്ള *തറവോദ് കോൽ ഹിന്ദോ* എന്ന സ്ഥാനനാമം ഉപയോഗിച്ചിരുന്നു. സെമറ്റിക് ഭാഷകളിൽ *വാതിൽ* എന്ന സങ്കല്പത്തിന് അത്യുന്നത സ്ഥാനമാണുള്ളത്. കൂനൻകുരിശു സത്യത്തിനു ശേഷം തദ്ദേശിയരായ മാർത്തോമ്മാ മെത്രാന്മാരും *തറവോദ് കോൽ ഹിന്ദോ* എന്ന് തങ്ങളുടെ പേരിനൊപ്പം ഉപയോഗിച്ചിരുന്നു. നാലാം മാർത്തോമ്മ വരെ ഇത് ഉപയോഗിച്ചിരുന്നതായി രേഖകളുണ്ട്. (അതിനുശേഷം ആരും ഉപയോഗിച്ചില്ല എന്നല്ല, പരിശോധിക്കാൻ ആരും മിനക്കെട്ടില്ല എന്നു മാത്രമേ അർത്ഥമുള്ളു.) ശതാബ്ദി വർഷത്തിൽ ഈ മഹത്തായ പൂർവിക സ്ഥാനനാമം പുനർജീവിപ്പിക്കണം.

**മൂന്നാമതായി** പൗരസ്ത്യ കാതോലിക്കായുടെ സ്ഥാനവസ്ത്രമാണ്. ഇപ്പോൾ സുറിയാനി പാരമ്പര്യം അവകാശപ്പെടുന്ന എല്ലാ മെത്രാന്മാർക്കും ഒരേ വേഷമാണ്. സാധാരണവസ്ത്രത്തിലും കൗദാശിക വേഷത്തിലും സ്ഥിതി ഇതുതന്നെയാണ്. ഇതിനും തീർച്ചയായും മാറ്റം വരണം.

കാതോലിക്കാമാരുടെ അംശവസ്ത്രത്തിന്റെ ഒരു ഭാഗം സമീപകാലത്ത് നഷ്ടപ്പെട്ടിട്ടുണ്ട്. അത് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ പ്രധാന മഹാപുരോഹിതൻ (കാതോലിക്കാ - പാത്രിയർക്കീസ്) മാത്രം ധരിക്കുന്ന *ഏഫോദ്* എന്ന സ്ഥാനവസ്ത്രമാണ്. അരക്കെട്ടിൽ നിന്നും തൂങ്ങിക്കിടക്കുന്ന സമചതുരാകൃതിയിൽ ചിത്രപ്പണികളുള്ള ഇതിന് *സാക്രോ* എന്നും പറയും. പ. ഗീവർഗീസ് ദ്വിതീയൻ, പ. മാത്യൂസ് പ്രഥമൻ എന്നീ കാതോലിക്കാമാർ ഇത് ഉപയോഗിച്ചിരുന്നു. പ്രചാരലുപ്തമായ ഈ സ്ഥാനവസ്ത്രം അടിയന്തിരമായി പുനർജീവിപ്പിക്കേണ്ടിയിരിക്കുന്നു.

**നാലാമതായി** സാധാരണ വസ്ത്രമാണ്. കേരളത്തിൽ ഒറിജിനലും ഡ്യൂപ്ലിക്കേറ്റും ബദലും റിബലുമായി പാശ്ചാത്യ സുറിയാനി പാരമ്പര്യം അവകാശപ്പെടുന്ന മെത്രാന്മാരെല്ലാം ധരിക്കുന്ന അതേ വേഷം - ചുമന്ന കുപ്പായവും കറുത്ത പുറംകുപ്പായവും കറുത്ത മത്തങ്ങാ മുടിയുമാണ് - പൗരസ്ത്യ കാതോലിക്കായും ധരിക്കുന്നത്. ഇതിനു മാറ്റംവരണം. എത്യോപ്യ, റുമേനിയ മുതലായ സഭകളുടെ അദ്ധ്യക്ഷന്മാരെപ്പോലെ വെളുത്ത പുറം കുപ്പായം - മത്തങ്ങാ മുടി അടക്കം - പൗരസ്ത്യ കാതോലിക്കായും സ്വീകരിക്കുന്നതാകും ഉചിതം. മുകളിൽ പറഞ്ഞ ഇരുസഭകളിലും മെത്രാന്മാർ കറുത്ത കുപ്പായവും തൊപ്പിയുമാണ് ഉപയോഗിക്കുന്നത്. പോർട്ടുഗീസുകാരുടെ വരവിനു മുമ്പുമുതൽ നസ്രാണി കത്തനാരന്മാർ വെളുത്ത കുപ്പായമാണ് ധരിച്ചു വന്നിരുന്നത്. ഇന്നും പൗരസ്ത്യ സഭകളിൽ വൈദികർ സാധാരണ വസ്ത്രമായി വെളുത്ത കുപ്പയം ധരിക്കുന്ന ഏക സഭ, മലങ്കര സഭയാണ്. ഈ പുരാതന വ്യക്തിത്വമനുസരിച്ചും കാതോലിക്കായുടെ വെളുത്ത പുറംകുപ്പായം അർത്ഥപൂർണ്ണമാണ്.

നഷ്ടപ്പെട്ടുപോയ മറ്റൊന്ന് ആർച്ച് മാൻഡ്രിയാറ്റ് വടിയാണ്. പൗരസ്ത്യ സഭാദ്ധ്യക്ഷന്മാരെല്ലാം സാധാരണ വസ്ത്രത്തോടൊപ്പം കൊണ്ടുനടക്കുന്ന ഒന്നാണ് നെഞ്ചുവരെ പൊക്കമുള്ള ആർച്ച് മാൻഡ്രിയാറ്റ് വടി. മലങ്കരയിലെ കോർഎപ്പിസ്ക്കോപ്പാമാർ ഉപയോഗിക്കുന്നതിനോടു സാദൃശ്യമുള്ളതും അലങ്കാരപ്പണികളുള്ളതുമാണ് സഭാ തലവന്മാർ ഉപയോഗിക്കുന്ന ആർച്ച് മാൻഡ്രിയാറ്റ് വടി. ഇതും പ. ഗീവർഗീസ് ദ്വിതീയൻ, പ. മാത്യൂസ് പ്രഥമൻ എന്നീ കാതോലിക്കാമാർ ഉപയോഗിച്ചിരുന്നു. ഈ വടിയുടെ ഉപയോഗവും പുനഃസ്ഥാപിക്കണം.

നൂറ്റാണ്ടുകളിൽ വൈദേശിക അധിനിവേശത്തിനെതിരെ നസ്രാണികൾ ചെറുത്തുനിന്നത് അവരുടെ *തോമാവബോധം* (Thomas consciousness) കൊണ്ടായിരുന്നു. നസ്രാണികളെ ഒരുമിച്ചു നിർത്തിയ അദൃശ്യ തന്തുവും ഈ സ്വത്വബോധമായിരുന്നു. ഇരുപത്തൊന്നാം നൂറ്റാണ്ടിൽ നസ്രാണികളുടെ ദേശവും ഭാഷയും ജാതിയും വംശവും സംസ്കാരവുമെല്ലാം വിഭിന്നമായി. വിവിധ ഭൂഖണ്ഡങ്ങളിലേയ്ക്കു നടക്കുന്ന കുടിയേറ്റങ്ങളാണ് ഇതിനു കാരണം. **ഇനിയുള്ള കാലം നസ്രാണികളെ ഒരുമിച്ചു നിർത്തുന്ന ഏക ഘടകം *തോമാവബോധം* എന്ന നസ്രാണിത്വം മാത്രമായിരിക്കും.** അതു കേന്ദ്രീകരിച്ചിരിക്കുന്നത് പൗരസ്ത്യ കാതോലിക്കായിലാണ്. ഈയൊരു കാഴ്ചപ്പാടോടെ വേണം ശതാബ്ദി വർഷത്തിൽ കാതോലിക്കേറ്റിന്റെ വ്യക്തിത്വത്തെ പുനർ നിർണ്ണയം നടത്താൻ. GM

# ജീവിതം എങ്ങനെ?

■ ഡോ. യുഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ

**വി.** യാക്കോബ് ശ്ലീഹായുടെ ലേഖനം നാലാം അദ്ധ്യായം 14-ാം വാക്യത്തിന്റെ ഒരു ഭാഗം ഇപ്രകാരമാണ്. "......നിങ്ങളുടെ ജീവൻ എങ്ങനെയുള്ളത്?" ശ്ലീഹാ തന്നെ മറുപടി നൽകുന്നു, അൽപനേരത്തേക്കു കാണുന്നതും പിന്നെ മറഞ്ഞുപോകുന്നതുമായ ആവിയല്ലോ എന്ന്.

ഈ വാക്യം ചില ഇംഗ്ലീഷ് പരിഭാഷകളിൽ പരിശോധിച്ചപ്പോൾ കണ്ടത്

1) "How is your life"? (What is your life)
2) "How you see your life"?
3) "How you use your life"?

ഇങ്ങനെയായിരുന്നു.

അവയെ യഥാക്രമം ഇപ്രകാരം ഭാഷാന്തരം ചെയ്യാം. 1) നിങ്ങളുടെ ജീവിതം എങ്ങനെയുള്ളത്? 2) നിങ്ങളുടെ ജീവനെ എങ്ങനെ കാണുന്നു? 3) നിങ്ങളുടെ ജീവനെ എങ്ങനെ കൈകാര്യം ചെയ്യുന്നു (ഉപയോഗിക്കുന്നു).

**ജീവിതത്തിന്റെ ക്ഷണികത**

Life എന്ന ഇംഗ്ലീഷ് വാക്കിനു ജീവൻ, ജീവിതം, ജീവിതക്രമം എന്നൊക്കെയർത്ഥങ്ങളുണ്ട്. ജീവൻ എന്നുള്ളിടത്തു ജീവിതം/ജീവിതക്രമം എന്നു ഉപയോഗിച്ചാലും കുഴപ്പമാവില്ല എന്നു തോന്നുന്നു. വിവേകം ജീവിതത്തേക്കുറിച്ചുള്ള തിരിച്ചറിവാണെന്നു വിജ്ഞാനികൾ വിശേഷിപ്പിക്കാറുണ്ട്. ജീവിതത്തിന്റെ ക്ഷണികതയെക്കുറിച്ചുള്ള തിരിച്ചറിവുണ്ടാകണം. ജീവിതത്തെ അല്പനേരത്തേക്കു കാണുന്നതും പിന്നെ മറഞ്ഞു പോകുന്നതുമായ ആവിയോടു യാക്കോബ് ശ്ലീഹാ ഉപമിക്കുമ്പോൾ സങ്കീർത്തനക്കാരൻ ഉപമിക്കുന്നത് പുകയായും (37:20, 102:3) പുൽച്ചെടിയായും (90:5-6) നിഴലായിട്ടുമാണ് (104:4). ഇതെല്ലാം തന്നെ മേലുദ്ധരിച്ച ജീവിതക്ഷണികതയെ , പരിമിതിയെ വ്യക്തമാക്കുന്നവയാണ്. തന്നെയുമല്ല ജീവിതക്ഷണികതയെക്കുറിച്ചുള്ള അറിവുണ്ടാകേണ്ടതിന്നു അപേക്ഷിക്കുകയും (39:4) "ഏതു മനുഷ്യനും ഉറച്ചു നിന്നാലും ഒരു ശ്വാസമത്രേ" (39:5,11) എന്ന സത്യം ഉറക്കെ പ്രഖ്യാപിക്കുകയും ചെയ്യുന്നു. ആയതിനാൽ ലഭിച്ചിരിക്കുന്ന ആയുസ്സ് അനുഗ്രഹകരമായി വിനിയോഗിക്കുക എന്നുള്ളതാണ് കരണീയമായിട്ടുള്ളത്.

**ഫലം പുറപ്പെടുവിക്കുക**

ദൈവത്തിനും മനുഷ്യനും പ്രയോജനകരമായ ഫലം പുറപ്പെടുവിക്കുക എന്നതാണ് നമ്മുടെ നിയോഗം. നാം ക്രിസ്തുവിലും, ക്രിസ്തു നമ്മിലും വസിക്കുമ്പോഴാണ് പ്രയോജനകരമായ ഫലം പുറപ്പെടുവിക്കുവാൻ കഴിയുന്നത് (യോഹന്നാൻ 15:5).

ഭാരതത്തിന്റെ അഭിമാനവും മുൻരാഷ്ട്രപതിയുമായ ഡോ.എ.പി.ജെ. അബ്ദുൾകലാം ഫലപ്രദമായ ജീവിതത്തെ ഉപമിച്ചിരിക്കുന്നത് പുഷ്പത്തോടാണ്. അദ്ദേഹം പറയുന്നു, "പൂവിനെ നോക്കുക, എത്രമാത്രം ഉദാരമനസ്കതയോടെയാണ് അതു സുഗന്ധവും മധുരവും വിതരണം ചെയ്യുന്നത്. തനിക്കുള്ളതെല്ലാം സ്നേഹപൂർവ്വം ഏവർക്കുമായി ദാനം ചെയ്തിട്ടു തന്റെ ജോലി തീരുമ്പോൾ നിശബ്ദമായി കൊഴിഞ്ഞു പോകുന്നു." നീതിമാന്മാരുടെ മേലും നീതികെട്ടവരുടെ മേലും മഴ പെയ്യിക്കുന്നവനായ ദൈവത്തെപ്പോലെ ദൈവസൃഷ്ടിയും വിവേചനമില്ലാതെ അതിനുള്ളതെല്ലാം ആഗ്രഹിക്കുന്ന ആർക്കും വ്യവസ്ഥകളില്ലാതെ നൽകുന്നു. പുഷ്പത്തിന്റെ മധുവും സുഗന്ധവും പകരുക എന്ന നിയോഗം ഭംഗിയായി നിറവേറുന്നു.

**എന്തു നേടി എന്നതല്ല, എന്തുനൽകി എന്നതാണ് ജീവിതത്തിന്റെ മഹത്വം.**

നമുക്കു ചുറ്റിലും ഉയരുന്ന പ്രലോഭനങ്ങളും സ്വാധീനങ്ങളും ഇപ്രകാരമുള്ള നശീകരണാനുഭവമുള്ളതാണ്. പ്രധാനമായും മൂന്നു സ്വാധീനങ്ങൾ ആഞ്ഞടിക്കുന്നു.

1) ജീവിതം ആസ്വദിക്കുവാൻ (Life is to enjoy)
2) ജീവിതം ആഘോഷിക്കുവാൻ (Life is to celebrate)
3) ജീവിതം ആർജിക്കുവാൻ (Life is to accumulate).

ഈ മൂന്നു സ്വാധീനങ്ങളോടും ചേർത്തു പറയുന്നത് As much as you can, no matter how you do it (എത്ര മാത്രം ആകുമോ അത്രമാത്രം, എങ്ങനെ എന്നുള്ളതിനെക്കുറിച്ച് ചിന്തിക്കേണ്ട). ഇപ്രകാരമുള്ള സ്വാധീനത്തിൽ അകപ്പെട്ട ഒരു മനുഷ്യനെക്കുറിച്ചു കർത്താവും കല്പിക്കുന്നുണ്ട് (ലൂക്കോസ് 12:13-21). തിന്നുക, കുടിക്കുക, ആനന്ദിക്കുക എന്ന ആഗ്രഹത്തിൽ ജീവിക്കുവാനുള്ള വ്യഗ്രത. ദൈവമോ അവനെ 'മൂഢാ' എന്നാണ് അഭിസംബോധന ചെയ്തിരിക്കുന്നത്.

ഒരിക്കൽ വൃക്ഷങ്ങൾ തങ്ങൾക്കൊരു രാജാവിനെ അഭിഷേകം ചെയ്യുവാൻ പോയ കഥ ന്യായാധിപന്മാരുടെ പുസ്തകം 9-ാം അദ്ധ്യായം 8 മുതലുള്ള വാക്യത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ആദ്യമായി ഒലിവിനെ സമീപിച്ചു. "ദൈവവും മനുഷ്യരും എന്നെ പുകഴ്ത്തുവാൻ ഹേതുവായിരിക്കുന്ന എന്റെ പുഷ്ടി ഞാൻ ഉപേക്ഷിച്ചു വൃക്ഷങ്ങളുടെ മേൽ ആടുവാൻ പോകുമോ?" എന്ന മറു ചോദ്യം ചോദിച്ചു വിനയപൂർവ്വം ഒഴിഞ്ഞുമാറുന്നു. ഇതുതന്നെയാണ് രണ്ടാമതു സമീപിച്ച അത്തിവൃക്ഷത്തിനും പറയുവാനുണ്ടായിരുന്നത്. "എന്റെ മധുരവും വിശേഷപ്പെട്ട പഴവും ഞാൻ ഉപേക്ഷിച്ചു വൃക്ഷങ്ങളുടെ മേൽ ആടുവാൻ പോകുമോ." മൂന്നാമതു മുന്തിരിയെ സമീപിച്ചപ്പോൾ മുന്തിരി പറഞ്ഞതും സമാന ആശയം തന്നെ. "ദൈവത്തെയും മനുഷ്യനെയും ആനന്ദിപ്പിക്കുന്ന എന്റെ രസം ഞാൻ ഉപേക്ഷിച്ചു വൃക്ഷങ്ങളുടെ മേൽ ആടുവാൻ പോകുമോ?" അവസാനം മുൾപ്പടർപ്പു സന്നദ്ധമാകുന്നതാണ് കഥ. ഒലിവും അത്തിയും മുന്തിരിയും തങ്ങളുടെ ദൈവികനിയോഗം നിഷേധിച്ച് പ്രലോഭനങ്ങൾക്കു വഴങ്ങിയില്ല. ദൈവികനിയോഗത്തെക്കുറിച്ച് തിരിച്ചറിവുണ്ടെങ്കിലേ, പ്രലോഭനങ്ങൾ എന്തായിരുന്നാലും അതിജീവിക്കുവാൻ പറ്റുകയുള്ളു. തിരിച്ചറിവില്ലാതെ പോയ മുൾപ്പടർപ്പിനെപ്പോലെ ജീവിതം വെന്തെരിഞ്ഞടങ്ങുവാൻ അനുവദിക്കാതിരിക്കുക എന്ന ഗുണപാഠവും ഈ കഥയിൽ നിന്നും ഉരുത്തിരിയുന്നു.

**ജീവിതത്തെ എങ്ങനെ കാണുന്നു?**

മനുഷ്യജീവിതത്തെ പുഷ്പത്തോടു ഉപമിച്ച, അബ്ദുൾകലാമിന്റെ വാക്കുകളിലേക്ക് ഒന്നുകൂടി മടങ്ങട്ടെ. അദ്ദേഹം തന്റെ ഉപമ ഉപസംഹരിക്കുന്നത് **"ശ്രേഷ്ഠഗുണങ്ങൾ എല്ലാം ഉണ്ടെങ്കിലും ഉന്നതഭാവമില്ലാത്ത പൂവിനെപ്പോലെ ആകുവാൻ ശീലിക്കുക"** എന്ന ആഹ്വാനത്തോടെയാണ്. 'ഉന്നതഭാവം' എന്നുള്ളത് അഹങ്കാരത്തിന്റെ മറ്റൊരു രൂപം മാത്രമാണ്. അതും ആപൽക്കരമാണ്.

നിങ്ങൾ ജീവിതം എങ്ങനെ കാണുന്നു എന്നുള്ളതിനെ ആശ്രയിച്ചിരിക്കും നിങ്ങളുടെ ജീവിതം രൂപപ്പെടുന്നത്. നമ്മുടെ ജീവിതം എങ്ങനെയുള്ളത്? നാം നമ്മുടെ ജീവിതത്തെ എങ്ങനെ കൈകാര്യം ചെയ്യുന്നു? ഈ ചോദ്യങ്ങൾക്കു ഉന്നതഭാവമില്ലാത്ത-ദൈവനിയോഗം ദൈവഹിതപ്രകാരം ഫലം പുറപ്പെടുവിക്കുന്ന **ഉന്നതഭാവമില്ലാത്ത പൂവിനെപ്പോലെ, ഒലിവിനെപ്പോലെ, അത്തിയെപ്പോലെ, മുന്തിരിയെപ്പോലെ...** നമുക്കു മറുപടി പറയുവാൻ കഴിയുമോ? കർത്താവ് പറയുന്നു. "നിങ്ങൾ എന്നെ തെരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുത്തു, നിങ്ങൾ പോയി ഫലം കായിക്കേണ്ടതിന്നും നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിന്നും നിങ്ങളെ ആക്കിവെച്ചുമിരിക്കുന്നു" (യോഹന്നാൻ 15:16). വി.പത്രോസ് ശ്ലീഹായും നമ്മെ ഓർമ്മപ്പെടുത്തുന്നു, "സഹോദരങ്ങളെ നിങ്ങളുടെ വിളിയും തെരഞ്ഞെടുപ്പും ഉറപ്പാക്കുവാൻ അധികം ശ്രമിപ്പീൻ" (2 പത്രോസ് 1:10). **GM**

*കടപ്പാട്: ദൂതൻ മാസിക*

# വയലിൽ ഒളിപ്പിച്ചുവച്ച നിധി

■ ഫാ. പി. ഫിലിപ്പോസ്



ദൈവരാജ്യത്തെപ്പറ്റി നമ്മുടെ കർത്താവ് പറഞ്ഞ 7 ഉപമകളാണ് വി. മത്തായിയുടെ സുവിശേഷം 13-ാം അദ്ധ്യായത്തിൽ കാണുന്നത്. ദൈവരാജ്യത്തിന്റെ വിവിധ അർത്ഥതലങ്ങളും സമീപനങ്ങളും ആണ് ഓരോ ഉപമയിലും ചിത്രീകരിക്കുന്നത്. ഗഹനമായ ദൈവരാജ്യസന്ദേശം സാധാരണക്കാർക്ക് വിശദീകരിച്ചുകൊടുക്കുന്നതിനാണ് കർത്താവ് ഈ ഉപമകൾ ഉപയോഗപ്പെടുത്തിയത്. ("സ്വർഗ്ഗരാജ്യം" എന്ന പദമാണ് വി.മത്തായി ഉപയോഗിച്ചത്. ഭക്തനായ ഒരു യഹൂദൻ "ദൈവം" എന്ന പദം ഉച്ചരിക്കാൻ ഭയപ്പെടുന്നതുകൊണ്ടു മാത്രമാണ് വി.മത്തായി "ദൈവരാജ്യം" എന്നതിനു പകരം "സ്വർഗ്ഗരാജ്യം" എന്നു പറഞ്ഞത് എന്നാണ് പണ്ഡിതമതം.) പ്രസ്താവിക്കപ്പെട്ട ഉപമകളിൽ വെച്ച് നിധിയുടെ ഉപമയുടെ പ്രത്യേകത അതിന്റെ മൂല്യം ഏറ്റവും ഉന്നതമാണ് എന്നുള്ളതാണ്.

നിധി കിട്ടിയവരുടെ കഥകൾ മുതിർന്ന തലമുറ ചിലപ്പോഴെങ്കിലും പറയുന്നത് നാം കേട്ടിട്ടുണ്ട്. പുരാതന കാലത്തും ബാങ്കുകൾ ഉണ്ടായിരുന്നെങ്കിലും ആധുനികകാലത്ത് സാധാരണക്കാർ ഉപയോഗിക്കുന്ന രീതിയിൽ അന്ന് ഉപയോഗിച്ചിരുന്നില്ല. സാധാരണക്കാരന് നിധിയുടെ ഭദ്രമായ നിക്ഷേപസ്ഥാനം ഭൂമിയായിരുന്നു. പലരും സ്വത്ത് മൂന്നായി പങ്കുവച്ച്, ഒരു ഭാഗം അനുദിനാവശ്യങ്ങൾക്കും വ്യാപാരത്തിനുമായി പണമായി കൈയ്യിൽ സൂക്ഷിക്കുമ്പോൾ മറ്റൊരു പങ്ക് കൂടെകൊണ്ടുപോകാൻ എളുപ്പത്തിനു വേണ്ടി രത്നങ്ങൾ ആക്കി മാറ്റും. വേറൊരു പങ്ക്, സുരക്ഷിതാർത്ഥം, സൗകര്യം പോലെ വേണ്ടപ്പോൾ എടുക്കാമെന്ന പ്രതീക്ഷയിൽ, മണ്ണിൽ കുഴിച്ചിടുന്നു. താലന്തുകളുടെ ഉപമയിൽ (വി. മത്തായി 25:14-27) ഒരു താലന്തു ലഭിച്ചവൻ അത് നിലത്തു കുഴിച്ചുവെച്ച് സൂക്ഷിക്കുകയായിരുന്നല്ലോ. "മറഞ്ഞിരിക്കുന്ന നിധി"ക്കുവേണ്ടി അന്വേഷിക്കുന്നവരുടെ കഥ ഇയ്യോബിന്റെ പുസ്തകത്തിലും (3:32) സദൃശ്യവാക്യങ്ങളിലും (2:4) നാം വായിക്കുന്നുണ്ട്. ഭരണപരമായ അസ്ഥിരതയും, യുദ്ധങ്ങൾ മൂലം സുരക്ഷിതത്വമില്ലായ്മയും കൊണ്ട് പൊറുതിമുട്ടിയ പലസ്തീൻ ഉൾപ്പെട്ട പൗരസ്ത്യനാടുകളിൽ ഈവിധം നിക്ഷേപങ്ങൾ സമാധാനകാലമാകുമ്പോൾ തിരികെ വന്ന് എടുത്തുകൊള്ളാമെന്ന ഉദ്ദേശത്തിൽ യുദ്ധഭീതിയിൽ ഓടിപ്പോകുന്ന സമയത്ത് മണ്ണിൽ സൂക്ഷിക്കുകയായിരുന്നു.

ഈ ഉപമയിൽ നിധി കണ്ടെത്തിയ മനുഷ്യൻ ഒരു കൂലിവേലക്കാരനായിരിക്കണം. വയലിൽ പണിയെടുക്കുമ്പോൾ നിധി കണ്ടെത്തിയ മനുഷ്യൻ അതു മറച്ചുവച്ചിട്ട്, സ്ഥലമുടമയെ ആ കാര്യം അറിയിക്കാതെ, തനിക്കുള്ളതെല്ലാം വിറ്റ്, ആ വയൽ വാങ്ങുകയും, നിധി സ്വന്തമാക്കുകയും ചെയ്തു. അയാളുടെ നടപടി തെറ്റല്ലേ എന്നു നമുക്കുതോന്നാം. യഹൂദരുടെ "തൽ മൂദ്" എന്ന നിയമപുസ്തകപ്രകാരം, ചിതറിക്കിടക്കുന്ന പഴങ്ങളും, പണവും മറ്റും കണ്ടുകിട്ടുന്നവന് അത് സ്വന്തമാക്കാം എന്നുണ്ട്. ഈ പ്രവൃത്തിയുടെ ധാർമ്മികതയെ കുറിച്ചല്ല, ഈ ഉപമ സംസാരിക്കുന്നത്. ഉപമയിൽ ശ്രദ്ധാർഹമായ രണ്ട് കാര്യങ്ങൾ ഉണ്ട്: 1) ആ കണ്ടുപിടിത്തം നൽകിയ അത്യുന്നത ആഹ്ലാദം, 2) തന്റെ സർവ്വസ്വവും വിറ്റ് നിധി തന്റേതാക്കി തീർക്കാനുള്ള അതീവശ്രമവും.

**സ്വർഗ്ഗരാജ്യം വയലിൽ ഒളിപ്പിച്ചു വച്ച നിധിയോടു സദൃശ്യം. അത് ഒരു മനുഷ്യൻ കണ്ടു മറച്ചിട്ടു തന്റെ സന്തോഷത്താൽ ചെന്ന് തനിക്കുള്ളതൊക്കെയും വിറ്റ് ആ വയൽ വാങ്ങി (മത്തായി 13:44).**



Parable of the Hidden Treasure by Rembrandt (c. 1630).

ദൈവരാജ്യം കണ്ടെത്തുന്നവർക്കുണ്ടാകുന്ന ആഹ്ലാദവായ്പും മറ്റെല്ലാം നഷ്ടപ്പെടുത്തി, അത് സ്വന്തമാക്കുവാൻ അവർക്കുണ്ടാകുന്ന ഉൾപ്രേരണയും വ്യക്തമാക്കുന്നതാണ് ഈ ഉപമയുടെ പ്രമേയം. എത്ര തീവ്രമായ ലക്ഷ്യബോധത്തോടുകൂടിയാണ് ഈ സന്ദേശം കർത്താവ് കടത്തിവിടുന്നത് എന്ന് പ്രത്യേകം ചിന്തിക്കണം. ദൈവരാജ്യത്തിനു മുമ്പിൽ മറ്റെല്ലാത്തിനും വില കെട്ടുപോകുന്നു. അത് സ്വന്തമാക്കാൻ എന്തു വിലകൊടുത്താലും, അത് അധികമായി പോകയില്ല. എന്തു ത്യാഗവും കൂടുതലല്ല എന്ന ബോധമാണ്, ദൈവരാജ്യം കണ്ടെത്തുന്ന മനുഷ്യനെ ഭരിക്കുന്നത്; ഭരിക്കേണ്ടത്. "എനിക്ക് ലാഭമായിരിക്കുന്നതൊക്കെയും ക്രിസ്തുവിനു വേണ്ടി ഞാൻ നഷ്ടമായി കണക്കാക്കുന്നു; അതു മാത്രമല്ല, എന്റെ കർത്താവായ യേശുക്രിസ്തുവിനെക്കുറിച്ചുള്ള പരിജ്ഞാനത്തിന്റെ ശ്രേഷ്ഠത നിമിത്തം ഇവയെല്ലാം നഷ്ടമായി ഞാൻ കണക്കാക്കുന്നു. ക്രിസ്തുവിനെ നേടേണ്ടതിനായി ഞാൻ സകലവും നഷ്ടപ്പെടുത്തുകയും, ചവറായി കണക്കാക്കുകയും ചെയ്തിരിക്കുന്നു. ന്യായപ്രമാണത്തിൽ നിന്നുള്ള എന്റെ സ്വന്തം നീതിയല്ല, ക്രിസ്തുവിലുള്ള വിശ്വാസം മൂലം ദൈവം വിശ്വസിക്കുന്നവർക്ക് നൽകുന്ന നീതിയാൽ ഞാൻ അവനിൽ കാണപ്പെടും" (ഫിലി. 3:7-9) എന്ന് വി. പൗലോസ് പറയുന്നത് ഉപമയുടെ ഒരു വിശദീകരണമാണ്.

ഈ ഉപമയിലെ മനുഷ്യൻ നിധി കണ്ടെത്തുന്നത് യാദൃച്ഛികമായിട്ടാണ്. ദൈവരാജ്യത്തെപ്പറ്റി തൊട്ടടുത്ത് പറയുന്ന രത്നങ്ങൾ തേടുന്ന വ്യാപാരിയുടെ ഉടമയിൽ അയാൾ അന്വേഷിച്ചലഞ്ഞ് അത് കണ്ടെത്തുകയാണ്. വി. പൗലോസ് യാദൃച്ഛികമായി സ്വർഗ്ഗരാജ്യം കണ്ടെടുത്ത മനുഷ്യനാണ്. യാക്കോബിന്റെ കിണറിനരികെ വെള്ളം കോരാൻ വന്ന ശമറിയാ സ്ത്രീയും (യോഹ: 4) അപ്രകാരംതന്നെ യേശുവിനെ കണ്ടെത്തുന്നു. വടക്കേ ആഫ്രിക്കയിലെ കുറേനശീമോൻ പെസഹാ തിരുനാളിൽ ജറുസലേമിൽ ഒരുപക്ഷേ തന്റെ ആദ്യ അനുഭവമായി വന്നുചേർന്നതാകാം. കർത്താവിന്റെ ക്രൂശ് താങ്ങുവാൻ നിർബന്ധിതനായെങ്കിലും, സ്വന്തം തലമുറകൾക്ക് മഹത്വം സിദ്ധിച്ചവനായത് ആ യാദൃച്ഛികത തന്നെയാണ്. ദൈവം ചിലരെ അന്വേഷിച്ച് കണ്ടെത്തുന്നത് ആണ് നിധി കണ്ടെത്തിയ മനുഷ്യന്റെ അനുഭവം.

ചില മനോഹര സന്ദേശങ്ങൾ ഈ ഉപമ നൽകുന്നു.

1. ഉപമയിൽ പറയപ്പെടുന്ന "വയൽ" സുവിശേഷങ്ങളാണ്. അവയിലാണ്, ദൈവരാജ്യത്തിന്റെ സന്ദേശങ്ങൾ അടക്കം ചെയ്തിരിക്കുന്നത്. ഒരു മതിലിനകത്തെ തോട്ടമായിരുന്നില്ല, അത്; ഒരു തുറന്ന വിശാലമായ ഭൂപ്രദേശമായിരുന്നു. ലോകത്തിലെ വിലയേറിയ ഖനികൾ, ഒരുപക്ഷേ പുറമേ ഒരു മരുഭൂമി പോലെ തോന്നാം. ദൈവസത്യങ്ങളുടെ

അക്ഷയഖനി കണ്ടെത്തുവാൻ നാം വി. വേദപുസ്തകത്തിൽ ഒരു വിനീതാന്വേഷണം നടത്തണം. "അവയിൽ നിങ്ങൾക്ക് നിത്യജീവൻ ഉണ്ട് എന്ന് നിങ്ങൾ വിചാരിക്കുന്ന തിരുവെഴുത്തുകൾ നിങ്ങൾ പരിശോധിപ്പിൻ; അവയും എന്നെക്കുറിച്ച് സാക്ഷിക്കുന്നു (വി.യോഹ: 5:39).

2. അപ്രതീക്ഷിതമായിട്ടാണ് നിധിയിൽ പേടകത്തിന് മൺവെട്ടിയുടെ വെട്ട് കൊണ്ടത്. എന്നിരുന്നാലും അവന്റെ ദിനംപ്രതിയുള്ള അധ്വാനത്തിന്റെ സമയത്താണ് അതു സംഭവിച്ചത്. അധ്വാനത്തിലെ ശുഷ്കാന്തിയും ലഭ്യമായ കായകരുത്തും ഉപയോഗിച്ച് ആഴത്തിൽ വെട്ടിക്കുഴിക്കുകയായിരുന്നു, അയാൾ. വെറുതെ മേൽമണൽ ചുരണ്ടി നീക്കുകയല്ലായിരുന്നു. അദ്ധ്വാനം ഒരാരാധനയാണ്. സുവിശേഷത്തിൽ രേഖപ്പെടുത്താത്തതായി യേശുവിന്റെ ഒരു മൊഴി ഇങ്ങനെയുണ്ടെന്നു വിശ്വസിക്കപ്പെടുന്നു. "കല്ല് ഉയർത്തി നീക്കുന്നിടത്ത് ഞാൻ ഉണ്ട്. തടി ചെത്തി മിനുസപ്പെടുത്തുന്നിടത്ത് എന്നെ കാണാം". ഇതിന്റെ ചുവടുപിടിച്ചായിരിക്കണം രവീന്ദ്രനാഥ ടാഗോർ ഗീതാഞ്ജലിയിൽ "കല്ലെടുത്തു മാറ്റൂ, ഞാൻ അവിടെയുണ്ട്. തടി കടഞ്ഞെടുക്കുന്നിടത്തും ഞാൻ ഉണ്ട്", അദ്ധ്വാനിക്കുന്ന കർഷകന്റെ അടുത്തും കല്ലുടയ്ക്കുന്ന മനുഷ്യന്റെ ഹൃദയത്തിലും, ഞാൻ സന്നിഹിതനാണ്.

3. കർത്തൃപ്രാർത്ഥനയിൽ ദിനംതോറും "നിന്റെ രാജ്യം വരേണമെ" എന്നു പ്രാർത്ഥിക്കുന്ന നമുക്ക്, സ്വർഗ്ഗത്തിൽ ദൈവത്തിന്റെ ഹിതം ചോദ്യം ചെയ്യാൻ ആകാതെ, പൂർണ്ണ അനുസരണത്തിൽ അത് പരിപാലിക്കപ്പെടുന്ന വ്യവസ്ഥിതി, ഈ ദൃശ്യലോകത്തിലും, ഉണ്ടാകണമെന്ന് ആണ് നാം അപേക്ഷിക്കുന്നത്. ആകയാൽ, ദൈവരാജ്യത്തിൽ ആയിരിക്കുക, പ്രവേശിക്കുക എന്നാൽ അർത്ഥമാക്കുന്നത്, ദൈവത്തിന്റെ ഹിതത്തിന് പരിപൂർണ്ണമായി വഴങ്ങുക എന്നു തന്നെയാണ്. നിധി കണ്ടുപിടിച്ച ഉടനെ മനുഷ്യന്റെ ഹൃദയത്തിൽ തിളങ്ങിയ ആശയംപോലെ ദൈവ ഇച്ഛ എന്നിൽ എന്താണ് വ്യതിയാനം വരുത്തുന്നത് എന്നു ധരിക്കണം. അതു സ്വീകരിപ്പാൻ വേണ്ടി ഇന്നുവരെ എനിക്കു പ്രിയതരമായി ഞാൻ കരുതിവച്ചിരുന്ന ഈ ലോകത്തിന്റെ ലക്ഷ്യങ്ങളും താൽപര്യങ്ങളും ഉപേക്ഷിക്കുവാനും ഇട്ടുകളയുവാൻ മനസ്സു മടിക്കുന്ന സ്വഭാവങ്ങളും ജീവിതക്രമങ്ങളും ഇനി വേണ്ട എന്നു പറയുവാനും, "എളുപ്പമല്ല" എന്നു മനസ് മന്ത്രിച്ചിരുന്ന പുതിയ ശിക്ഷണജീവിതവും സ്വയത്യാഗവും ഏറ്റെടുക്കുവാനും സാധ്യമാകുന്ന നിലയിൽ നാം എത്തണം. മനുഷ്യഹൃദയത്തിന് ആശ്വാസവും സൗഖ്യവും ഈ ലോകത്തിൽ സമ്പാദിക്കുവാനും, വരുന്ന ലോകത്തിൽ മഹത്വം നേടാനും ഇതല്ലാതെ മറ്റു വഴിയില്ല. **GM**

# ഡോ. പി.സി. അലക്സാണ്ടറിന്

## ജോർജിയൻ മിററിന്റെ ആദരാജ്ഞലികൾ



**ഡോ.പി.സി. അലക്സാണ്ടർ**

മാർച്ച് 20, 1921 – ആഗസ്റ്റ് 10, 2011

ആറുപതിറ്റാണ്ടിന്റെ ഔദ്യോഗിക ജീവിതത്തിൽ, മലങ്കരസഭയ്ക്ക് അഭിമാനിക്കാവുന്ന, ഉന്നതപദവികൾ രാജ്യത്തിനകത്തും പുറത്തും അലങ്കരിച്ച സഭയുടെ പുത്രൻ ഡോ. പി.സി. അലക്സാണ്ടർ നമ്മോട് വിടപറഞ്ഞു.

ഇന്ദിരാഗാന്ധി, രാജീവ്ഗാന്ധി എന്നീ പ്രധാനമന്ത്രിമാരുടെ പിൻസിപ്പൽ സെക്രട്ടറി, ലണ്ടനിൽ ഹൈകമ്മീഷണർ, തമിഴ്നാട്, മഹാരാഷ്ട്ര എന്നീ സംസ്ഥാനങ്ങളുടെ ഗവർണർ, ഏറ്റവും ഒടുവിൽ രാജ്യസഭാംഗം എന്നിങ്ങനെ നിരവധി ഔദ്യോഗിക ചുമതലകൾ അദ്ദേഹം വഹിച്ചു.

സ്വതന്ത്രഭാരതം കണ്ട മികച്ച ഒരു രാജ്യതന്ത്രജ്ഞൻ, ഭരണാധികാരി, എഴുത്തുകാരൻ, അദ്ധ്യാപകൻ എന്നിങ്ങനെ വിവിധ മേഖലകളിൽ പ്രശോഭിച്ചപ്പോഴും അദ്ദേഹം വിനയാന്വിതനായ ഒരു സഭാസ്നേഹിയായിരുന്നു. ജീവിതവിജയത്തിന്റെ സോപാനത്തിൽ മതനിരപേക്ഷതയുടെ മൂടുപടത്തിൽ ഒളിക്കുന്ന അനേകം സഭാംഗങ്ങളിൽ നിന്ന് അദ്ദേഹത്തെ വ്യത്യസ്തനാക്കുന്നത് ഇതാണ്. ഒരു ഭാരതീയ ഓർത്തഡോക്സ് ക്രിസ്ത്യാനി എന്നതിലാണ് താൻ ഏറ്റവും അഭിമാനിക്കുന്നതെന്ന് അദ്ദേഹം നിരവധി വേദികളിൽ തുറന്നു പറഞ്ഞിട്ടുണ്ട്.

ഔദ്യോഗിക ജീവിതത്തിലെ സത്യസന്ധത ആത്മീയജീവിത്തിലും ഡോ. അലക്സാണ്ടർ പുലർത്തിയിരുന്നു. ഇത് അദ്ദേഹത്തിന് കൂടുതൽ ആദരവ് നേടിക്കൊടുത്തു.

സാഹചര്യങ്ങളുടെ സമ്മർദ്ദം മൂലം ഇന്ത്യൻ പ്രസിഡന്റിന്റെ പരമോന്നത പദവി കൈവിട്ടപ്പോൾ മലങ്കരസഭയ്ക്ക് വലിയ നഷ്ടമാണ് ഉണ്ടായത്. ഒപ്പം നമ്മുടെ രാജ്യത്തിന് ആഗോളതലത്തിൽ യശസ്സുയർത്തുന്നതിന് ലഭിക്കുമായിരുന്ന ഒരു മഹാഭാഗ്യവും.

ബാല്യത്തിൽ തന്നെ പ്രസംഗങ്ങളിലും ഡിബേറ്റുകളിലും വിജയിയായിരുന്ന അദ്ദേഹം പിൽക്കാലത്തും ഒരു മികച്ച വാഗ്മിയെന്ന നിലയിൽ ശോഭിച്ചു. നമ്മുടെ സൺഡേസ്കൂൾ കുട്ടികൾ അനുകരിക്കേണ്ട ഒരു മാതൃകയാണ് ഇത്. ഡോ. പി. സി. അലക്സാണ്ടറുടെ ജീവിതകഥ സൺഡേസ്കൂൾ കുട്ടികൾക്ക് ഒരു പാഠമാകേണ്ടതാണ്.

വലിയൊരു ശൂന്യതയാണ് ഡോ. അലക്സാണ്ടറുടെ നിര്യാണം മൂലം മലങ്കരസഭയ്ക്ക് ഉണ്ടായിരിക്കുന്നത്. ഇനി എത്രനാൾ കൂടി മറ്റൊരു ഡോ. പി.സി. അലക്സാണ്ടറിനായി മലങ്കരസഭ കാത്തിരിക്കണം? അദ്ദേഹത്തിന്റെ ജീവിതം നമ്മുടെ ഇളംതലമുറയ്ക്ക് പ്രചോദനമാകട്ടെ എന്ന് പ്രാർത്ഥിക്കുക മാത്രം ചെയ്യുന്നു. **GM**

# പുതുജീവൻ നൽകുന്ന സത്യപ്രകാശം

■ ഫാ. ഡോ. കെ.എം. ജോർജ്

**ചോദ്യം :** ക്രിസ്തുവിന്റെ മറുരൂപാനുഭവത്തെ വിശദമാക്കാമോ? എന്താണ് കർത്താവ് മോശയും ഏലിയാവുമായി സംസാരിച്ചത്?

**ഉത്തരം :** മറുരൂപ മലയിൽ വച്ച് ക്രിസ്തുവിന്റെ മൂന്നു ശിഷ്യന്മാർക്കു ലഭിച്ചത് ഒരു അപൂർവ്വ ദർശനമാണ്. (മത്താ 17:1–8, മർക്കോ 9:2–8, ലൂക്കോ 9:28–36) തന്റെ പന്ത്രണ്ടു ശിഷ്യന്മാരിൽ നിന്ന് പത്രോസിനെയും യാക്കോബിനെയും യോഹന്നാനെയും പ്രത്യേകം തിരഞ്ഞെടുത്ത്, ക്രിസ്തു അവരെ അത്യസാധാരണമായ ഒരു സംഭവത്തിന് സാക്ഷികളാക്കുകയാണ്. യേശുവിന്റെ മുഖം സവിശേഷമായ ശോഭയോടെ പ്രകാശിച്ചു. തന്റെ ശരീരം മുഴുവൻ ശോഭാപൂർണ്ണമായിക്കാണണം. അതുകൊണ്ടായിരിക്കാം വസ്ത്രത്തിനും ആ വെണ്മ കൈവന്നത്. ഇത് യേശുവിന്റെ ഉള്ളിൽ നിന്നും പ്രസരിച്ച പ്രകാശമാണ്. വെളിച്ചത്തിന്റെ ഏതെങ്കിലും ബാഹ്യമായ ഉറവിടത്തിൽ നിന്നല്ല ഇത്. ഒരു വസ്തുവിന്റെ പുറത്തു നിന്ന് അതിൽ വീഴുന്ന വെളിച്ചം നിഴൽ സൃഷ്ടിക്കും. ഉള്ളിൽ നിന്ന് വരുന്ന കേവലപ്രകാശം ഒരുനിഴലും ഉണ്ടാക്കുന്നില്ല. പകൽ പരസ്യമായി മനുഷ്യസ്നേഹപരമായ പ്രവൃത്തികൾ ചെയ്തിട്ട് രാത്രിയിൽ വേറിട്ട് ഏകാന്തമായ സ്ഥലങ്ങളിൽ ഇരുന്ന് ആഴമായ ധ്യാനത്തിലും പ്രാർത്ഥനയിലും ചിലവഴിച്ചിരുന്ന യേശുവിന്റെ ശരീരം ഒരു പക്ഷേ പല അവസരങ്ങളിലും ആരുമറിയാതെ പ്രകാശമണിഞ്ഞിട്ടുണ്ടാവണം. മോശയുടെ മുഖചർമ്മം സീനായി മലയിൽ ദൈവസന്നിധിയിൽ നിന്ന് ഇറങ്ങി വരുമ്പോൾ പ്രകാശിച്ചിരുന്നതായി പുറപ്പാടു പുസ്തകത്തിൽ പറയുന്നുണ്ടല്ലോ. ക്രിസ്തീയ പാരമ്പര്യത്തിലും ചില വിശുദ്ധ വ്യക്തികളുടെ മുഖത്തിന്റെ ചർമ്മം ചില അവസരങ്ങളിൽ സവിശേഷ ശോഭയണിഞ്ഞതായി സാക്ഷ്യങ്ങളുണ്ട്. (ഉദാ: റഷ്യയിലെ സന്യാസി വി. സെറാഫിം, ആഥോസ് മലയിലെ വി. സിൽവാൻ, മലങ്കരയിൽ പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ). താബോർ മലയിലെ ദർശനം കർത്താവ് മന:പൂർവ്വം തന്റെ മൂന്നു ശിഷ്യന്മാർക്ക് കാണിച്ചുകൊടുത്തത് ഭാവിയെക്കുറിച്ച് പ്രത്യേകിച്ചും തന്റെ ഉയിർപ്പിനെക്കുറിച്ചും മനുഷ്യർക്കും സകല സൃഷ്ടിക്കും സാദ്ധ്യമായ രൂപാന്തരത്തെ (transfiguration) ക്കുറിച്ചും അവരെ ബോധവാന്മാരാക്കാൻ ആയിരുന്നിരിക്കണം. നാസിയാൻസിലെ വി. ഗ്രിഗോറിയോസ് പറയുന്നത് കർത്താവ് തന്റെ രൂപാന്തരത്തിലൂടെ "നമ്മെ ഭാവിയുടെ രഹസ്യത്തിലേക്ക് ഉപനയിച്ചു" എന്നാണ്. പൗരസ്ത്യ ഓർത്തഡോക്സ് പാരമ്പര്യത്തിൽ അതിപ്രധാനമായ ഒന്നാണ് മറുരൂപപ്പെരുനാൾ.

മോശയുടെയും ഏലിയാവിന്റെയും സാന്നിദ്ധ്യം പ്രതീകാത്മകമായ അർത്ഥം സംവഹിക്കുന്നതാണ്. സ്വാഭാവിക മരണം പ്രാപിച്ച മോശ ന്യായപ്രമാണത്തിന്റെയും എല്ലാ പരേതരുടെയും പ്രതിനിധിയാണ്. മരണം കാണാതെ "സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ട" ഏലിയാവ് പ്രവാചകന്മാരുടെയും ജീവിച്ചിരിക്കുന്നവരുടെയും പ്രതിനിധിയുമാണ് എന്ന്



മൂന്നാം നൂറ്റാണ്ടുമുതൽ പാരമ്പര്യം. ചുരുക്കത്തിൽ ത്രികാലങ്ങളും ത്രിലോകങ്ങളും, അഥവാ ദൈവത്തിന്റെ ദൃശ്യവും അദൃശ്യവുമായ സൃഷ്ടി മുഴുവനുമാണ് രൂപാന്തരം പ്രാപിച്ച യേശുവിന് സാക്ഷികളായി വരുന്നത്. ഈ ദർശനം ശിഷ്യന്മാരെ ഭയപരവശരാക്കി എന്ന് സുവിശേഷങ്ങൾ പറയുന്നു. ഒരുതരം ആനന്ദമൂർച്ഛ (ecstasy) ക്ക് അവർ വിധേയരായി. ഈ ഹർഷോന്മാദത്തിൽ പത്രോസ് എന്താണ് പറയുന്നത് എന്ന് അവനു തന്നെ മനസ്സിലായില്ല എന്നു സുവിശേഷം രേഖപ്പെടുത്തുന്നു. അവർ കണ്ണുകൾ പൂട്ടി നിലത്ത് കവിണുകിടക്കുന്നതായിട്ടാണ് പുരാതന ഐക്കൺ ചിത്രങ്ങൾ കാണിക്കുന്നത്. ചുരുക്കത്തിൽ ഒരു മിന്നൽ പോലെയുള്ള ദർശനമാണ് അവർക്ക് ലഭിച്ചത്. അത് താങ്ങാനാവാതെ അതിന്റെ ആഘാതത്തിൽ അവർ വീണുപോയി. അവർക്ക് ബോധം തെളിഞ്ഞപ്പോൾ നസ്രായനായ യേശു മാത്രം പഴയതുപോലെ അവർക്കടുത്തുണ്ട്. മിന്നൽപ്രഭയിൽ അവർ കണ്ടതെല്ലാം സത്യമോ വിഭ്രാന്തിയോ എന്നറിയാതെ അവർ കുഴങ്ങിക്കാണും. ഏതായാലും യേശുവിന്റെ ഉയിർപ്പു കഴിയുന്നതുവരെ ഇക്കാര്യം അവർ ആരോടും സംസാരിച്ചില്ല. എന്താണ് മോശയും ഏലിയാവും ക്രിസ്തുവിനോട് സംഭാഷിച്ചത് എന്ന ചോദ്യത്തിന് സുവിശേഷം തന്നെ ഉത്തരം നൽകുന്നു. യെറുശലേമിൽ യേശുവിന് സംഭവിക്കാനുള്ള കുരിശുമരണത്തെപ്പറ്റി ആയിരുന്നു.

ദർശനങ്ങളുടെയും വെളിപാടുകളുടെയും പ്രമുഖ സ്വഭാവം അതിന്റെ ക്ഷണികതയും ആകസ്മികതയുമാണ്. നിനച്ചിരിയാത്ത ഒരു സന്ദർഭത്തിൽ അത് നൈമിഷികമായ മിന്നൽപ്പിണരായി, ഇരുട്ടിനെ കീറിമുറിച്ച് നമുക്ക് യാഥാർത്ഥ്യത്തിന്റെ പുതിയൊരു മാനം കാണിച്ചുതരുന്നു. ആഴമായ ഒരുൾക്കാഴ്ച്ചയായി അതനുഭവിക്കുന്നവരെ രൂപാന്തരപ്പെടുത്തുന്ന വൈദ്യുതതരംഗം പോലെ വന്ന് അത് അപ്രത്യക്ഷമാകുന്നു. വേദനയും ദു:ഖവും പൊടിയും വിയർപ്പുമുള്ള ഈ ലോകം അവശേഷിക്കുന്നു.

സുവിശേഷങ്ങൾ രേഖപ്പെടുത്തുന്ന യേശുവിന്റെ രാത്രികാല ധ്യാനങ്ങളെക്കുറിച്ച് ക്രിസ്തീയ പാരമ്പര്യം വളരെയൊന്നും പറയുന്നില്ല. ഭാരതീയ യോഗിമാരുടെ ചരിത്രം പഠിക്കുന്നവർക്ക് പെട്ടെന്ന് മനസ്സിൽ തട്ടുന്നത് യേശുവിന്റെ ഏകാന്തധ്യാനത്തിന്റെയും ഋഷിപാരമ്പര്യത്തിന്റെയും സമാനതകളാണ്. ആഴവും തീവ്രതയും നിറഞ്ഞ ധ്യാനാനുഭവങ്ങളിലൂടെ കടന്നുപോകുന്നവരുടെ മസ്തിഷ്ക്കത്തിൽ പ്രകടമായ മാറ്റം വരുന്നുണ്ടെന്ന് പുതിയ imaging techniques തെളിയിച്ചിട്ടുണ്ടല്ലോ. മസ്തിഷ്ക്കകോശങ്ങളിലും തരംഗങ്ങളിലും മാറ്റം വരുന്നുണ്ടെങ്കിൽ അതിനർത്ഥം ശരീരത്തിന്റെ ഓരോ കോശത്തിലും അത് സൂക്ഷ്മ ചലനങ്ങൾ സൃഷ്ടിക്കുന്നുണ്ടെന്നാണ് മനസ്സിലാക്കേണ്ടത്. ധ്യാനത്തിന്റെ ആഴമായ തലങ്ങളിൽ ഒരു വ്യക്തിയുടെ ശരീരത്തിന്റെ രസതന്ത്രം മാറ്റത്തിന് വിധേയമാവാം. ചർമ്മത്തിനുണ്ടാകുന്ന അപൂർവ്വ ശോഭ ഈ ധ്യാനാനുഭവത്തിന്റെ ബഹിർസ്ഫുരണമാവാം. യേശു പ്രാർത്ഥിച്ചുകൊണ്ടിരുന്നപ്പോഴാണ് മുഖം പ്രകാശപൂർണ്ണമായത്.

ക്രിസ്തുവിന്റെ ശരീരം നമ്മുടെ മനുഷ്യശരീരം പോലെ തന്നെ മനുഷ്യ പുത്രിയിൽ നിന്ന് രൂപമെടുത്തതും, ദ്രവ്യപ്രപഞ്ചത്തിന്റെ ഭൗതികസ്വഭാവം ഉൾക്കൊള്ളുന്നതുമായിരുന്നു. ആ ശരീരത്തിനുണ്ടായ ശോഭയും മാറ്റവും

**സർവ്വത്തെയും നന്മയിലേക്ക് രൂപാന്തരപ്പെടുത്തി പുതിയ ജീവൻ നൽകുന്ന സത്യത്തിന്റെ പ്രകാശമായി നമ്മുടെ ഉൾവെളിച്ചത്തെ നാം കാണണം.**



നമ്മുടെ ശരീരങ്ങൾക്കും സർവ്വദ്രവ്യവസ്തുവിനും സാദ്ധ്യമായ ഗുപ്തതേജസ്സാണ്. അത് ഇപ്പോൾ സാധാരണഗതിയിൽ നമ്മിൽ വെളിപ്പെടുന്നില്ല എന്നേയുള്ളൂ. ആന്തരികമായ എല്ലാ വെളിച്ചത്തെയും തമസ്ക്കരിക്കുവാൻ നമ്മുടെ ഭൗതിക ശരീരത്തിനും ബാഹ്യേന്ദ്രിയങ്ങൾക്കും കഴിയും. ഈ ജഡത തമോഗുണമാണ്. ശരീരത്തിന് ഭാരമുണ്ടാകുന്നതും ആദ്ധ്യാത്മിക വാസനകളെയും പ്രകാശത്തെയും തടയുന്നതും ഈ ജഡികഭാവമാണ്. മിക്ക മനുഷ്യരും ഈ ജഡികതയിൽ തന്നെ ജീവിച്ചു മരിക്കുന്നു. എന്നാൽ മനുഷ്യന്റെ യഥാർത്ഥ വിളിയും ഭാഗധേയവും സാത്വികമാണ്, ജീവന്റെ പ്രകാശത്തെ സാക്ഷാത്ക്കരിക്കാനുള്ളതാണ്. അതാണ് കർത്താവിന്റെ രൂപാന്തരം പഠിപ്പിക്കുന്നത്. "സകലവും പ്രകാശത്താൽ നിറയേണ്ടതിന് ദൈവം പ്രകാശം മുതൽ സൃഷ്ടി ആരംഭിച്ചു" എന്ന് ദനഹാപ്പെരുന്നാളിന്റെ പ്രാർത്ഥയിൽ പറയുന്നു.

ഭൗതികതലത്തിൽപോലും, കല്ലോ തടിയോ പോലെ അചേതന വസ്തുവെന്ന് നാം വിളിക്കുന്ന എല്ലാ വസ്തുക്കളുടെയും അണുഗർഭത്തിലെ ന്യൂക്ലിയർ തലത്തിൽ നമുക്ക് സങ്കൽപിക്കാൻ ആവാത്ത ഊർജ്ജതരംഗങ്ങളുടെ പ്രവാഹവും പ്രതിവർത്തനങ്ങളുമുണ്ട്. ആദ്യത്തെ അണുവിസ്ഫോടനപരീക്ഷണത്തിൽ ഓപ്പൻ ഹൈമർ ഭഗവദ്ഗീതയിൽ നിന്ന് ഉദ്ധരിച്ചതുപോലെ, "ആയിരം സൂര്യന്മാരുടെ പ്രഭപോലെ" വെളിപ്പെടാൻ കഴിവുറ്റതാണ് ഇത്തരം ഊർജ്ജശേഷി. അണുബോംബിലൂടെ ഹിരോഷിമയിലും നാഗസാക്കിയിലും മനുഷ്യൻ അപകടകരമായി തുറന്നുവിട്ടത് ഇത്തരം ശക്തിയാണ്. ഈ ഊർജ്ജത്തെ ഭൗതികതലത്തിൽ സർവ്വനാശം വിതയ്ക്കുന്ന ഭസ്മാസുരനാക്കി രൂപാന്തരപ്പെടുത്താനാണ് തിന്മയുള്ള മനുഷ്യർ ശ്രമിക്കുന്നത്. എന്നാൽ ആത്മീയതലത്തിൽ, സർവ്വത്തെയും നന്മയിലേക്ക് രൂപാന്തരപ്പെടുത്തി പുതിയ ജീവൻ നൽകുന്ന സത്യത്തിന്റെ പ്രകാശമായി നമ്മുടെ ഉൾവെളിച്ചത്തെ നാം കാണണം. ക്രിസ്തുവിൽ നിറഞ്ഞ് വിളങ്ങിയ ഈ ആന്തരിക പ്രകാശത്തിന്റെ അനുപമമായ ക്ഷണികദർശനമാണ് താബോർ മലയിൽ ശിഷ്യന്മാർക്ക് ലഭിച്ചത്.

**GM**

ഈ ലക്കം മുതൽ **'കൈത്തിരി'** എന്ന പേരിൽ ഒരു ചോദ്യോത്തര പംക്തി ആരംഭിക്കുന്നു. ആഗോള പ്രസിദ്ധ ദൈവശാസ്ത്രജ്ഞനും ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പലുമായ **ഫാ. ഡോ. കെ.എം. ജോർജ്** വായനക്കാരുടെ ദൈവശാസ്ത്രപരമായ സംശയങ്ങൾക്ക് മറുപടി നൽകുന്നു. വായനക്കാരുടെ ചോദ്യങ്ങൾ ദയവായി അയച്ചുതരിക
gmirror2009@yahoo.com

## വചനാമൃതം
# പ. വട്ടശ്ശേരിൽ തിരുമേനി

- ത്രിത്വത്തിലുള്ള വിശ്വാസം കഴിഞ്ഞാൽ പിന്നെ നാം വിശ്വസിക്കേണ്ടതും പ്രാധാന്യം നൽകേണ്ടതും സഭയിലും സഭയ്ക്കുമാണ്.
- സഭയുടെ ഭരണം രാജ്യഭരണം പോലെയല്ല. സഭ മേലിൽ നിന്ന്, ദൈവത്തിൽ നിന്നാണ്.
- സഭയിൽ സ്ഥാനം കൈക്കൂലികൊടുത്ത് വാങ്ങുന്നത് മഹാപാപം തന്നെയാണ്.
- പൊതുവായ ആഗ്രഹത്തിനും അപേക്ഷക്കും അനുസരണമായി പ്രവർത്തിക്കേണ്ടതു നമ്മുടെ ചുമതലയാണ്.
- നിയമങ്ങൾക്ക് നാം കീഴ്പ്പെടണം. ഈ സ്വഭാവം നമ്മുടെ സഭയിൽ തലവൻ തൊട്ടു ചെറിയവൻ വരെ അനുഷ്ഠിക്കുന്നതെന്നോ അന്ന് നമ്മുടെ സഭയിൽ സമാധാനവും ഐശ്വര്യവുമുണ്ടാകും. അന്ന് മഹത്വവും ഉയർച്ചയുമുണ്ടാകും.
- എന്തെങ്കിലും വിരുദ്ധതയുള്ളപ്പോൾ ചുമതല വിട്ടുകളയാമെന്നു പറയുന്നത് ബുദ്ധിയല്ല.
- സത്യത്തിനും നീതിയ്ക്കും തത്വത്തിനുമെതിരായി ഒരു സമാധാനം നാം ആഗ്രഹിച്ചു കൂടാത്തതാകുന്നു.
- സമാധാനത്തിനുവേണ്ടി തന്റെ വിശ്വാസം ഉപേക്ഷിക്കുകയോ മനസ്സാക്ഷിക്കെതിരായി പ്രവർത്തിക്കുകയോ ചെയ്യാൻ നിവൃത്തിയില്ല.
- സഭ എന്റെ കാര്യവിചാരകത്വത്തിൽ ഏൽപിക്കപ്പെട്ട ഒരു ട്രസ്റ്റാണ്. അതിനെ ഞാൻ എങ്ങനെ ഒറ്റിക്കൊടുക്കും? അത് ഒരിക്കലും എന്നെക്കൊണ്ടു സാദ്ധ്യമല്ല.
- എന്നാൽ സമാധാനത്തിന്റെ നാമത്തിൽ എന്തെങ്കിലും മനസ്സാക്ഷിക്കു ചേരാത്തത് ചെയ്തിരുന്നെങ്കിൽ എനിക്ക് ദുഃഖവും വേദനയും ഉണ്ടാകുമായിരുന്നു. എന്റെ ചുമതല നിർവ്വഹിക്കുക എന്നു മാത്രമേ ഞാൻ ഉദ്ദേശിച്ചുള്ളു. അത് ഞാൻ ചെയ്യുന്നുമുണ്ട്. അതുകൊണ്ടാണ് എനിക്കു സന്തോഷവും ആനന്ദവും അനുഭവപ്പെടുന്നത്.



- തോറ്റുപോയാലും എനിക്കുമാത്രമാണുള്ളത്. എന്നാൽ സമാധാനത്തിന്റെ നാമത്തിൽ എന്തെങ്കിലും മനസാക്ഷിക്കു ചേരാത്തത് ചെയ്താലാണ് എനിക്കു ദുഃഖവും വേദനയും ഉള്ളത്.
- സമുദായത്തിന്റെ ഉന്നതി അതിനായി പ്രയത്നിക്കുന്ന ആളുകളുടെ സ്വയ പരിത്യാഗത്തിന്റെ ആധിക്യത്തിന്മേൽ ആശ്രയിച്ചിരിക്കുന്നുവെന്നുള്ളത് നിസ്സംശയമായ ഒരു സംഗതിയാകുന്നു.
- നമ്മുടെ സഭയിൽ പല കഷ്ടപ്പാടുകളുമുണ്ട്. അത് നമുക്ക് ഭാഗ്യമാണ്. അതു പരീക്ഷയുമാണ്.
- നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാനിടയില്ലെന്നും നിങ്ങൾക്ക് വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്.




ലോകത്തിൽ ഒരിടത്തും സുവിശേഷം അറിയിച്ച ശിഷ്യന്റെ പേരിൽ ക്രിസ്തീയസമൂഹം നിലവിലില്ല. വിശ്വാസത്തിൽ ക്രൈസ്തവികവും ആരാധനയിൽ പൗരസ്ത്യവും ജീവിതത്തിൽ ഭാരതീയവുമായ ഈ സഭാസമൂഹം 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' എന്നാണ് അറിയപ്പെട്ടിരുന്നത്. ഇത് പരിശുദ്ധ തോമാശ്ലീഹായും ഭാരതസമൂഹവും തമ്മിലുള്ള അഭേദ്യമായ ബന്ധത്തിന് തെളിവാണ്.

കാതോലിക്കേറ്റ് ശതാബ്ദി വേളയിൽ ആഴമായ ചിന്തകൾക്കായി ഓർത്തഡോക്സ് യുവജന പ്രസ്ഥാനം പ്രസിദ്ധീകരിച്ചിരിക്കുന്ന പഠനഗ്രന്ഥം.

**മാർത്തോമ്മാ പൈതൃക പഠനവും**
**തിരിച്ചറിവിന്റെ പാഠങ്ങളും**
പേജ് 174, വില 100/-

OCYM, St. Thomas Bhavan
Chungam, Kottayam, Ph: 0484 - 2583997

# വി. കുർബാന: ഒരു പഠനം

■ പ്രൊഫ. തോമസ് പി. വർഗ്ഗീസ്

**ആ**റാമത്തെ തുബ്ദേനു ശേഷം പട്ടക്കാരൻ വാങ്ങിപ്പോയ സകല വിശ്വാസികൾക്കു വേണ്ടിയും പിതാവായ ദൈവത്തോട് ഇപ്രകാരം അപേക്ഷിച്ചു പ്രാർത്ഥിക്കുന്നു. “സത്യവിശ്വാസപൂർവ്വം ഞങ്ങളിൽ നിന്നു വേർപിരിഞ്ഞുപോയിരിക്കുന്ന എല്ലാവരെയും നീ ഓർത്തുകൊള്ളണമെ. അവരുടെ ശരീരങ്ങളെയും ആത്മാക്കളെയും ആശ്വസിപ്പിക്കണമെ. അനന്തമായ ശിക്ഷാവിധിയിൽനിന്ന് അവരെ രക്ഷിക്കേണമെ. അവരുടെ തെറ്റുകൾ മായിക്കേണമെ. അവരുടെ ശിക്ഷാവിധിക്ക് നീ തുനിയരുതേ. എന്തെന്നാൽ നിന്റെ ഏകപുത്രൻ മാത്രമല്ലാതെ തിരുസന്നിധിയിൽ കുറ്റം തീർന്നവൻ ആരുമില്ലല്ലോ. അവൻ മൂലമുള്ള കരുണയും പാപമോചനവും പ്രാപിപ്പാൻ വേണ്ടി ഞങ്ങളും അവരും അവനിൽ തന്നെ ശരണപ്പെടുന്നു. ഓർത്തഡോക്സ് സഭ വാങ്ങിപ്പോയ വിശ്വാസികളെ എത്ര മാത്രം കരുതുന്നു എന്നതിന്റെ തെളിവു കൂടിയാണ് ഈ പ്രാർത്ഥന. ഈ പ്രാർത്ഥനയ്ക്കു പ്രതിവാക്യമായി ജനം “ദൈവമേ സത്യവിശ്വാസത്തിൽ ഞങ്ങളിൽ നിന്നു വാങ്ങിപ്പോയിരിക്കുന്ന......... പിഴകളെ ക്ഷമിക്കേണമേ” എന്നു ചൊല്ലുന്നു.

തുടർന്ന് പട്ടക്കാരൻ രണ്ടാമത്തെ റുശ്മാ (അപ്പസ്തോലിക് വാഴ്വ്) നൽകുന്നു. ഈ ആശിർവാദം പുത്രനെ അഭിസംബോധനചെയ്തുകൊണ്ടാണ്. കാരണം ഇനി നടക്കാൻ പോകുന്ന കർമ്മങ്ങൾ പുത്രൻ തമ്പുരാന്റെ ക്രൂശുമരണം, ഉയിർപ്പ്, സ്വർഗാരോഹണം മുതലായവയാണ്. രണ്ടാമത്തെ ഈ ആശീർവാദം ഇപ്രകാരമാണ്. വലിയവനും നമ്മുടെ രക്ഷിതാവുമായ യേശുമിശിഹായാകുന്ന ദൈവത്തിന്റെ കരുണ എന്റെ സഹോദരങ്ങളെ നിങ്ങളെല്ലാവരോടുംകൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ (1 കൊരി. 16–23). തുടർന്ന് മറ ഇടുന്നു. ഖണ്ഡിപ്പിന്റെ ശുശ്രൂഷ ആരംഭിക്കുന്നു.

### ഖണ്ഡിപ്പിന്റെ ശുശ്രൂഷ

വളരെ രഹസ്യമായി നടക്കുന്ന ഈ ശുശ്രൂഷയിൽ കർത്താവിന്റെ ജീവിതത്തിലെ അതിപ്രധാനങ്ങളായ, കഷ്ടാനുഭവം, കുരിശുമരണം, കബറടക്കം, ഉയിർപ്പ് എന്നിവയുടെ അനുസ്മരണം നടത്തുന്നു. തിരുശരീരം മുറിക്കുകയും അതു പീലാസായിൽ ക്രമപ്പെടുത്തി വയ്ക്കുകയും, തിരുശരീരവും തിരുരക്തവും തമ്മിൽ കലർത്തുകയും ചെയ്യുന്ന അതിപ്രധാനമായ ഈ ശുശ്രൂഷയെ

## ഖണ്ഡിപ്പിന്റെ ശുശ്രൂഷ

പിതാക്കന്മാർ” ഖണ്ഡിപ്പിന്റെ ശുശ്രൂഷ’യെന്നു പറയുന്നു. പെസഹാ കുഞ്ഞാടായ കർത്താവിന്റെ ക്രൂശീകരണത്തിന്റെ പ്രതിഷ്ഠയാണിത്.

ഖണ്ഡിപ്പിന്റെ ശുശ്രൂഷയുടെ ആരംഭത്തിൽ പട്ടക്കാരൻ അപ്പം കൈകളിലെടുത്തു മുറിക്കുന്നത് കർത്താവ് കഷ്ടതയനുഭവിച്ചു മരിക്കുന്നതിനെയും, ക്രൂശിൽ ബലിയായി തീർന്നതിനെയും സൂചിപ്പിക്കുന്നു. തുടർന്ന് തിരുശരീരത്തിൽ ഒരു ഭാഗം രക്തത്തിൽ മുക്കി ശരീരം റുശ്മാ ചെയ്യുന്നത് ആത്മാവും ശരീരവും തമ്മിലുള്ള ഐക്യം സൂചിപ്പിക്കുവാനാണ്. അതേ ശരീരത്തിൽ നിന്നും ഒഴുകിയ രക്തമാണെന്നു സൂചിപ്പിക്കുവാനായി ശരീരത്തിന്റെ ഒരു ഭാഗമെടുത്തു രക്തത്തിലിടുന്നു. ക്രിസ്തുവിന്റെ മരണശേഷം തന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിൽ വേർപെട്ടില്ല എന്നതിനെ സൂചിപ്പിക്കാനായിട്ടാണ് മുറിക്കപ്പെട്ട അപ്പക്കഷണങ്ങൾ യോജിപ്പിച്ചുവയ്ക്കുന്നത്. സർവ്വലോകത്തിന്റെ.യും നിരപ്പിനും സമാധാനത്തിനുമായി ക്രിസ്തു ക്രൂശിൽ മരിച്ചു (കൊലോ.1:20) എന്നതിനെ കാണിക്കുവാനായി അപ്പക്കഷണങ്ങൾ വൃത്താകൃതിയിൽ ചേർത്തുവയ്ക്കുന്നു. തുടർന്ന് ക്രിസ്തുവിന്റെ ഉയിർപ്പിനെ സ്മരിക്കുവാനായി പട്ടക്കാരൻ ഖണ്ഡിക്കപ്പെട്ട തിരുശരീരം എടുത്തുയർത്തുന്നു. ഈ സമയത്തു കർത്താവിന്റെ ഉയിർത്തെഴുന്നേൽപ്പിനെ പ്രഖ്യാപിക്കുന്നതിന്റെ പ്രതീകമായി മദ്ബഹായിൽ കൈമണികൾ കിലുക്കുന്നു.

### ഖണ്ഡിപ്പിന്റെ സമയത്ത് മറ ഇടുന്നത് എന്തിനാണ്?

കർത്താവിന്റെ ക്രൂശുമരണസമയത്ത് സൂര്യൻ ഇരുണ്ടതും, ഇരുട്ടുപരന്നതുമായി വി. ലൂക്കോസ് (23.44) സാക്ഷിക്കുന്നു. കൂടാതെ കബറടക്കം (യോഹന്നാൻ 19:38–42) ഉയിർപ്പ് (യോഹ. 20:1) എന്നിവ രാത്രിയിൽ നടന്നതായി സാക്ഷിക്കുന്നതിനും ഈ ശുശ്രൂഷയുടെ രഹസ്യാത്മകതയെ സൂചിപ്പിക്കുന്നതിനുമാണ് മറ ഇടുന്നത്.

### ഖണ്ഡിപ്പിന്റെ സമയത്തു ചൊല്ലുന്ന ഗീതങ്ങളുടെ പ്രത്യേകത

സാധാരണയായി രണ്ടു ഗീതങ്ങളാണ് ആലപിക്കുന്നത്. ഒന്ന്, “അൻപുടയോനെ” എന്നു തുടങ്ങുന്ന ഗീതം. ഈ ഗീതം മനുഷ്യന്റെ പാപാവസ്ഥയെക്കുറിച്ചുള്ള ഉത്തമബോദ്ധ്യത്തിൽ ദൈവത്തിൽനിന്നു കരുണയും ദയയും യാചിക്കുന്നതാണ്. രണ്ട്, “സ്രാപ്പികളെ കണ്ടേശായാ...” എന്നു തുടങ്ങുന്നതാണ്. യെശയ്യ 6:1–7 ൽ പ്രവാചകൻ ദർശിച്ച സ്വർഗ്ഗീയ ആരാധനയെ പ്രകീർത്തിച്ചുകൊണ്ടുള്ളതാണ്. സ്വർഗ്ഗീയ മാലാഖമാർപോലും എത്ര ഭയത്തോടും ഭക്ത്യാദരവോടും വിനയത്തോടുംകൂടിയാണ് സ്വർഗ്ഗീയ ആരാധനയിൽ സംബന്ധിക്കുന്നതെന്നും – ആയതിനാൽ വിശ്വാസികളായ നാം ഏവരും അതേ ഭയഭക്തിബഹുമാനത്തോടുകൂടി വേണം ശുശ്രൂഷയിൽ പങ്കെടുക്കാൻ എന്നും ഈ ഗീതം നമ്മെ ഓർമ്മപ്പെടുത്തുന്നു.

### ലുത്തീനിയ

ഖണ്ഡിപ്പിലെ ഗീതങ്ങളുടെ അവസാനം സമയം ലഭ്യമെങ്കിൽ ദൈവിക കരുണയും കൃപയും യാചിച്ചുകൊണ്ടുള്ള അപേക്ഷകൾ ശുശ്രൂഷക്കാരൻ വായിക്കും. ശുശ്രൂഷക്കാരന്റെ അപേക്ഷയും ജനത്തിന്റെ പ്രതിവാക്യവും ഇടകലർത്തി ചൊല്ലുന്നതിനാൽ ഈ അപേക്ഷകളെ ’ലുത്തീനിയാ’ എന്ന പേരിൽ അറിയപ്പെടുന്നു. ഇപ്രകാരമുള്ള ഒൻപത് ലുത്തീനിയാകൾ ഖണ്ഡിപ്പ് ശുശ്രൂഷയുടെ അവസാനം ചൊല്ലുവാൻ പിതാക്കന്മാർ ക്രമീകരിച്ചിട്ടുണ്ട്.

### ഖണ്ഡിപ്പിന്റെ സമയത്ത് വിശ്വാസികൾ ശ്രദ്ധിക്കേണ്ട സംഗതികൾ

ഖണ്ഡിപ്പിന്റെ സമയം വി. കുർബാനയിലെ ക്ലൈമാക്സ് ആയി വേണമെങ്കിൽ കരുതാം. പാപത്തിൽ ആണ്ടുപോയ മനുഷ്യവർഗ്ഗത്തെ രക്ഷിപ്പാൻ ഭൂമിയിൽ വന്നു പിറന്ന ദൈവപുത്രന്റെ കഷ്ടാനുഭവം, ക്രൂശുമരണം, കബറടക്കം, ഉയിർത്തെഴുന്നേൽപ്പ് എന്നിവയെ അനുസ്മരിച്ചുകൊണ്ടുള്ള അതിപ്രധാനമായ ശുശ്രൂഷകളാണ് മദ്ബഹായിൽ നടക്കുന്നത്. ഈ സമയം വിശ്വാസികൾ, ഭയഭക്തിബഹുമാനത്തോടും അനുതാപത്തോടും വിനയത്തോടുംകൂടി വേണം നിൽക്കാൻ. ഈ അവസരത്തിൽ പുറത്തുപോവുകയോ, അലസമായി നിൽക്കുകയോ, ഇരിക്കുകയോ ചെയ്യുവാൻ പാടില്ല. തിരശ്ശീല കൂടി ഇട്ടിരിക്കുന്നതിനാൽ ചിലർ വിശ്രമസമയത്തിന്റെ ഭാവത്തിൽ കഴിയാറുണ്ട്: ശാരീരികമായി വളരെ ക്ലേശം ഉള്ളവർ മാത്രമേ ഈ സമത്തു ഇരിക്കുവാൻ പാടുള്ളൂ. ഒരുപക്ഷേ സന്ദർഭത്തിന്റെ ഗൗരവം മനസ്സിലാക്കാൻ സാധിക്കാത്തതിനാൽ ആകും ചിലയിടങ്ങളിൽ എങ്കിലും വിശ്വാസികൾ അലക്ഷ്യമായി പെരുമാറുന്നതായി കാണുന്നത്. ഒരിക്കലും ഇപ്രകാരം ചെയ്യരുതെന്ന് അപേക്ഷിക്കുന്നു. GM

# ദൈവപ്രസവിത്രിയെന്നത് വചനസത്യം തന്നെ

■ ഫാ. ഡോ. കുര്യാക്കോസ് തണ്ണിക്കോട്ട്

***ചോദ്യം:*** *1. യേശുക്രിസ്തുവിന്റെ മാതാവായ പരിശുദ്ധ കന്യകമറിയാമിനെ ദൈവശാസ്ത്രപ്രകാരം ദൈവമാതാവ് (Theotokos) എന്നു വിളിക്കുന്നതിന് വേദപുസ്തകപരമായ തെളിവുകൾ വല്ലതുമുണ്ടോ?*

***– മിസ്സിസ് സാറാ അലക്സാണ്ടർ***
*ബറോഡ*

**ഉത്തരം:** ദൈവപ്രസവിത്രി എന്നതിന് ഗ്രീക്ക് ഭാഷയിൽ ഉപയോഗിക്കുന്ന പദമാണ് തിയോറ്റോക്കോസ്. സഭാപാരമ്പര്യത്തിൽ, വി. മാതാവിന് സഭാപിതാക്കന്മാർ ഔദ്യോഗികമായി നൽകിയ നാമമാണ് തിയോറ്റോക്കോസ്. വി. മാതാവിനെ ക്രിസ്തുവിന്റെ അമ്മ, (ക്രിസ്റ്റോറ്റോക്കോസ്) എന്നു വിളിച്ചാൽ മതിയെന്നു നെസ്തോറിയോസും അനുയായികളും പ്രചരിപ്പിച്ചിരുന്നു. ഇത് പിതാക്കന്മാർ വേരോടെ പിഴുതെറിഞ്ഞ്, വി. മാതാവിനെ ദൈവപ്രസവിത്രിയെന്നു സംശയമെന്യേ വിശേഷിപ്പിച്ചിട്ടുള്ളതാകുന്നു. എങ്കിലും ദൈവത്തെ പ്രസവിച്ചവൾ, ദൈവമാതാവ് എന്ന പ്രകാരം വിളിക്കുന്നത് കുറച്ച് കടുത്ത പ്രയോഗമല്ലേയെന്നു പല പുതിയ സഭകളും ശങ്കിക്കുന്നു. വി. മാതാവിനെ ക്രിസ്തുവിന്റെ അമ്മ (ലൂക്കോസ് 1:43) എന്നു വിളിച്ചാൽ മതിയെന്നും ദൈവമാതാവെന്നു വിളിക്കുന്നതു വേദവിപരീതമാണെന്നും പഠിപ്പിക്കുന്നു. ആകയാൽ ഈ ചോദ്യം വളരെ പ്രസക്തമാകുന്നു. ഈ കാര്യത്തിൽ നിജസ്ഥിതി വെളിപ്പെടുത്തുവാൻ ഞാൻ രണ്ടു ചോദ്യങ്ങൾ ചോദിക്കുന്നു. നമ്മുടെ കർത്താവ് 'ഉത്തരം' ചോദ്യരൂപേണ നൽകിയിട്ടുള്ളത് ഓർക്കുമല്ലോ? (ലൂക്കോ:20:4). **ഒന്ന്,** ക്രിസ്തു ദൈവമാണെന്നു വിശ്വസിക്കുന്നുണ്ടോ? **രണ്ട്,** വിശ്വസിക്കുന്നുയെങ്കിൽ, ക്രിസ്തു ദൈവമായത് എന്നു മുതലാകുന്നു? ക്രിസ്തു ദൈവമാണെന്നു വിശ്വസിക്കാത്ത, യഹോവ സാക്ഷികളെപ്പോലെയുള്ള ചില സഭാവിഭാഗങ്ങൾ ഉണ്ട്. അവരെ വിടുക. എന്നാൽ ക്രിസ്തുവിനെ ദൈവമെന്നു വിശ്വസിക്കുന്ന നവീകരണ വിശ്വാസികൾ എന്റെ രണ്ടാമത്തെ ചോദ്യത്തിന് മറുപടി തരാമോ?

ക്രിസ്തു ദൈവമാകുന്നുയെന്നത് വചനസത്യമാകുന്നു. റോമർ 9:5–ൽ വി. പൗലോസ് സാക്ഷിക്കുന്നത് ശ്രദ്ധിക്കു. "ജഡപ്രകാരം ക്രിസ്തുവും അവരിൽനിന്നല്ലോ ഉദ്ഭവിച്ചത്; അവൻ സർവ്വത്തിനും മീതെ ദൈവമായി എന്നെന്നേക്കും വാഴ്ത്തപ്പെട്ടവൻ. ആമേൻ. വീണ്ടും യോഹന്നാൻ ശ്ലീഹായുടെ സാക്ഷ്യവും കൂടെ ശ്രദ്ധിക്കാം. "നാം സത്യദൈവത്തിൽ അവന്റെ പുത്രനായ യേശുക്രിസ്തുവിൽ തന്നെയാകുന്നു. അവൻ സത്യദൈവവും നിത്യജീവനുമാകുന്നു." ആകയാൽ ക്രിസ്തു ദൈവമാകുന്നുയെന്ന വിശ്വാസം വചനസത്യമാകുന്നു.



രണ്ടാമത്തെ ചോദ്യത്തിന്റെ മറുപടി യോഹ. 1 : 1 – 14 വരെയുള്ള വേദഭാഗം വായിച്ചാൽ ലഭിക്കുന്നതാകുന്നു. വചനമായ ദൈവം ജഡമെടുത്ത് നമ്മുടെയിടയിൽ പാർത്തുയെന്ന തിരുവചനത്താൽ വി. കന്യകയുടെ ഉദരത്തിൽ ഇറങ്ങി വസിച്ചത് ദൈവമാണെന്നു വ്യക്തമാകുന്നു. ആദിയിൽ ദൈവമായിരുന്നവൻ കന്യകയുടെ ഉദരത്തിൽ ഇറങ്ങി വസിച്ചപ്പോഴും, ഉദരത്തിൽനിന്നു പുറത്തുവന്നപ്പോഴും, ഇപ്പോഴും എപ്പോഴും എന്നേക്കും പൂർണ്ണ ദൈവമാകുന്നു. അല്ലാതെ പ്രസവിച്ച ശേഷം (ജനനശേഷം) ദൈവമായവനല്ല. ആകയാൽ വി. മറിയം പ്രസവിച്ചത് ദൈവത്തെ തന്നെയാകുന്നു. ഇത് മാനുഷ്യബുദ്ധിക്ക് അപ്രാപ്യമായ ഒന്നുതന്നെ. എങ്കിലും ദൈവപ്രസവിത്രിയെന്നത് വചനസത്യമാകുന്നു. വചനം വിശ്വസിക്കുന്നെങ്കിൽ!

- നമ്മുടെ കർത്താവ് ഇന്നും പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമാണ്. തന്റെ മനുഷ്യത്വവും ദൈവത്വവും രണ്ടും വേർപെട്ടല്ല നിൽക്കുന്നത്. സ്വർഗ്ഗാരോഹണത്തോടെ തന്റെ മനുഷ്യത്വം അവസാനിച്ചിട്ടില്ല. അങ്ങനെയെങ്കിൽ ഇന്നും വചനമായ ദൈവത്തിന്റെ മാതാവാണ് പരിശുദ്ധ കന്യക.

- സെപ്റ്റംബർ 8–ാം തീയതി വി. മറിയാമിന്റെ ജനനപ്പെരുനാളായി ചില സ്ഥലങ്ങളിൽ ആഘോഷിക്കുന്നു. **കന്യകമറിയാമിന്റെ ജനനത്തിന് മറ്റുള്ള മനുഷ്യരുടെ ജനനത്തിൽനിന്നു യാതൊരു വ്യത്യാസവുമില്ല എന്നകാരണത്താൽ പൗരസ്ത്യ പാരമ്പര്യത്തിൽ, ഈ പെരുന്നാളിന് കാനോനികമായ സ്ഥാനമില്ല.** അതോടുകൂടിയുള്ള എട്ടുനോമ്പ് പാശ്ചാത്യസഭയിൽ നിന്ന് നമ്മുടെ നാട്ടിൽ ഇറക്കുമതി ചെയ്തതാണ്.

  രക്ഷകന്റെ ജനനത്തെക്കുറിച്ചുള്ള ആദ്യപ്രഖ്യാപനം കേട്ടു വി. മറിയാമിന്റെ ഓർമ്മ വചനിപ്പ് പെരുന്നാളിൽ (മാർച്ച് 25) നാം അനുസ്മരിക്കുന്നു. രണ്ടാമത്തേത് (ഓഗസ്റ്റ് 15) കന്യകമറിയാമിന്റെ മരണത്തിന്റെ ഓർമ്മയായ വാങ്ങിപ്പ് (ശൂനോയോ) പെരുന്നാളാണ്.

- അപ്പോസ്തോലന്മാരെക്കാളും മറ്റ് പരിശുദ്ധന്മാരെക്കാളും ഉന്നതമായ സ്ഥാനമാണ് വി. മറിയാമിന് സഭയുടെ ആരാധനയിൽ നൽകുന്നത്. കാരണം മനുഷ്യനായിത്തീർന്ന ദൈവത്തെ വഹിക്കാനുള്ള അസുലഭ പദവി അവൾക്കാണ് ലഭിച്ചത്. ഇതു മൂലം മറിയാമിന്റെ മദ്ധ്യസ്ഥതയ്ക്ക് പ്രത്യേകമായ പ്രാധാന്യം സഭ നൽകുന്നു.

## ദേശീയതയുടെ വചനാടിസ്ഥാനം

***ചോദ്യം:*** *സഭയുടെ ദേശീയത (പ്രാദേശികത) വചനാടിസ്ഥാനത്തിൽ എങ്ങനെ വ്യാഖ്യാനിക്കാനാവും?*

***– ജോയ് തോമസ്***
*ചിങ്ങവനം*

***ഉത്തരം:*** സഭയുടെ ദേശീയത്വം അതിന്റെ പിതൃത്വത്തോട് ബന്ധപ്പെട്ടിരിക്കുന്നു. വി. പൗലോസ് കൊരിന്ത്യ സഭയോട് "ഞാനത്രേ നിങ്ങളെ വീണ്ടും ജനിപ്പിച്ചത്" എന്ന് ഓർമ്മിപ്പിക്കുന്ന ഭാഗം ശ്രദ്ധിക്കുക. (1 കൊരി. 4:15). ഇതുപ്രകാരം മലങ്കരസഭയുടെ പിതൃത്വം വി. തോമാശ്ലീഹായിലെന്ന് നാം വിശ്വസിക്കുന്നു. ഇതു നമ്മുടെ പിതാക്കന്മാർ നമ്മെ ഏൽപ്പിച്ചുതന്ന വിശ്വാസമാകുന്നു. വേദപുസ്തകത്തിൽ പറഞ്ഞിരിക്കുന്ന സഭകളെല്ലാം അതാതിന്റെ സ്ഥലപ്പേരിൽ അറിയപ്പെടുന്ന പ്രാദേശിക സഭകളാണെന്നു വ്യക്തമാണല്ലോ! റോമർ എന്നത് റോമിലെ സഭയെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. അതേപോലെ മലങ്കരസഭയെന്നതും മനസ്സിലാക്കാവുന്നതല്ലേയുള്ളൂ.

മലങ്കരയിൽ (മാലിയാങ്കര) വി. തോമാശ്ലീഹായുടെ പിതൃത്വത്തിൽ ഉളവായ സഭ, നമ്മുടെ സഭ, വെളിയിൽനിന്ന് ഇറക്കുമതി ചെയ്യപ്പെട്ട ഒന്നല്ല. വി. തോമാശ്ലീഹ വിതച്ച വചനമായ വിത്തിൽ നിന്നുള്ള സാക്ഷാൽ മുളയാകുന്നു. ഇതു തന്നെയാണ് നമ്മുടെ സഭയുടെ പ്രാദേശികതയുടെ അടിസ്ഥാനം. ചരിത്രപരമായി ചിലപ്പോഴെല്ലാം നമ്മുടെ സഭ ചില വിദേശസഭകൾക്ക് കീഴിലായിരുന്നിട്ടുണ്ട്. അവരിൽനിന്ന് സ്വാതന്ത്ര്യവും പ്രാപിച്ചിട്ടുണ്ട്. അതുകൊണ്ട് പ്രാദേശിക സ്വഭാവം നഷ്ടമാകുന്നില്ല. **GM**

# കോലഞ്ചേരി സംഭവം നൽകുന്ന ദുർഗുണപാഠങ്ങൾ

■ ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്



**കോ**ലഞ്ചേരി സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളിയോടു ബന്ധപ്പെട്ടു നടന്ന സംഭവങ്ങളെക്കുറിച്ച് ധാരാളം ചർച്ചകൾ നടന്നുകഴിഞ്ഞു. ഒരു മുൻ സുപ്രീംകോടതി ജഡ്ജി ഉൾപ്പെടെ പല സാമൂഹ്യ മത നേതാക്കളും സംഭത്തെക്കുറിച്ച് അഭിപ്രായം രേഖപ്പെടുത്തുകയുണ്ടായി. കേരളത്തെ മുഴുവനായി ബാധിച്ച ഒരു സംഭവമായി അതു മാറിക്കഴിഞ്ഞു. കോലഞ്ചേരി സംഭവത്തിൽ നിന്നും ചില കാര്യങ്ങൾ ജാതി മത ഭേദമെന്യേ എല്ലാവരും മനസ്സിലാക്കേണ്ടതുണ്ട് എന്നു തോന്നുന്നു.

കോലഞ്ചേരി പള്ളിയുടെയും അനുബന്ധസ്ഥാപനങ്ങളുടെയും മറ്റു സ്വത്തുക്കളുടെയും എല്ലാം പൂർണ്ണനിയന്ത്രണം തങ്ങൾക്കുലഭിക്കണമെന്ന ആവശ്യവുമായി പാത്രിയർക്കീസ് വിഭാഗം 2007 ൽ കേസുകൊടുത്തതാണ് സംഭവങ്ങളുടെ ആരംഭം. കഴിഞ്ഞ ഓഗസ്റ്റ് 16 ന് കേസ് അവർക്കു പ്രതികൂലമായി വിധിച്ചു. വിധി സ്റ്റേചെയ്യുവാനും പഴയ തൽസ്ഥിതി (status quo) തുടരുവാനും ഉത്തരവാകണമെന്ന് അപേക്ഷിച്ച് അവർ ഹൈക്കോടതിയെ സമീപിച്ചു. പക്ഷെ അവരുടെ അപേക്ഷ കോടതി വീണ്ടും തള്ളിയതോടെ പള്ളിയിലുണ്ടായിരുന്ന അവരുടെ എല്ലാ അവകാശങ്ങളും നഷ്ടപ്പെട്ടു. സ്വയം കോടതിയെ സമീപിച്ചിട്ട് വിധി പ്രതികൂലമായപ്പോൾ അത് അനുസരിക്കുവാൻ തയ്യാറല്ല എന്നു പറയുന്നു; അതിനായി നുണകളും അർദ്ധസത്യങ്ങളും കോർത്തിണക്കി കുറേ വാദമുഖങ്ങളും സമർപ്പിക്കുന്നു. ഈ നിലപാട് നമ്മുടെ സമൂഹത്തിന് ഒരുഗുണപാഠമായി ഭവിക്കുമോ? സത്യവും നീതിയും സ്ഥാപിക്കുവാൻ ഇതുവരെ സാധിക്കാതെ പള്ളി അടഞ്ഞുകിടക്കുന്നസാഹചര്യത്തിൽ ആർക്കും അനുകരിക്കാൻ ഉതകാത്ത ഏതാനും ദുർഗുണപാഠങ്ങളാണ് കോലഞ്ചേരി സംഭവത്തിൽ പാത്രയർക്കീസ് വിഭാഗത്തിന്റെ നിലപാടുകൾ പഠിപ്പിക്കുന്നത്.

**1. കോടതികൾ എന്തു വിധിച്ചാലും ഓരോരുത്തർക്കും തങ്ങളുടെ ഇഷ്ടം പോലെ പ്രവർത്തിക്കാം എന്നൊരു ദൂത് ഈ സംഭവം നൽകുന്നു.** അതിനുള്ള ഒരു സാഹചര്യം കേരളത്തിലുണ്ട് എന്നതിന്റെ തെളിവാണിത്. പാത്രിയർക്കീസ് വിഭാഗം തന്നെ കോടതിയെ സമീപിച്ചു. എന്നാൽ അവർക്കെതിരായി വിധി വന്നപ്പോൾ അതനുസരിക്കാൻ അവർ തയ്യാറല്ല. അവരുടെ നിലപാടിന് നിയമപരമായ യാതൊരു സാധുതയുമില്ല എന്ന് ഇതിൽ ഇടപെട്ട ജില്ലാ ഭരണകൂടത്തിനും ഗവൺമെന്റിനും എല്ലാം പൂർണ്ണ ബോധ്യമുണ്ട്. എന്നിട്ടും പാത്രിയർക്കീസ് വിഭാഗം പറയുന്ന അസംബന്ധം കേട്ട് എല്ലാവരും സ്തബ്ധരായി നിൽക്കുന്നു. ഒരു മുൻ സുപ്രീംകോടതി ജഡ്ജി പോലും, കോടതിവിധി മാനിക്കണം എന്നു പറയുവാൻ തയ്യാറാകുന്നില്ല. കോടതിവിധി മാറ്റിവച്ചിട്ട് ഇരുവിഭാഗങ്ങൾക്കും സമ്മതരായ നിയമജ്ഞരുടെ മദ്ധ്യസ്ഥതയിൽ ഒത്തുതീർപ്പുണ്ടാക്കണം എന്ന് അദ്ദേഹം പരസ്യമായിപറയുന്നു. അധികാരമുള്ള കോടതി പറഞ്ഞിട്ട് കേൾക്കാത്തവർ അധികാരമില്ലാത്ത മദ്ധ്യസ്ഥർ പറയുന്നത് കേൾക്കുമോ? ജുഡീഷ്യൽ മീഡിയേഷൻ നടത്തിയിട്ടും എന്തെങ്കിലും തീരുമാനമുണ്ടായോ? കോടതികളെ ഇത്രമാത്രം അവഹേളിക്കുന്ന ഒരു ജനാധിപത്യ വ്യവസ്ഥ കേരളത്തിൽമാത്രമേ കാണാൻ കഴിയൂ. നിയമ വ്യവസ്ഥയെ സംബന്ധിച്ച് വളരെ വികലമായ ഒരുചിത്രമാണ് ഈ സംഭവം പൊതുസമൂഹത്തിനു നൽകുന്നത്.



ST. PETER'S & PAUL'S
ORTHODOX CHURCH
KOLENCHERY
ORIGINAL CHURCH CONSTRUCTED
IN 7TH CENTURY A.D.
BY THANKAN MAPPILAI
OF KOLENCHERY FAMILY
RECONSTRUCTED CHURCH
FOUNDATION STONE LAID BY
HIS GRACE AUGEN MAR THEMOTHIOS
THE CATHOLICOS DESIGNATE AND
METROPOLITAN OF KANDANAD DIOCESE
ON 28TH JANUARY 1961 A.D.
CONSECRATED BY
H.H.MORAN MAR BASELIOS GEEVARGHESE II
CATHOLICOS OF THE EAST
ON MONDAY 28TH
JANUARY 1963 A.D.

**കോലഞ്ചേരി പള്ളിയുടെ ശിലാഫലകം**

**2. അവകാശങ്ങളെക്കാളും നിയമവ്യവസ്ഥകളെക്കാളും പ്രധാനം ഏതുകാര്യത്തിനും ഭൂരിപക്ഷമാണ് എന്നൊരുതോന്നൽ ഈ സംഭവം നൽകുന്നു.** ഏതൊരു രാജ്യത്തിന്റെയും ഭരണഘടനയും നിയമസംഹിതകളും ഓരോ വ്യക്തിക്കും സമൂഹത്തിനും ചില അവകാശങ്ങൾ നൽകുന്നുണ്ട്. ആ അവകാശങ്ങൾ സംരക്ഷിക്കുന്നതിനാണ് കോടതിയും പോലീസും എല്ലാമുള്ളത്. അവകാശങ്ങളെ ലംഘിച്ചുകൊണ്ട് ഭൂരിപക്ഷംപേർ നിയമത്തിനെതിരായി നിന്നാൽ നിയമലംഘനത്തെ സാധൂകരിക്കാനാവുമോ? എല്ലാകാര്യങ്ങളും ഒരു പ്രാദേശിക ഭൂരിപക്ഷത്തിന് നിശ്ചയിക്കാനാവുമെങ്കിൽ പഞ്ചാബ് പണ്ടേ ഖാലിസ്ഥാൻ ആകുമായിരുന്നു; കാശ്മീർ പാക്കിസ്ഥാന്റെ ഭാഗവും വടക്കുകിഴക്കൻ സംസ്ഥാനങ്ങൾ മറ്റൊരു രാജ്യവുമാകുമായിരുന്നു. പക്ഷെ അവിടെയെല്ലാം പ്രാദേശിക ഭൂരിപക്ഷത്തിന്റെ അഭിപ്രായം മാനിക്കാതെ ഇൻഡ്യാ ഗവൺമെന്റ് എന്തിനു ശക്തമായ നിലപാടുകളെടുത്തു. എപ്പോഴും ഏതുകാര്യത്തിനും ഭൂരിപക്ഷമല്ല പ്രധാനം. വ്യവസ്ഥാപിത മാർഗ്ഗങ്ങളിൽ തിരഞ്ഞെടുപ്പു നടത്തുമ്പോൾ ഭൂരിപക്ഷം പ്രധാനമാണ്. പക്ഷെ ഒരാളുടെ നിയമപരമായ അവകാശത്തിനെതിരായി ഭൂരിപക്ഷം നിലകൊണ്ടതുകൊണ്ട് പ്രയോജനമില്ല.

ഈ തത്വത്തെയാണ് പത്രിയർക്കീസ് പക്ഷം അട്ടിമറിക്കുവാൻ ശ്രമിക്കുന്നത്. കോലഞ്ചേരിപള്ളിയുടെ കാര്യമെടുത്താൽ അവർക്കു ഭൂരിപക്ഷമുണ്ടെന്ന വാദംതന്നെ നുണയാണ്. ആകെ രണ്ടായിരത്തിലധികം ഭവനങ്ങളില്ലാത്ത പള്ളിയിലെ 1631 ഭവനങ്ങൾ സഭാഭരണഘടനയ്ക്ക് വിധേയത്വം പ്രഖ്യാപിച്ചിട്ടുള്ള രേഖ ഓർത്തഡോക്സ് വികാരിയുടെ കൈവശമുണ്ട്. സത്യം ഇതാണെങ്കിലും ഒരു തർക്കത്തിനായി അവിടെ പാത്രിയർക്കീസ് വിഭാഗത്തിന് ഭൂരിപക്ഷമുണ്ട് എന്നുതന്നെ ഊഹിക്കാം. ഭൂരിപക്ഷമുള്ളവർക്ക് പള്ളിയും സ്വത്തുക്കളും കൊടുത്താൽമതിയെങ്കിൽ എന്തിന് അവർ കേസിന് പോയി? റഫറണ്ടം നടത്തി കാര്യങ്ങൾ നിശ്ചയിക്കണം എന്ന വാദത്തിൽ ആദ്യംമുതലേ അവർക്ക് ഉറച്ചു നിൽക്കാമായിരുന്നു. അതായത്, ഈ പ്രശ്നത്തിൽ അവകാശത്തിന്റെ നിയമപ്രശ്നമുണ്ട് എന്ന് അവർക്കുതന്നെ അറിയാമായിരുന്നു. അതിനാലാണ് അവർ കോടതിയെ സമീപിച്ചത്. അവിടെ പരാജയം നേരിട്ടപ്പോൾ ഭൂരിപക്ഷമാണ് പ്രധാനം എന്നു പറയുന്നു. ഈ തത്വം പൊതുവായി അംഗീകരിച്ചാൽ നാലുപേർ താമസിക്കുന്ന ഒരുവീട് അഞ്ചുപേർ ചേർന്ന് കൈയേറിയാൽ, കൈയ്യേറാൻ വന്നവർക്ക് വീട് വിട്ടുകൊടുക്കേണ്ടിവരുമല്ലോ. പാത്രിയർക്കീസ് വിഭാഗത്തിന്റെ നിലപാടുകളോട് അനുഭാവം പ്രകടിപ്പിക്കുന്നവർ കേരളത്തിലെ പൊതുസമൂഹത്തിന് നൽകുന്നത് വളരെ തെറ്റായ ഒരു ദൂതാണെന്ന് തിരിച്ചറിയണം.

**3. ഭരിക്കുന്ന ഗവൺമെന്റിന് നിയമവാഴ്ചയേക്കാൾ പ്രധാനം ആരെയും വെറുപ്പിക്കാതിരിക്കുക എന്നതാണ്.** രണ്ടാഴ്ചകൊണ്ട് അനുരഞ്ജനശ്രമം വിജയിക്കുന്നില്ല എങ്കിൽ കോടതിവിധി നടപ്പാക്കുമെന്ന് പരസ്യമായും രേഖാമൂലവും വാഗ്ദാനം ചെയ്ത ഗവൺമെന്റെ ചർച്ചകളുടെ നടുവിൽകിടന്നു വട്ടം കറങ്ങുകയാണ്. ആരെയും വെറുപ്പിക്കാതെ ഒരുതീരുമാനം ഉണ്ടാകണം എന്നതുമാത്രമാണ് അവരുടെ ലക്ഷ്യം. അതിനിട

യിൽ ആരുടെയെങ്കിലും അവകാശങ്ങൾ ചവിട്ടിമെതിക്കപ്പെടുന്നുണ്ടോ എന്നത് അവർക്ക് പ്രശ്നമല്ല. ഓരോ പൗരന്റെയും അവകാശങ്ങൾ സംരക്ഷിക്കേണ്ടവർ തന്നെ അക്കാര്യത്തിൽ വിമുഖത പ്രകടിപ്പിക്കുന്നു. ഞങ്ങളുടെ കൈവശമല്ലാത്ത ഒരുസ്വത്ത് പോലീസിനെ ഉപയോഗിച്ച് പിടിച്ചെടുത്തുതരണം എന്നതല്ല ഓർത്തഡോക്സ് സഭയുടെ ആവശ്യം. നേരത്തേതന്നെ ഞങ്ങളുടെ നിയന്ത്രണത്തിലായിക്കഴിഞ്ഞിരുന്ന പള്ളിയിൽ, കേസുമൂലം സകല അവകാശങ്ങളും നഷ്ടപ്പെട്ടവർ വന്നു ശല്യം ചെയ്യുകയും കയ്യേറാൻ ശ്രമിക്കുകയും ചെയ്യുന്നതിനെ തടയണം എന്നുതുമാത്രമാണ് ആവശ്യം. ഇത് എതൊരു പൗരനും ലഭിക്കേണ്ട അടിസ്ഥാനസംരക്ഷണമാണ്. അതിനു തയ്യാറാകാത്ത ഭരണകൂടം തങ്ങളെകുറിച്ചുതന്നെ പൊതുസമൂഹത്തിനു നൽകുന്ന ചിത്രം ഒട്ടും തന്നെ അനുകരണീയമല്ല. **GM**

*മലങ്കര ഓർത്തഡോക്സ് സഭ വൈദിക ട്രസ്റ്റിയാണ് ലേഖകൻ*



രാജ്യത്ത് നീതി നടപ്പാക്കാൻ ബാദ്ധ്യസ്ഥരായ ഭരണകൂടം അന്യായം ചെയ്യുന്നവർക്ക് ഒത്താശ ചെയ്യുന്ന സമീപനമാണ് കോലഞ്ചേരിയിൽ സ്വീകരിച്ചത്. നീതിനിഷേധത്തിനെതിരായിട്ടാണ് പ. ബാവാ തിരുമേനിയും അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയും സെപ്തംബർ 11-ാം തീയതി ഉപവാസം ആരംഭിച്ചത്. ചർച്ച നടത്തുന്നതിന് 15 ദിവസത്തെ സമയം വേണമെന്നും അതിനുശേഷം കോടതിവിധി നടപ്പാക്കും എന്നുമുള്ള രേഖാമൂലമായ ഉറപ്പിന്മേലാണ് 8 ദിവസം നീണ്ട ഈ ഉപവാസയജ്ഞം അവസാനിപ്പിച്ചത്.

സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് ചർച്ച്, കോലഞ്ചേരി



**പ. ബാവാ തിരുമേനി**



**അഭി. സേവേറിയോസ് തിരുമേനി**



**യാമപ്രാർത്ഥന**



**കോലഞ്ചേരിയിലെ ഉപവാസയജ്ഞത്തിന് പിന്തുണ പ്രഖ്യാപിച്ചുകൊണ്ട് എറണാകുളം ഹൈക്കോടതി ജംഗ്ഷനിൽ നടന്ന കൂട്ട ഉപവാസത്തിൽ അഭി. മിലിത്തോസ് തിരുമേനി പ്രസംഗിക്കുന്നു.**



**ഉപവാസയജ്ഞത്തിന് പിന്തുണ നൽകി ഓരോ ദിവസവും ആയിരക്കണക്കിന് ആളുകളാണ് കോലഞ്ചേരിയിൽ തിരുമേനിമാരോടൊപ്പം പ്രാർത്ഥനയിൽ പങ്കുചേർന്നത്.**

# “മാന്യസ്ഥാനത്തിനും മാമ്മോനും വേണ്ടി”

■ **കെ.വി. മാമ്മൻ കോട്ടക്കൽ**

സുപ്രീംകോടതി വിധിയെ തുടർന്ന് 1958 ൽ പരസ്പര സ്വീകരണം നടത്തി മലങ്കരസഭയിൽ സമ്പൂർണ്ണ യോജിപ്പുണ്ടായ ശേഷം സ്ഥാനമാനങ്ങളും സാമ്പത്തിക നേട്ടങ്ങളും നഷ്ടപ്പെട്ട ഒരു ചെറിയ വിഭാഗം അന്നുമുതൽ ഇന്നുവരെയും ചെകുത്താനിൽ ആശ്രയിച്ചു സഭയിൽ ഭിന്നിപ്പു വളർത്താൻ ബഹുമുഖ കുത്സിത മാർഗ്ഗങ്ങൾ സ്വീകരിച്ചുകൊണ്ടിരിക്കുകയാണല്ലോ.

ഒരു നൂറ്റാണ്ടു മുമ്പു തങ്ങളുടെ ലക്ഷ്യം നേടാൻ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ തിരുമേനിയെ വധിക്കാനും സഭാ കേന്ദ്രമായ പഴയ സെമിനാരി കൈക്കലാക്കാനും നടത്തിയ ഹീനമായ നീക്കത്തെത്തുടർന്ന് പാപ്പിസാർ (ആനപ്പാപ്പി) എന്ന വർക്കി വറുഗീസ് കൊല്ലപ്പെട്ടതും എതിരാളികൾ ഏർപ്പാടാക്കിയ ക്വൊട്ടേഷൻ സംഘം ശിക്ഷിക്കപ്പെട്ടതും സഭാ ചരിത്രത്തിലെ ഒരു കറുത്ത അദ്ധ്യായമാണല്ലോ.

കോട്ടയം കൊലക്കേസ് തേച്ചുമായ്ച്ചുകളയാൻ ഔദ്യോഗികതലത്തിൽ പ്രേരണ നൽകാൻ ചിലർ ശ്രമിച്ചുവെങ്കിലും *മലയാള മനോരമ* മുഖപ്രസംഗം എഴുതിയതിനെതുടർന്ന് കേസന്വേഷിച്ച പോലീസ് ഉദ്യോഗസ്ഥരെ മാറ്റിയതും കേസു ശരിക്കു നടത്തിയതും കേസിന്റെ പിന്നിൽ നിന്നവർ കോട്ടയം നഗരത്തിലെ പൊന്നിനേക്കാൾ വിലപിടിപ്പുള്ള വസ്തുവകകൾ കേസു നടത്താൻ വേണ്ടി കിട്ടുന്ന വിലയ്ക്കു വിറ്റുമുടിഞ്ഞതും എല്ലാം ആധുനിക ചരിത്രമാണ്.

ആനപ്പാപ്പി വധക്കേസിന്റെ പ്രതികൾക്കു പ്രതിഫലം നൽകിയവർ എല്ലാം നിരാശരായി കണ്ണീരിന്റെ താഴ്‌വരയിലൂടെ നീന്തി അക്കരെ കടന്നു. അവരുടെ പിൻഗാമികളിൽ മേൽവിലാസമുള്ള ആരും തന്നെ ഇന്നു സഭാതർക്ക തീക്കളിയിൽ എടുത്തുചാടുന്നില്ല. അവർ ഉൾപ്പെട്ട കുടുംബം തന്നെ ഇന്ന് ഏതാണ്ട് അപ്രത്യക്ഷമായ ബിന്ദുവിൽ എത്തിയിരിക്കുന്നു.

അതേസമയം പുത്തൻകുരിശ് വിഭാഗത്തെ വളർത്താൻ വേണ്ടി തികഞ്ഞ സഭാ സ്നേഹിയായിരുന്ന പെരുമ്പാവൂരിലെ മലങ്കര വറുഗീസിന്റെ തല താലത്തിൽ വച്ചു കിട്ടാൻ വേണ്ടി ഒരു സഭാ സ്ഥാനി അദ്ദേഹത്തിന്റെ ഉറ്റ സഹപ്രവർത്തകൻ മുഖേനശ്രമിച്ചു ലക്ഷ്യം നേടിയതും ലക്ഷക്കണക്കിനു രൂപ ക്വൊട്ടേഷൻ സംഘത്തിനു നൽകിയതും സംബന്ധിച്ച പൂർണ്ണചിത്രം സി.ബി.ഐയുടെ തിരശ്ശീലയിൽ വ്യക്തമായി പതിഞ്ഞുവരാൻ പോകുന്നു.

മലങ്കര വറുഗീസിന്റെ ഭാര്യ സാറാമ്മയും വധക്കേസിൽ ഒരു പ്രതിയാക്കപ്പെട്ട ആളിന്റെ ഭാര്യയും ഒരുപോലെ ദുഃഖിതരായി കഴിയുന്നു. തന്റെ ഭർത്താവ് നിരപരാധിയാണെന്നും അദ്ദേഹത്തെ ബലിയാടാക്കുകയാണെന്നും അമ്മായി ആവർത്തിച്ചു പറയുന്നുണ്ട്. വറുഗീസ് വധം കഴിഞ്ഞു 72 മണിക്കൂറിനുള്ളിൽ ഡമാസ്കസിൽ എത്തിയ ഒരു സഭാസ്ഥാനിയാണു മുഖ്യ പ്രതിയെന്നു രഹസ്യമല്ലെങ്കിലും എല്ലാവർക്കും അറിയാവുന്ന നിലയ്ക്ക് സി.ബി.ഐ. അന്വേഷണത്തെയും വാദിയെയും ഭയപ്പെടുന്നവർ പണം കൊടുത്താൽ അനുകൂലമായ വിധി കോടതിയിൽനിന്നു നേടാമെന്നു പറയുന്നു. കോടതി നിർദ്ദേശപ്രകാരം കേസന്വേഷിക്കുന്ന സി.ബി.ഐയും കൈക്കൂലി വാങ്ങുമെന്നല്ലേ ഇതിന്റെ പരോക്ഷമായ അർത്ഥം? പാത്രിയർക്കീസ് സക്കാ പ്രഥമനെ (ഇദ്ദേഹം മാർത്തോമ്മാ ശ്ലീഹായുടെ പട്ടം വെട്ടി നിരപ്പാക്കിയ തന്റെ മുൻഗാമി യാക്കൂബ് തൃതീയന്റെ നിലപാടിനെ നിരാകരിക്കാത്ത ആളാണ്) അടുത്ത കാലത്ത് സന്ദർശിച്ച മലങ്കരയിലെ യാക്കോബായ വിഭാഗത്തിലെ രണ്ടു മേൽപ്പട്ടക്കാരിൽ ഒരാൾ കഴിഞ്ഞ ജൂൺ 22 ന് പുത്തൻകുരിശിൽ നിന്ന് ഇറക്കിയ ഒരു സാധനത്തിൽ ഇങ്ങനെ കാണുന്നു:

“ഉപജീവനത്തിനായി വിദേശത്തു ജോലി ചെയ്യുന്ന ദൈവമക്കൾ അവിടെയുള്ള യാക്കോബായ പള്ളികളിൽ മാത്രമേ പോകാവൂ. സ്വന്തമായി പള്ളികൾ ഇല്ലാത്ത സ്ഥലങ്ങളിലെ ഓർത്തഡോക്സ് വക പള്ളികളിലെ ആരാധനകളിൽ അവർ പങ്കെടുക്കാൻ പാടില്ല. വിദേശത്തുള്ള ഓർത്തഡോക്സ് പള്ളികളിൽ കൂടി നടക്കുകയും നാട്ടിൽ തിരികെ എത്തുമ്പോൾ പരിശുദ്ധ സഭയുടെ ദേവാലയങ്ങളിൽ വന്നു ആത്മീയ ആവശ്യങ്ങൾ നടത്തിയെടുക്കുകയും ചെയ്യുന്ന പ്രവണത അനുവദിക്കാൻ പാടില്ലെന്നു സുന്നഹദോസ് ആവർത്തിച്ചു തീരുമാനിച്ചിട്ടുണ്ട്. ഓർത്തഡോക്സ് സഭയോടു ചേർന്നു പ്രവർത്തിക്കുന്ന വിദേശത്തുള്ള സഭാംഗങ്ങൾ പ:സഭയുടെ വിശ്വാസത്തിലേക്കു മടങ്ങിവരണം. വരുന്നില്ലെങ്കിൽ നാട്ടിൽ അവർക്ക് അംഗത്വമുള്ള പ:സഭയുടെ ദൈവാലയങ്ങളിൽ നിന്ന് അവരെ മാറ്റിനിർത്തുന്നതാണ്.”

ഒന്നായ മലങ്കര സഭയിലെ ഇരുവിഭാഗങ്ങളും ഒരേ വിശ്വാസാചാരങ്ങളും ആരാധനയും സ്വീകരിച്ചിരിക്കുന്നുവരാണ്. മാമ്മോനും അധികാരത്തിനും വേണ്ടിയാണു ഭിന്നിപ്പുണ്ടാക്കിയത്. ഓർത്തഡോക്സ് സഭയുടെയും യാക്കോബായ വിഭാഗത്തിന്റെയും വിശ്വാസാചാരങ്ങളിൽ എന്തെങ്കിലും ഭിന്നതയുണ്ടെങ്കിൽ പരസ്പര വിവാഹബന്ധങ്ങൾ എങ്കിലും തടയേണ്ടതല്ലേ? നിഖ്യാ വിശ്വാസപ്രമാണവും ഏഴു കൂദാശകളും വിശ്വാസികളായ മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനകളുമാണ് ഇരുവിഭാഗങ്ങളുടെയും വിശ്വാസങ്ങളുടെ ആകെത്തുക. ആരെയും കൊല്ലാനും കൊല്ലിക്കാനും സഭയുടെ വിശ്വാസം അനുവദിക്കുന്നില്ല. പഴയ സെമിനാരിക്കു വേണ്ടിയും തൃക്കുന്നത്ത് സെമിനാരിക്കു വേണ്ടിയും മറ്റും നടന്ന ആനപ്പാപ്പി-മലങ്കര വറുഗീസ് വധവും ഗ്രേറ്റ് മാർച്ചും ഒന്നും സഭയുടെ വിശ്വാസ സീമയിലുള്ളതല്ല.

**ഒന്നായ മലങ്കര സഭയിലെ ഇരുവിഭാഗങ്ങളും ഒരേ വിശ്വാസാചാരങ്ങളും ആരാധനയും സ്വീകരിച്ചിരിക്കുന്നുവരാണ്. മാമ്മോനും അധികാരത്തിനും വേണ്ടിയാണു ഭിന്നിപ്പുണ്ടാക്കിയത്.**

### മാർത്തോമ്മാ ശ്ലീഹായുടെ പട്ടത്വം

സഭയിലെ ഇരുവിഭാഗങ്ങളും തമ്മിലുള്ള ഇപ്പോഴത്തെ മുഖ്യ വിശ്വാസ ഭിന്നത മാർത്തോമ്മാ ശ്ലീഹായുടെ പട്ടത്വം സംബന്ധിച്ചുള്ളതാണ്. മാർത്തോമ്മാ ശ്ലീഹായ്ക്കു പൗരോഹിത്യമില്ലെന്നും അദ്ദേഹം സഭയിലെ പട്ടക്കാരൻ പോലുമല്ലെന്നുമുള്ള യാക്കൂബ് തൃതീയന്റെ 203–ാം നമ്പർ കല്പന (Bull No. 203/1970 dated June 27, 1970) ജീവിതസായാഹ്നത്തിൽ എത്തിയിട്ടും പിൻഗാമി ഇന്നും റദ്ദു ചെയ്തിട്ടില്ല. ഇത്തരം ഒരു കല്പന ഇറക്കാനുള്ള കാരണം മാർത്തോമ്മാ ശ്ലീഹായ്ക്ക് മലങ്കരയിൽ സിംഹാസനമില്ലെന്നു സ്ഥാപിക്കാനുള്ള കുതന്ത്രമായിരുന്നു. ക്രൈസ്തവ ലോകത്തിൽ വേദശാസ്ത്രത്തിന്റെയും ദൈവശാസ്ത്രത്തിന്റെയും എബിസിഡി മാത്രം അറിയാവുന്നവർ പോലും തലതിരിഞ്ഞ 203–ാം നമ്പർ കല്പനയെ അവജ്ഞയോടെയാണു വീക്ഷിക്കുന്നത്.

മാർത്തോമ്മാ ശ്ലീഹാ ഒരു പുരോഹിതൻപോലും അല്ലെന്നു പറയുന്ന സഭാധ്യക്ഷൻ റമ്പാനായിരുന്ന കാലത്ത് എഴുതിയ സഭാചരിത്രത്തിൽ “എ.ഡി. 28 ലെ വസന്തകാലത്തു മറ്റു ശിഷ്യന്മാരോടു കൂടെ വി. തോമാ ശ്ലീഹാ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടു മലങ്കരയിൽ സുവിശേഷവിത്തു വിതച്ചതിനു ശേഷം ഈ ബാലസഭയെ ഭരിപ്പാൻ ശങ്കരപുരി, പകലോമറ്റം, കള്ളി, കാളിയാങ്കൽ എന്നീ ക്രിസ്തുമാർഗ്ഗം സ്വീകരിച്ച നാലു ബ്രാഹ്മണ കുടുംബങ്ങളിൽ നിന്ന്

അദ്ദേഹം സ്നാനം കൊടുത്തു പട്ടക്കാരെ ഏർപ്പെടുത്തി" എന്ന് പറഞ്ഞിട്ടുണ്ട്. പുരോഹിതനല്ലെങ്കിൽ പട്ടക്കാരെ എങ്ങനെ വാഴിക്കും? സമചിത്തത പോയാൽ എന്തും എഴുതാമെന്നു വച്ചാൽ മതി.

സിറിയയിലെ മുസലിലുള്ള സെന്റ് തോമസ് പള്ളിയിൽ 1965 ൽ പ. ഔഗേൻ ബാവ എത്യോപ്യൻ സുന്നഹദോസു കഴിഞ്ഞു ചെന്നപ്പോഴാണ് ഈ പാത്രിയർക്കീസ് സെന്റ് തോമസിന്റെ ഭൗതികാവശിഷ്ടം അദ്ദേഹത്തെ ഭക്തിപൂർവം ഏൽപ്പിച്ചത്. പട്ടക്കാരനല്ലാത്ത ആളിന്റെ പേരിൽ അവിടെ പള്ളി സ്ഥാപിച്ചിരിക്കുന്നു. അവിടെനിന്നു ഭൗതികാവശിഷ്ടം നൽകുന്നു! ഇതെല്ലാം അധോലോകത്തിൽ പോലും നടക്കാത്ത കാര്യമാണെന്നു ചിന്തിക്കുന്നവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല. ഒരു സഭാധ്യക്ഷൻ ഇതിലധികം താഴാനുണ്ടോ? എന്തെല്ലാമുണ്ടെന്ന് അവകാശപ്പെട്ടാലും ആകാശത്തിലെ ബാവാ ഇല്ലെങ്കിൽ എന്തു പ്രയോജനം!

മാർത്തോമ്മാ ശ്ലീഹായെ സംബന്ധിച്ച മൗലികമായ ഈ വീക്ഷണവ്യത്യാസം ഒരു ചെറിയ വിഭാഗം ശക്തമായി നിലനിർത്തുന്ന കാലത്തോളം മലങ്കര സഭയിൽ ഐക്യത്തിനോ സമാധാനചർച്ചകൾക്കോ ഒട്ടും സ്ഥാനമില്ല. അതുകൊണ്ടു സമാധാനചർച്ചകൾ എന്നു പറഞ്ഞു സമയം പാഴാക്കുന്ന പരിപാടിക്കു മേലിൽ ഓർത്തഡോക്സ് സഭ സുല്ലിടണം. അറിവും സംസ്കാരവും ഇല്ലാത്തവരോടു ചർച്ച നടത്തുന്നതു ഉറച്ച നിരീശ്വരവാദികളെ നേർവഴിക്കു കൊണ്ടുവരാൻ ശ്രമിക്കുന്നതു പോലെയുള്ള പാഴ്വേലയാണ്. സമാധാനചർച്ചകൾ എല്ലാംതന്നെ തുലഞ്ഞ ചരിത്രമാണല്ലോ സഭയുടെത്. സഭ യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കി നീങ്ങണം. നീചകൃത്യങ്ങൾ നടക്കുന്നതിന് കാരണം വിദ്യാഭ്യാസമില്ലാത്തവരും സ്ത്രീപീഡനങ്ങൾ നടത്തുന്നവരും കൊലപാതകം ചെയ്യാൻ നേതൃത്വം നൽകുന്നവരും ക്രിസ്തീയസഭകളുടെ നേതൃത്വത്തിൽ വരുന്നതാണ്. ഇത്തരം നടപടി പ്രത്യക്ഷമായും പരോക്ഷമായും ക്രൈസ്തവ സഭകൾക്കു വലിയ ദോഷം വരുത്തിവയ്ക്കും എന്നു സ്ഥാപിക്കാൻ മേലിൽനിന്നു ഒരു മാലാഖയും വരേണ്ടതില്ല.

ദൈവകല്പനകളും രാജ്യത്തിന്റെ നിയമങ്ങളും അനുസരിക്കുന്നവരും ദൈവത്തെ ഭയമുള്ളവരുമാണ് ഇന്ന് ഏതു സഭയ്ക്കും ആവശ്യം. വധഭീഷണികൾകൊണ്ടും കാപട്യംകൊണ്ടും മുപ്പത് വെള്ളിക്കാശുകൊണ്ടും ഉദ്ദിഷ്ടകാര്യം സാധിക്കാമെന്നു ചിന്തിക്കുന്നവരുടെ കാലം എന്നേ കടന്നുപോയി. GM

# തദ്ദേശീയ സഭാധികാരം

■ ഫാ. ഡോ. കെ.എം. ജോർജ്



മലങ്കരസഭയുടെ തനിമയ്ക്കും സ്വാതന്ത്ര്യത്തിനും വേണ്ടി പോരാടിയ സ്വന്തം നാട്ടുകാരായ നേതാക്കളെ അപഹസിക്കയും അനാദരിക്കയും വിദേശാധികാരികൾക്ക് സ്തുതി പാടുകയും ചെയ്യുന്ന രീതിയാണല്ലോ ഇവിടെ. ഭാരതത്തിന്റെ സ്വാതന്ത്ര്യത്തോടെ രാഷ്ട്രീയരംഗത്ത് അത് മാറിപ്പോയെങ്കിലും ചില ക്രിസ്തീയ സഭകൾ അത് വിശ്വാസപ്രമാണമായി പിന്തുടരുന്നു. നമ്മുടെ സഭാധികാരത്തിന്റെ കുറ്റികൾ നമ്മുടെ ഇടയിൽത്തന്നെ ഉറപ്പിക്കുന്നതിനു പകരം, അത് റോമിലും അന്ത്യോഖ്യയിലും ബാഗ്ദാദിലും ഉറപ്പിക്കാനാണ് നമ്മുടെ ജനങ്ങളെ നാം പഠിപ്പിച്ചത്. അവിടെനിന്നും ഈ കുറ്റികൾ പറിച്ച് ഇവിടെ ഉറപ്പിക്കുമ്പോൾ മാത്രമേ ഇവിടെ ഒരു സമാധാന ഉടമ്പടിക്ക് പ്രസക്തിയുണ്ടാവൂ. 1912 ൽ കാതോലിക്കേറ്റ് ഉണ്ടാക്കിയപ്പോൾ, മലങ്കരസഭ ചെയ്തു തുടങ്ങിയത് അതാണ്. അന്ന് അതിനെ എതിർത്തവരുടെയും അപഹസിച്ചവരുടെയും പിൻഗാമികൾ ഇന്ന് അതിനെ അനുകരിച്ച് പുതിയ കാതോലിക്കേറ്റുകൾ സൃഷ്ടിച്ച്, തങ്ങളുടെ തനിമ കാണിക്കാൻ ശ്രമിക്കയാണ്. പക്ഷേ മലങ്കരസഭയെ വിഭജിച്ചുകൊണ്ടാണിത് ചെയ്യുന്നത്.

**മലങ്കരസഭയെ വിഭജിക്കുന്ന പല ഘടകങ്ങൾ ഉണ്ട്. മുഖ്യമായും കാണാവുന്നത് നമ്മുടെ കൊളോണിയൽ വിധേയത്വമാണ്. നമ്മിൽ ഒരു വിഭാഗം നമ്മുടെ പൈതൃകത്തെയും തദ്ദേശീയ നേതൃത്വത്തെയും തള്ളിപ്പറയാനും കൊളോണിയൽ വിധേയത്വം പ്രകടിപ്പിക്കാനും ജനങ്ങളെ പഠിപ്പിക്കുന്നു.**

## കൊളോണിയൽ വിധേയത്വം

മലങ്കരസഭയെ വിഭജിക്കുന്ന പല ഘടകങ്ങൾ ഉണ്ട്. മുഖ്യമായും കാണാവുന്നത് നമ്മുടെ കൊളോണിയൽ വിധേയത്വമാണ്. കഴിഞ്ഞ 350 വർഷങ്ങളിലെ ചരിത്രത്തിന്റെ വെളിച്ചത്തിൽ അന്ത്യോഖ്യൻ ആരാധനാ പാരമ്പര്യത്തോട് നന്ദിയും, പാത്രിയർക്കീസ് ബാവാമാരോട് ആദരവും കാണിച്ചുകൊണ്ടുതന്നെ നമ്മുടെ മാർത്തോമ്മാ പാരമ്പര്യവും തദ്ദേശീയ സഭയുടെ അഖണ്ഡതയും സ്വാതന്ത്ര്യവും കാത്തുസൂക്ഷിക്കാൻ നമുക്ക് കഴിയുമായിരുന്നു. നമ്മിൽ ഒരു വിഭാഗം നമ്മുടെ പൈതൃകത്തെയും തദ്ദേശീയ നേതൃത്വത്തെയും തള്ളിപ്പറയുകയും കൊളോണിയൽ അധികാരികളോടെന്നതുപോലെ അന്ത്യോഖ്യൻ നേതൃത്വത്തോട് അന്ധമായ വിധേയത്വം പ്രകടിപ്പിക്കാൻ ജനങ്ങളെ പഠിപ്പിക്കയും ചെയ്യുന്നു. അതേ സമയം ജനങ്ങളെ അന്ധമായ അന്ത്യോഖ്യാ ഭക്തിയിലേക്ക് നയിച്ച് ഗുണ്ടാസംഘങ്ങളെയും തീവ്രവാദികളെയും സൃഷ്ടിച്ച് സഭയെ ഭിന്നിപ്പിച്ച് നിർത്തിയിട്ട് പാത്രിയർക്കീസ് ബാവാമാരുടെ പേരിൽ, സ്വന്തം കാര്യം നടത്തുന്ന നേതാക്കന്മാരാണ് നമ്മുടെ വിഭജനത്തിന്റെ മുഖ്യസംവിധായകർ. അവർക്ക് വാസ്തവത്തിൽ ഒരു പാത്രിയർക്കീസിനോടും തെല്ലും ബഹുമാനമില്ല. കാര്യം സാധിക്കാൻവേണ്ടി കണ്ണീരൊഴുക്കുകയും കാലുപിടിച്ച് തഴുകുകയും ചെയ്യും.

എങ്ങനെയാണ് ചരിത്രത്തെ വികലമാക്കാനും സഭകളെ വിഭജിക്കാനും ഉള്ളതിനെ ഇല്ലാതാക്കാനും ഇല്ലാത്തതിനെ സൃഷ്ടിക്കാനും മനുഷ്യർക്ക് സാധിക്കുന്നത് എന്നതിന് നല്ല ഉദാഹരണമായിരിക്കും സമീപകാല മലങ്കരസഭയുടെ ചരിത്രം. പല കാര്യങ്ങളിലും അകൽച്ചയുള്ള റോമൻ കത്തോലിക്കാ സഭയുമായി പരസ്പരം പള്ളികൾ ഉപയോഗിക്കാനും അടിയന്തിര സന്ദർഭങ്ങളിൽ വൈദിക സേവനം പങ്കിടാനും തീരുമാനമെടുക്കുന്ന സഭകൾക്ക് സഹോദരവിശ്വാസികളുമായി അത് അനുവദിക്കപ്പെട്ടിട്ടില്ല എന്നത് സാധാരണക്കാരെ കുഴയ്ക്കുന്ന ചോദ്യമാണ്. ***ശവസംസ്കാരത്തിന്റെ പ്രാർത്ഥനയിൽപ്പോലും വൈദികർക്ക് ഒരുമിച്ച് നിൽക്കാൻ പാടില്ലെന്നും മറ്റും ഉത്തരവുകളിറങ്ങിയാൽ നമുക്ക് എന്ത് ചെയ്യാനാവും?*** വലിയ കാര്യങ്ങളൊന്നും ഉടനെ സാധിച്ചില്ലെങ്കിലും, ജനങ്ങൾക്ക് ആവശ്യം വരുമ്പോൾ ഇരുഭാഗത്തെയും വൈദികർ ഒരുമിച്ച് നിന്ന് ആരാധനയും കൂദാശകളും ശവസംസ്കാരങ്ങളും നടത്തിക്കൊടുത്ത് ഐക്യത്തെക്കുറിച്ച് ചിന്തിക്കാൻ അവസരമൊരുക്കുകയെങ്കിലും ചെയ്യാൻ അധികാരികൾക്കു കഴിയുമല്ലോ.

GM

*വിശ്വസ്നേഹ ദർശനം*
*2010 ജനുവരി– മാർച്ച്*

# വനിതാ ശിശുക്ഷേമ നിയമം വേദപുസ്തക വീക്ഷണത്തിൽ

■ അഡ്വ. വർഗീസ് പി. തോമസ്

സംസ്ഥാന നിയമ പരിഷ്കരണ കമ്മീഷൻ 2011 സെപ്റ്റംബർ മാസം 24-ാം തീയതി കേരള ഗവൺമെന്റിന് സമർപ്പിച്ച "വിമൺസ് കോഡ്" എന്ന അപരനാമത്തിൽ അറിയപ്പെടുന്ന നിയമത്തിലെ നിർദ്ദേശങ്ങൾ പലതും നടപ്പിലാക്കാൻ പറ്റാത്തവയാണ്. ഇതിലെ ഒട്ടുമിക്ക നിർദ്ദേശങ്ങളും ക്രൈസ്തവ വീക്ഷണത്തിനെതിരാണ്. വിസ്താരഭയത്താൽ പ്രസക്തമായവ മാത്രം വിവരിക്കുന്നു. രണ്ടിൽ കൂടുതൽ കുട്ടികൾ ഉള്ളവർക്ക് സർക്കാർ സഹായങ്ങൾ നിഷേധിക്കുക മാത്രമല്ല മൂന്നാമതു മുതൽ ജനിക്കുന്ന ഓരോ കുട്ടിയുടെയും മാതാപിതാക്കൾക്ക് പതിനായിരം രൂപ പിഴയും സാധാരണ തടവും നൽകണമെന്ന് നിർദ്ദേശിക്കുന്നു. ഭ്രൂണഹത്യ പ്രോത്സാഹിപ്പിക്കുന്ന ധാരാളം വ്യവസ്ഥകളും നിർദ്ദേശങ്ങളും ഈ കരടു ബില്ലിലുണ്ട്. നിയമം പ്രാബല്യത്തിൽ വന്നുകഴിഞ്ഞ് ഒരു വർഷത്തിനകം രണ്ടു കുട്ടികളിൽ കൂടുതൽ ജനിക്കുകയോ നിയമത്തിൽ പറയുന്ന മറ്റു വ്യവസ്ഥകൾ ലംഘിക്കുകയോ ചെയ്താൽ ഇന്ത്യൻ ശിക്ഷാ നിയമം 107-ാം വകുപ്പ് അനുസരിച്ച് ശിക്ഷ അനുഭവിക്കണം. വിവാഹമോചനത്തിന് കോടതിക്ക് പുറത്തു സ്ഥിരം സംവിധാനം വേണമെന്ന കമ്മീഷന്റെ നിർദ്ദേശം മോചനവ്യവസ്ഥകൾ ലഘൂകരിക്കുന്നതിനാണ്.



ഇതിലെ വ്യവസ്ഥകൾ പാലിച്ചാൽ തദ്ദേശ സ്ഥാപനങ്ങളിൽ കൂടി സാമ്പത്തിക ആനുകൂല്യങ്ങൾ നൽകുവാൻ നിർദ്ദേശം ഉണ്ട്. വിവാഹ സമയത്തും അല്ലാതെയും സുരക്ഷിതമായ ഗർഭനിരോധന ഉപാധികൾ ആശുപത്രികൾ വഴി ലഭ്യമാക്കുവാൻ നിർദ്ദേശങ്ങൾ നൽകുന്നുണ്ട്. ആശുപത്രികൾ വഴി സൗജന്യ ഗർഭഛിദ്രം നടത്തുന്നതിന് വേണ്ട സഹായങ്ങളും നടപടികളും നിർദ്ദേശിക്കുന്നു. വിവാഹമോചനം പെട്ടെന്നു സാധ്യമാക്കുവാൻ മാര്യേജ് ഓഫീസറെ നിയമിക്കുക, സ്കൂൾ പ്രവേശനസമയത്ത് തലവരി ഈടാക്കുന്നത് നിർത്തുക, ലൈംഗിക അതിക്രമങ്ങൾക്ക് ഇരയാകുന്ന സ്ത്രീകളെയും കുട്ടികളെയും പുനരധിവസിപ്പിക്കുക, ബാലവേല നിരോധിക്കുക എന്നിവയാണ് മറ്റു നിർദ്ദേശങ്ങൾ.

ഇതിലെ ചില വ്യവസ്ഥകളും നിർദ്ദേശങ്ങളും സ്വീകാര്യമായി തോന്നാമെങ്കിലും മറ്റു വ്യവസ്ഥകൾ മനുഷ്യാവകാശത്തിന്മേലുള്ള കടന്നുകയറ്റമാണെന്ന് വ്യക്തമായി മനസ്സിലാക്കാം. കുടുംബമായി ജീവിക്കുന്ന മാതാപിതാക്കളുടെ സ്വകാര്യജീവിതം തകർക്കുക മാത്രമല്ല ക്രിസ്തീയവിശ്വാസത്തിന്റെ കടയ്ക്കൽ കത്തിവയ്ക്കുക കൂടി ചെയ്തിരിക്കുകയാണ്. വികൃത രാഷ്ട്രീയത്തിന്റെ പരിണതഫലമാണ് ഈ നിയമം കൊണ്ടുവരുവാൻ കമ്മീഷനെപ്രേരിപ്പിച്ചത്. മധുരത്തിൽ ഉഗ്രവിഷം ചേർത്തു നൽകുന്ന ഈ കരടുബിൽ നഖശിഖാന്തം ക്രൈസ്തവരും സഹോദര വിശ്വാസ സമൂഹവും എതിർക്കുന്നതിനു ന്യായമുണ്ട്. അവിഹിത ഗർഭത്തിലൂടെയോ, ഒന്നിൽ കൂടുതൽ ഭാര്യമാരിൽ കൂടിയോ ജനിക്കുന്ന കുട്ടികളെക്കുറിച്ച് കമ്മീഷൻ മൗനം പാലിക്കുന്നു. ഒരു പ്രസവത്തിൽ തന്നെ രണ്ടിൽ കൂടുതൽ കുട്ടികൾ ഉണ്ടായാൽ ഒന്നിനെ കൊന്നുകളയുവാൻ പറ്റുമോ? കമ്മീഷനിലെ ചില അംഗങ്ങളോട് ആലോചിക്കാതെയാണ് ഈ നിർദ്ദേശങ്ങൾ വച്ചതെന്നും അവർക്ക് ആക്ഷേപമുണ്ട്.

**മക്കൾ യഹോവാ നൽകുന്ന അവകാശവും ഉദാരഫലം അവൻ നൽകുന്ന പ്രതിഫലവും തന്നെ. സങ്കീ. 127:3**

ദൈവം ദാനമായി നൽകുന്ന മക്കളെ സന്തോഷപൂർവ്വം സ്വീകരിച്ച് അവരെ ഈ ഭൂമിക്കും വരുവാനിരിക്കുന്ന ലോകത്തിനും ഉത്തമ പൗരന്മാരായി വളർത്തുക എന്നത് മാതാപിതാക്കളുടെ കടമയും ഉത്തരവാദിത്വവുമാണ്. ദൈവിക പദ്ധതിയുടെ ഫലമായാണ് സൃഷ്ടി രൂപം പ്രാപിക്കുന്നത്. ഒരു കുടുംബത്തിലെ മാതാപിതാക്കൾക്ക് ജനിക്കുന്ന കുഞ്ഞിനു ജീവൻ നൽകുവാൻ ഗവൺമെന്റിനോ രാജ്യത്തിനോ അസാധ്യമാണ്. ജീവൻ നൽകുന്ന ദൈവത്തിനു മാത്രമേ ഈ കാര്യത്തിൽ നിയന്ത്രണം ഏർപ്പെടുത്തുവാൻ അധികാരമുള്ളു. കേരളത്തിൽ കുട്ടികളുടെ ജനനനിരക്ക് കുത്തനെ കുറഞ്ഞുകൊണ്ടിരിക്കുന്ന സത്യം കമ്മീഷൻ വിസ്മരിച്ചിരിക്കുന്നു. പൊതുവേ ഭാരതത്തിൽ പ്രത്യേകിച്ച് കേരളത്തിൽ വൃദ്ധരുടെ എണ്ണം കൂടുകയാണ്. ജനപ്പെരുപ്പം ദാരിദ്ര്യം ഉണ്ടാക്കുന്നു എന്ന തെറ്റായ ധാരണയുടെ ഫലമായാണ് കരടുനിയമം ഉണ്ടാക്കിയത്. എന്നാൽ ദാരിദ്ര്യം ആണ് ജനപ്പെരുപ്പം ഉണ്ടാക്കുന്നത്. സിംഹഭാഗം രാഷ്ട്രീയക്കാരുടെയും ഉദ്യോഗസ്ഥരുടെയും കരിഞ്ചന്തയും, കള്ളപ്പണവും കൈക്കൂലിയും കണ്ടുകെട്ടിയാൽ ഈ രാജ്യത്തെ ജനക്ഷേമത്തിന് ആവശ്യമായ ധനസമാഹരണം അനേക വർഷം നടത്താം.

**വികൃത രാഷ്ട്രീയത്തിന്റെ പരിണതഫലമാണ് ഈ നിയമം കൊണ്ടുവരുവാൻ കമ്മീഷനെപ്രേരിപ്പിച്ചത്. മധുരത്തിൽ ഉഗ്രവിഷം ചേർത്തു നൽകുന്ന ഈ കരടുബിൽ നഖശിഖാന്തം ക്രൈസ്തവരും സഹോദര വിശ്വാസ സമൂഹവും എതിർക്കുന്നതിനു ന്യായമുണ്ട്.**

ഈ കരടുബില്ലിനെതിരായി കത്തോലിക്കാ-ഓർത്തഡോക്സ് സഭകൾ വ്യക്തമായ പ്രതിഷേധങ്ങൾ നടത്തിയപ്പോൾ പ്രൊട്ടസ്റ്റന്റ്-ഇവാഞ്ചലിക്കൽ സഭകൾ മൗനം പാലിച്ചത് എന്തുകൊണ്ടാണെന്നറിയില്ല.

വിവാഹമോചനം അനുദിനം വർധിച്ചുകൊണ്ടിരിക്കുന്ന ഈ കാലയളവിൽ ദമ്പതികളെ വേർപിരിയുവാൻ സഹായിക്കുന്ന തരത്തിലുള്ള നിർദ്ദേശങ്ങൾ കുഞ്ഞുങ്ങളെ അനാഥത്വത്തിലേക്കു തള്ളിവിടുന്നതിന് ആക്കം കൂട്ടും. ഗർഭഛിദ്രം പ്രോത്സാഹിപ്പിക്കുന്ന വ്യവസ്ഥകളും നിർദ്ദേശങ്ങളും കൊല ചെയ്യരുതെന്ന കല്പനയുടെ ലംഘനമാണ്. ഗർഭനിരോധനം, വന്ധ്യകരണം, ഗർഭഛിദ്രം എന്നിവ തിന്മയാണ്. അതു സഭാ വിശ്വാസത്തിനെതിരാണ്. ഒരു മതവും ജീവനെ കൊല്ലുവാൻ പറയുന്നില്ല.

വിശ്വാസാടിസ്ഥാനത്തിൽ ഇവകളെ വിശകലനം ചെയ്താൽ വചനത്തിനു വിരുദ്ധമായ നിർദ്ദേശങ്ങളും വ്യവസ്ഥകളുമാണെന്ന് കാണാം. ഉൽപത്തി പുസ്തകം 1-ാം അധ്യായം 27 ലും 28 ലുമായി ഇപ്രകാരം പറയുന്നു. ദൈവം മനുഷ്യനെ തന്റെ സ്വരൂപത്തിൽ ആണും പെണ്ണുമായി സൃഷ്ടിച്ച് അവരെ അനുഗ്രഹിച്ചു സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു സർവ്വത്തേയും അടക്കിവാഴുവാൻ കല്പിച്ചു. ഉൽപത്തി പുസ്തകം 9 ന്റെ 1 ലും 7 ലും നോഹയെയും അവന്റെ പുത്രന്മാരെയും അനുഗ്രഹിച്ച് സന്താനപുഷ്ടിയുള്ളവരായി ഭൂമിയിൽ അനവധിയായി പെരുകുവിൻ എന്നു കൽപിക്കുന്നു. സർവ്വത്തിന്റെയും മേൽ അധികാരം കൊടുത്തതുകൊണ്ടാണ് പക്ഷിയോ മൃഗങ്ങളോ മത്സ്യമോ മനുഷ്യവർഗ്ഗത്തെ നശിപ്പിക്കാതിരുന്നതെന്ന്, വേറൊരു ചിന്ത വരുന്നു. അതുകൊണ്ടാണ് സങ്കീർത്തനക്കാരൻ

ഇങ്ങനെ പാടിയത്, നിന്റെ കൈകളുടെ പ്രവൃത്തികൾക്ക് നീ അവനെ അധിപതിയാക്കി; സകലത്തേയും അവന്റെ കാൽക്കീഴിൽ ആക്കിയിരിക്കുന്നു. (സങ്കീ.8:6). ഏതായാലും വീണ്ടും ഉൽപത്തി 35 ന്റെ 11 ൽ അബ്രഹാമ്മ്യ ഉടമ്പടി പുതുക്കി യാക്കോബിനെ സന്താന പുഷ്ടി ഉള്ളവനായി പെരുകുക എന്നു ദൈവം കൽപ്പിച്ചനുഗ്രഹിക്കുന്നു. സന്താനപുഷ്ടിയുള്ളവരായി പെരുകുക എന്നത് ഒരേസമയം അനുഗ്രഹവും കൽപനയുമായി ക്രൈസ്തവർ കരുതുന്നു. ജാതികളുടെ ഇടയിൽ വസിച്ചിരുന്ന ഇസ്രയേൽ ജനം വർധിച്ച് പെരുകിയതിനാൽ ഫറവോൻ അസൂയ പൂണ്ടതായി പുറപ്പാട്. 1 ന്റെ 10 ൽ നാം കാണുന്നു. ഈ പുതിയ ബില്ല് ഫറവോന്റെ രണ്ടാമത്തെ ഉയിർത്തെഴുന്നേൽപ്പല്ലെ എന്നു സംശയിക്കുന്നു. പഴയ നിയമത്തിൽ ധാരാളം മക്കൾ അടങ്ങിയ കുടുംബത്തിന്റെ ചരിത്രങ്ങൾ വായിക്കാം. സാറാ, റാഫേൽ, ഹന്ന എന്നിവർ സന്താനലബ്ധിക്കു വേണ്ടി പ്രാർത്ഥിച്ചു. ദൈവം അവർക്കു മക്കളെ ദാനമായി കൊടുത്തു. പ്രാർത്ഥിച്ചു ലഭിച്ച മക്കൾ എല്ലാവരും ദൈവമഹത്വത്തിനു വേണ്ടി പ്രവർത്തിച്ചവരാണ്. യഹോവയുടെ ഇഷ്ടത്തിനെതിരായി ദാവീദ് രാജാവ് തന്റെ സേനാധിപനായ യോവാബിനെക്കൊണ്ട് യിസ്രയേൽ ഗോത്രത്തിലുള്ള ജനങ്ങളെ എണ്ണിയതിന് ശിക്ഷ അനുഭവിക്കേണ്ടിവന്നു (1 ദിന.21: 1). ദൈവജനത്തിന്റെ ജനസംഖ്യാ നിർണ്ണയം നടത്തുന്നതിനുള്ള ശിക്ഷ ഏറ്റുവാങ്ങാൻ ഈ കാലത്തും ആൾക്കാർ ഉണ്ട് എന്നതിനു തെളിവാണ് കരടുബില്ലിലെ നിർദ്ദേശങ്ങൾ.

**ജീവൻ നൽകുന്ന ദൈവത്തിനു മാത്രമേ ജനനത്തിലും മരണത്തിലും നിയന്ത്രണം ഏർപ്പെടുത്തുവാൻ അധികാരമുള്ളു.**

127-ാം സങ്കീർത്തനം 3 മുതൽ 5 വരെ വാക്യങ്ങൾ ഇവിടെ ഏറെ പ്രാധാന്യം അർഹിക്കുന്നു. അത് ഇങ്ങനെതുടങ്ങുന്നു "മക്കൾ യഹോവാ നൽകുന്ന അവകാശവും ഉദാരഫലം അവൻ നൽകുന്ന പ്രതിഫലവും തന്നെ. വീരന്റെ കൈയ്യിലെ അസ്ത്രങ്ങൾ എങ്ങനെയോ അങ്ങനെയാകുന്നു യൗവനത്തിലെ മക്കൾ അവയെക്കൊണ്ട് തന്റെ ആവനാഴി നിറച്ചിരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ" ഇതു യഥാർത്ഥത്തിൽ നിത്യമായ തലമുറയെ ബന്ധിച്ചു പറയുന്നതാണ്. ഈ വാക്യങ്ങൾ മനുഷ്യൻ ഭൂമിയിൽ പെരുകുന്നതു സംബന്ധിച്ചു നിത്യവും യഥാർത്ഥവുമായ ദൈവീക നിയമത്തെ സൂചിപ്പിക്കുന്നു. ഈ അവകാശത്തെ ഖണ്ഡിക്കുന്ന ഏതു നിർദ്ദേശവും വ്യവസ്ഥയും ദൈവീകനീതി അനുസരിച്ച് എതിർക്കുവാൻ വിശ്വാസി കടപ്പെട്ടിരിക്കുന്നു. 128-ാം സങ്കീർത്തനത്തിൽ യഹോവ ഭക്തന്മാർക്ക് പത്തു അനുഗ്രഹങ്ങൾ ലഭിക്കുമെന്ന് ഉറപ്പിച്ചു പറയുന്നു. അതിൽ പ്രധാനപ്പെട്ടവയാണ് ഭാര്യ വീടിനകത്ത് ഫലപ്രദമായ മുന്തിരിവള്ളി പോലെയും മക്കൾ മേശയ്ക്കു ചുറ്റും ഒലിവു തൈകൾ പോലെയും ആയിരിക്കുമെന്നുള്ളത്. ഭക്തന്മാർ മക്കളെയും മക്കളുടെ മക്കളെയും കാണുമെന്നും ഇവിടെ പറയുന്നു. 128-ാം സങ്കീർത്തനം ആധാരമാക്കി ആംഗ്ലിക്കൻ സഭയിൽ വിവാഹസമയത്ത് ഒരു പ്രധാനഗീതം ആലപിക്കുക പതിവുണ്ട്. ഈ സങ്കീർത്തനത്തിന്റെ പ്രാധാന്യം ശ്രദ്ധേയമാണ്. 1 തിമോത്തി 2 ന്റെ 15 ൽ മക്കളെ പ്രസവിച്ച് രക്ഷ പ്രാപിക്കുന്ന സ്ത്രീയെപ്പറ്റി പറയുന്നു. വിശ്വാസം, സ്നേഹം, വിശുദ്ധി സുബോധം എന്നിവയുള്ള സ്ത്രീകൾ ആണ് രക്ഷ നേടുന്നത്. വീണ്ടും 1 തിമോത്തി 5 ന്റെ 14 ൽ പൗലോസപ്പോസ്തലൻ സ്ത്രീകൾക്ക് നാല് ഉപദേശങ്ങൾ നൽകുന്നു. വിവാഹം ചെയ്യുക, പുത്രസമ്പത്തുണ്ടാക്കുക, ഭവനം രക്ഷിക്കുക, സാത്താന് അപവാദത്തിന് ഇടം കൊടുക്കാതെയിരിക്കുക എന്നിവകൾ ആണ്. ആണായാലും






പെണ്ണായാലും ഒരു വ്യക്തി എന്ന നിലയിലാണ് ദൈവവചനം മനുഷ്യനെ കാണുന്നത്. അതുകൊണ്ട് പുരുഷനും ഇതു ബാധകമാണ് (ഗലാ. 3:28).

ജീവന്റെ തുടിപ്പുകൾ രൂപം എടുക്കുമ്പോൾ തന്നെ എല്ലാ മാർഗ്ഗങ്ങളും അവലംബിച്ച് ഗർഭഛിദ്രം നടത്തുന്നത് അറും കൊലയാണ്. ജീവൻ ഭ്രൂണാവസ്ഥയിൽ ആയിരിക്കുമ്പോൾ ഗർഭഛിദ്രം മൂലം പിടഞ്ഞുമരിക്കുന്ന കുഞ്ഞിന്റെ അവസ്ഥ അതീവ സൂക്ഷ്മ ക്യാമറയിൽ കൂടി പകർത്തി വലിയ സ്ക്രീനിൽ കണ്ടാൽ ഒരു മനുഷ്യനും ഈ പാതകം ചെയ്യുവാൻ തുനിയുകയില്ല. ഗർഭഛിദ്രത്തിന് മനുഷ്യൻ ദൈവസന്നിധിയിൽ കണക്ക് ബോധിപ്പിക്കേണ്ടിവരും. വൈകല്യമുള്ള കുഞ്ഞുങ്ങളെ ഭ്രൂണാവസ്ഥയിൽ കൊല്ലുവാൻ നിർദ്ദേശിക്കുന്നവർ ജനിച്ച ശേഷം വൈകല്യം സംഭവിക്കുന്ന കുഞ്ഞുങ്ങളെയും കൊല്ലണമെന്ന് പറയുവാൻ സാധ്യതയുണ്ട്. അതുകൊണ്ട് ഒരു പദേശം, ഭദ്രതയുള്ള കുടുംബം സൃഷ്ടിച്ച് കെട്ടുറപ്പുള്ള രാഷ്ട്രം നിർമിക്കുവാനാണ് നിയമനിർമാണം നടത്തേണ്ടത്.

നമുക്ക് പ്രാർത്ഥിക്കാം. നിന്റെ രാജ്യം വരേണമേ.
GM

# നിർലേപനത്തിന്റെ മാധുര്യം

■ പോൾ മണലിൽ

**താ**പസജീവിതത്തിലൂടെ വിശുദ്ധിയുടെ ഭാവുകത്വം ആർജിച്ച ഗീവറുഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 'നിർലേപം' ദൈവിക പരിജ്ഞാനം, വ്രതശുദ്ധിയും ഉണർവ്വും, ദൈവപ്രിയവും ഭോഗപ്രിയവും, ആത്മീയ പ്രതിരോധം, വിശ്വാസത്തിന്റെ അനാർഭാടം, ഉണർവ്വിന്റെ നേർപാത, വിചാരത്തിന്റെ പുതുക്കം എന്നീ ശീർഷകങ്ങളിൽ ഗീവറുഗീസ് മാർ ഈവാനിയോസ് നടത്തിയ പ്രഭാഷണങ്ങളാണ് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം. അഭിവന്ദ്യ തിരുമേനിയുടെ ആത്മീയ ദർശനത്തിന്റെ അടരുകൾ കാഴ്ചവയ്ക്കുന്ന ഒരു മുഖാമുഖവും ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ എഴുതിയ നിർലേപനത്തിന്റെ ആത്മീയ കാഴ്ചകൾ എന്ന മുഖപഠനവും ഈ പുസ്തകത്തിന്റെ ഭാഗമാണ്.

നിർലേപം എന്നാൽ ലേപനം ചെയ്യപ്പെടാത്ത, രാഗാദിദോഷമില്ലാത്ത എന്നൊക്കെയാണ് അർത്ഥം. സന്യാസിയും യോഗിയും നിർലേപനാണ്. ഇഹലോകജീവിതത്തിന്റെ മോഹവലയങ്ങളിൽപെടാത്തവനാണ് നിർലേപൻ. ആസക്തികളിൽ അഭിരമിക്കുന്നവനുമല്ല നിർലേപൻ. അത്തരമൊരു സന്യാസിയുടെ ചിന്തകളാണ് 'നിർലേപം' എന്ന തലക്കെട്ടിൽ ഇവിടെ സമാഹരിച്ചിരിക്കുന്നത്.

ദൈവകരുണയുടെ ആഘോഷമെന്നു വിശേഷിപ്പിച്ചിരിക്കുന്ന ഈ ഗ്രന്ഥത്തിൽ ഗീവറുഗീസ് മാർ ഈവാനിയോസ് പലപ്പോഴായി നടത്തിയ പ്രഭാഷണങ്ങളാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്. ചിന്തയുടെ മധുരംകൊണ്ടും ലാളിത്യംകൊണ്ടും 'നിർലേപം' മറ്റു കൃതികളിൽനിന്നു വേറിട്ടുനിൽക്കുന്നു. കാപട്യമില്ലാത്ത വാക്കുകളും വാചകങ്ങളും അവതരിപ്പിക്കുന്ന ഇതിലെ ആത്മീയമായ ദർശനം ഒരു സന്യാസിയുടെ അനുഭവത്തിന്റെ നേർക്കാഴ്ചയാണ്.




ദൈവീകമായ പരിജ്ഞാനത്തെപ്പറ്റി പറയുമ്പോൾ ഗീവറുഗീസ് മാർ ഈവാനിയോസ് ചൂണ്ടിക്കാട്ടുന്നതു മനുഷ്യനെ അലട്ടിക്കൊണ്ടിരിക്കുന്ന മോഹത്തെപ്പറ്റിയാണ്. അദ്ദേഹം ഇങ്ങനെ പറയുന്നു:

"മോഹത്തെ ജയിക്കാനായിട്ടാണ് പിതാക്കന്മാർ യേശുനാമപ്രാർത്ഥന പഠിപ്പിച്ചത്. ദൈവമേ കരുണ തോന്നേണമേ എന്ന പ്രാർത്ഥന പഠിപ്പിച്ചരിക്കുന്നത് - കുറിയേലായിസ്സോൻ. മോഹമുണ്ടാക്കുമ്പോൾ അതിന്റെ പിറകേ പോകാതെ പിന്തിരിയണമെങ്കിൽ കുറിയേലായിസ്സോൻ ചൊല്ലണം. മോഹത്തെ ജയിക്കുന്നതു ഒറ്റ ദിവസത്തെ കാര്യമല്ല. ഒരാഴ്ചത്തെ കാര്യവുമല്ല. ജീവിതം മുഴുവൻ ഈ പ്രക്രിയ നടന്നുകൊണ്ടിരിക്കണം. ഓരോ വ്യക്തിയും മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞ് ദിവ്യസ്വഭാവത്തിന് കൂട്ടാളിയായിത്തീരണം. മോഹത്തെ ജയിക്കുമ്പോഴെല്ലാം നാം ദൈവത്തെപ്പോലെയായിത്തീരും."



തിന്മയോട് പോരാടി ജീവിക്കാൻ പഠിക്കണമെന്നാണ് ഗീവറുഗീസ് ഈവാനിയോസ് പറയുന്നത്. മോഹങ്ങളോട് പൊരുതിയാൽ ചിലപ്പോൾ വീണുപോകും. വീണ്ടും പൊരുതണം. അതിലൂടെ നമുക്കു ലഭിക്കുന്ന ജയങ്ങൾ മറ്റാർക്കും കിട്ടാത്തതാണ്. അതിലൂടെ പരിജ്ഞാനം കിട്ടും, ഇന്ദ്രിയജയം കിട്ടും, സ്ഥിരത കിട്ടും, ഭക്തി കിട്ടും. ഇപ്രകാരം ജീവിക്കുകയാണെങ്കിൽ ദൈവത്തിന്റെ പരിജ്ഞാനം ലഭിക്കുമെന്ന് അഭിവന്ദ്യ തിരുമേനി വെളിപ്പെടുത്തുന്നു.

ആധുനിക ജീവിതശൈലി തിന്മപ്പെട്ടതായി മാറിയിരിക്കുന്നുവെന്നു തിരുമേനി പറയുന്നു. എവിടെ നോക്കിയാലും തിന്മ. അതിനാൽ നാം സൂക്ഷിച്ചു ജീവിക്കണം. മനുഷ്യൻ തിന്മയെ തടഞ്ഞില്ലെങ്കിൽ പ്രകൃതി കോപിക്കും. ദൈവത്തെ അനുസരിക്കുന്നതാണ് പ്രകൃതി. പ്രകൃതിക്ക് സഹിക്കാൻ കഴിയാത്ത തിന്മ ഉണ്ടായാൽ അതു കോപിക്കും. ഇത്തരം സംഭവങ്ങൾ ഉണ്ടാകുന്നതു കർത്താവിന്റെ രണ്ടാം വരവിന്റെ സൂചനയാണ്. ദൈവത്തിൽ വിശ്വസിക്കുന്നവർ കർത്താവിന്റെ വരവുകാണുമെന്നു തിരുമേനി വ്യക്തമാക്കുന്നു. നമ്മുടെ വീണ്ടെടുപ്പ് കാലമായെന്ന് ഓർത്ത് വിശ്വാസമുള്ളവരായിത്തീരാൻ ഈ ഗ്രന്ഥത്തിലൂടെ അദ്ദേഹം ആഹ്വാനം ചെയ്യുകയാണ്. പ്രാർത്ഥനയും നോമ്പനുഷ്ഠാനവും ജീവിതത്തിലെ അച്ചടക്കവും മുറുകെപ്പിടിച്ചുകൊണ്ട് തിന്മപ്പെട്ടിരിക്കുന്ന ആധുനിക ജീവിതശൈലിയെ നേരിടാൻ നാം ഒരുങ്ങണമെന്നും തിരുമേനി പറയുന്നു.

> **ഭോഗപ്രിയത അന്ത്യകാല മനുഷ്യന്റെ സ്വഭാവമാണ്. ദൈവത്തെ അനുസരിച്ചു ജീവിക്കുന്നതിനു പകരം തിന്നാനും കുടിക്കാനും ഉറങ്ങാനും മനുഷ്യൻ ഏറെ ഇഷ്ടപ്പെടുന്നു. വിശ്വാസമില്ലാതെ പോയാൽ മനുഷ്യൻ ഭോഗപ്രിയരായി മാറും. ഭോഗപ്രിയരായാൽ ഭക്തിയുടെ വേഷം ധരിക്കും. അതിനാൽ കപടഭക്തന്മാരാൽ ആകർഷിക്കപ്പെടാതെ സൂക്ഷിക്കണം**

ക്രിസ്തുവിനെക്കുറിച്ചു പരിജ്ഞാനപൂർത്തി പ്രാപിക്കാൻ നാം പരാജയപ്പെട്ടിരിക്കുന്നുവെന്നു തിരുമേനി അഭിപ്രായപ്പെടുന്നു. ക്രിസ്തുവിൽ വളരണമെന്ന തത്വം തിരുമേനി അവതരിപ്പിക്കുന്നു. ആത്മീയമായ അറിവില്ലാതെ ആത്മീയമായി വളരുകയില്ല. ആത്മീയജീവിതത്തിന്റെ പാഠങ്ങൾ പടിക്കാൻ ഒരു നിബന്ധനയുണ്ട് - നന്മതിന്മകളെ തിരിച്ചറിയണം. നന്മയിൽ വളരുകയും തിന്മയെ തള്ളിക്കളയുകയും ചെയ്യണം. നന്മതിന്മകളെ തിരിച്ചറിയണമെങ്കിൽ പരിശുദ്ധാത്മകൃപ വേണമെന്ന് തിരുമേനി വ്യക്തമാക്കുന്നു.

**സഭയിൽ ആത്മീയചൈതന്യം വീണ്ടെടുക്കാൻ എന്തു ചെയ്യണം?** കരിസ്മാറ്റിക്, വിടുതൽ പ്രസ്ഥാനങ്ങളുടെ പശ്ചാത്തലത്തിലാണ് ഈവാനിയോസ് തിരുമേനി ഇങ്ങനെ ചോദിക്കുന്നത്. ഇത്തരം പ്രസ്ഥാനങ്ങൾ മനുഷ്യന്റെ പ്രശ്നങ്ങൾക്ക് പരിഹാരമുണ്ടാക്കുന്നതായി പറയപ്പെടുന്നു. എന്നാൽ മതം മനുഷ്യന്റെ പ്രശ്നങ്ങളെ പരിഹരിക്കുന്നതിനുള്ള കുറുക്കുവഴിയല്ല. അങ്ങനെ പഠിപ്പിക്കുന്നതു ക്രിസ്തീയമല്ലെന്നും അദ്ദേഹം പറയുന്നു. എന്നാൽ പ്രശ്നങ്ങളെ ആത്മധൈര്യത്തോടെ അഭിമുഖീകരിക്കുന്നതിൽ വിശ്വാസം മനുഷ്യനു പരിശീലനം നൽകുന്നു. പ്രശ്നങ്ങളെ നേരിടുന്നതിനുള്ള ശക്തി ദൈവകൃപയിലൂടെയാണ് മനുഷ്യന് ലഭിക്കുന്നത്. സഭയിൽ ആത്മീയചൈതന്യം വീണ്ടെടുക്കാൻ ഉണർവ്വ് പ്രസ്ഥാനങ്ങളെ ആശ്രയിക്കാതെ മനുഷ്യവ്യക്തിത്വത്തിൽ ആവശ്യമായിരിക്കുന്ന ശുദ്ധീകരണത്തിനും രൂപാന്തരത്തിനും ദൈവാനുരൂപീകരണത്തിനും ഉതകുന്ന ആത്മീയ ജീവിതദർശനത്തിന് മുൻഗണന നൽകാൻ തിരുമേനി ആഹ്വാനം ചെയ്യുന്നു.

സി.എസ്.എസ്.
കുരിശുകവല, തിരുവല്ല
പേജ് 112
വില 60 രൂപ

GM

# ആഡംബരവും ആദ്ധ്യാത്മികതയും: ഒരു പുനർവായന

■ ഫാ. ഡോ. റെജി മാത്യു



ധനികരുടെ സംഖ്യ ഇന്ത്യയിൽ കൂടി വരുന്നു എന്നത് ആഗോളതലത്തിൽ തന്നെ അംഗീകരിക്കപ്പെ ഒരു യാഥാർത്ഥ്യമാണ്. ഏറ്റവും കൂടുതൽ ശതകോടീശ്വരന്മാരുള്ള രാജ്യങ്ങളുടെ പട്ടികയിൽ ഇന്ത്യയുടെ മുന്നേറ്റം തുടരുന്ന സാഹചര്യത്തിൽ തന്നെ ദാരിദ്രരേഖയ്ക്കു താഴെയുള്ളവരുടെ സംഖ്യയും ഇന്ത്യയിൽ വർദ്ധിച്ചുവരുന്നു എന്നതു ഒരു വിരോധാഭാസമായി കാണാം. ആരാണ് ദാരിദ്രരേഖയ്ക്കു താഴെയുള്ളവർ എന്നകാര്യത്തിൽ അടുത്ത കാലത്തുനടന്ന സംവാദം നാം ഏവരും ശ്രദ്ധിച്ചതാണ്. പ്രതിദിനം 32 രൂപയിൽ താഴെ വരുമാനമുള്ളവരെയാണ് നമ്മുടെ പ്ലാനിംഗ് കമ്മീഷൻ ബി.പി.എൽ നിരയിൽ പരിഗണിക്കുന്നത്. ഇന്ന് കേരളം പോലെയുള്ള ഒരു സംസ്ഥാനത്ത് മുപ്പത്തിരണ്ടു രൂപയ്ക്ക് എന്തുചെയ്യാനാവും എന്നത് വിശദീകരിക്കേണ്ടതില്ല. ഇന്ത്യയിലെ 645 ദശലക്ഷം പട്ടിണിപ്പാവങ്ങളിൽ മൂന്നിൽ രണ്ടും ഉത്തരേന്ത്യയിലും, ഇന്ത്യയുടെ വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലുമാണ് അധിവസിക്കുന്നത്. പ്രതിദിനം ഇരുപതു രൂപയ്ക്ക് ജോലിചെയ്യുന്നവരാണ് ഒറീസയിലും, ബീഹാറിലും, ഉത്തരപ്രദേശിലുമൊക്കെയുള്ളത് എന്നത് പ്രതിദിനം 400 രൂപയ്ക്കുപോലും തൊഴിലാളികളെ ലഭിയ്ക്കാത്ത സാഹചര്യമുള്ള കേരളത്തിലെ ജനങ്ങൾക്ക് ഒരു പുതുമയായിരിക്കും. ഇപ്പറഞ്ഞ യാഥാർത്ഥ്യങ്ങളുടെയിടയിലാണ് ആദ്ധ്യാത്മികതയിൽ ആഡംബരത്തിനും ധൂർത്തിനുമുള്ള സ്ഥാനത്തെപ്പറ്റി നാം ചർച്ചചെയ്യേണ്ടത്. "ഭൂമിയും അതിന്റെ പൂർണ്ണതയും ഭൂതലവും അതിന്റെ നിവാസികളും യഹോവയ്ക്കുള്ളതാകുന്നു" (സങ്കീ. 24:1) എന്നതാണ് ദൈവവചനമെങ്കിലും നമ്മുടെ രാജ്യത്തെ പ്രകൃതിവിഭവങ്ങളിൽ നല്ല ഒരുപങ്ക് ഏതാനും കോടീശ്വരന്മാരുടെ കൈകളിലാണെന്നുള്ള യാഥാർത്ഥ്യം നിലനില്ക്കുന്നു. നമ്മുടെ നദികളും, കാടുകളും, ധാതുസമ്പത്തുമൊക്കെ നിയന്ത്രണമില്ലാതെ കൊള്ളയടിയ്ക്കപ്പെടുന്ന തരത്തിലാണ് ആഗോളവൽക്കരണത്തിന്റെ സ്വാധീനത്തിലുള്ള നിയമനിർമ്മാണങ്ങളും നടക്കുന്നത് എന്നത് കാര്യങ്ങളെ കൂടുതൽ സങ്കീർണ്ണമാക്കുന്നു. ഏറ്റവും ഒടുവിലായി ഇതാ ആഗോളതലത്തിൽ തന്നെ പുതിയ സാമ്പത്തിക കാഴ്ചപ്പാടുകളോട് വൻപിച്ചതോതിൽ പ്രതിഷേധ പ്രകടനങ്ങൾ നടക്കുന്നു എന്നതും നാം കാണാതിരുന്നു കൂടാ. അമേരിക്കയിലും, റോമിലും മറ്റ് യൂറോപ്യൻ രാജ്യങ്ങളിലും ആഗോളവൽക്കരണത്തിനെതിരായി സംഘടിക്കുന്ന ജനങ്ങളുടെ എണ്ണം വർദ്ധിച്ചുവരികയാണ്.

> **ബലവാന്മാരെ ലജ്ജിപ്പിക്കേണ്ടതിന് അവൻ ബലഹീനമായത് തെരഞ്ഞെടുത്തു – 1 കൊരി. 1: 27**

ആഡംബരത്തിന്റെയും ധൂർത്തിന്റെയും നടുവിലുള്ള ക്രൈസ്തവ ആദ്ധ്യാത്മികതയെ സംബന്ധിച്ച് ആഗോളതലത്തിൽ തന്നെ പല പഠനങ്ങളും നടന്നിട്ടുണ്ട്. ഇക്കഴിഞ്ഞ മാർച്ച് 22–ാം തീയതി WCC യുടെ Commission on International Affairs പുറത്തിറക്കിയ പോളിസി പ്രഖ്യാപനമാണ് "Social Justice and Common Goods" എന്നപേരിൽ അറിയപ്പെടുന്നത്. ഇതിൽ പൊതുവസ്തുക്കളുടെ ഉപയോഗത്തിൽ ക്രൈസ്തവർ കൈക്കൊള്ളേണ്ട ക്രിസ്തീയ കാര്യവിചാരകത്വത്തെപ്പറ്റി സവിസ്തരം പ്രതിപാദിക്കുന്നുണ്ട്.

മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവാ പള്ളികൾക്കയച്ച കല്പനയിൽ വ്യക്തിഗത ആഘോഷങ്ങളിൽ പാലിക്കേണ്ട മിതത്വത്തെപ്പറ്റി ഒരിയ്ക്കൽ പ്രതിപാദിച്ചിരുന്നു. കത്തോലിക്കാ സഭയുടെ നിർണായക തീരുമാനങ്ങളെടുക്കുന്ന Kerala Catholic of Bishops Conference പള്ളികൾ കേന്ദ്രീകരിച്ച് നടപ്പാക്കേണ്ട ചില സംഗതികളെ സംബന്ധിച്ച് ഒരു ഇടയലേഖനം പ്രസിദ്ധീകരിച്ചിരുന്നു. ഇതിൽ പള്ളിപ്പെരുന്നാളുകൾ അനാഡംബരപൂർവ്വമായി നടത്തേണ്ടതിന്റെ ആവശ്യകതയെ വിശദീകരിക്കുകയും ചില മാർഗ്ഗനിർദ്ദേശങ്ങൾ നൽകുകയും ചെയ്തിട്ടുണ്ട്. കാര്യങ്ങൾ ഇതൊക്കെയാണെങ്കിലും ആഡംബരത്തിന്റെയും ധൂർത്തിന്റെയും കാര്യത്തിൽ ക്രൈസ്തവർ ഒരു മാതൃക നൽകുന്നില്ലായെന്നുള്ളത് സത്യമാണ്.

> **ആഡംബരവും ധൂർത്തും കാണിക്കുന്നത് അദ്ധ്യാത്മികതയിലെ പാപ്പരത്തം മാത്രമാണ്.**

സഭയുടെ പൊതുസ്ഥാപനങ്ങളിൽ നടത്തപ്പെടുന്ന ആഘോഷങ്ങളിൽ ധൂർത്തു വർദ്ധിച്ചുവരികയാണ്. ഈ നാട്ടിലെ ദരിദ്രരെ അവഗണിക്കുന്നതരത്തിലാണ് പള്ളി പെരുന്നാളുകളുടെ ആഡംബരങ്ങൾ. ഏഴുതരത്തിലുള്ള വാദ്യമേളങ്ങൾ പലരെക്കൊണ്ട് സ്പോൺസർ ചെയ്യിച്ച ഒരു കൊച്ചുപള്ളിയെ ഈ ലേഖകൻ പരിചയപ്പെട്ടിട്ടുണ്ട്. നമ്മുടെ പള്ളികളുടെ പണികൾക്കുതന്നെ ഇന്നു ചിലവാകുന്നത് അനേക കോടികളാണ്. ബ്രഹ്മവാർ ഭദ്രാസനത്തിലെ കറുഗുന്ത എന്നസ്ഥലത്ത് ഈ സഭയുടേതായി ചാണകം മെഴുകിയ തറയും ഓലമേഞ്ഞ ഭിത്തിയുമുള്ള ഒരു പള്ളി ഉണ്ട് എന്ന് നാം ഓർത്തിരിക്കേണ്ടതാണ്. ലക്ഷക്കണക്കിന് രൂപമുടക്കി പല വിശുദ്ധന്മാരുടെ പെരുനാളുകൾ ഒരേ വർഷം തന്നെ നടത്തുന്നത് ഒരിയ്ക്കലും ക്രൈസ്തവ മാതൃകയായിരുന്നില്ല. സഭാനേതൃത്വം നൽകുന്നവരുടെ കൊട്ടാരങ്ങളും ആഡംബരവാഹനങ്ങളും പ്ലേറ്റൊന്നിന് ആയിരം രൂപയിലധികം ചിലവാക്കിയുള്ള സദ്യകളുമൊക്കെ സുവിശേഷ താല്പര്യങ്ങൾക്കെതിരാണ് എന്നു നാം സമ്മതിച്ചേ മതിയാവൂ. സൂപ്പർമാർക്കറ്റുകളുടെ സംസ്കാരം വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ നമ്മുടെ വീടുകളിൽ നിന്ന് പുറന്തള്ളപ്പെടുന്ന ഭക്ഷണസാധനങ്ങളും നമ്മുടെ വീടുകളിലെ അലമാരകളിൽ ഉപയോഗിക്കാതെ അടുക്കിവച്ചിരിക്കുന്ന വസ്ത്രങ്ങളും. വിവാഹസമയത്ത് നമ്മുടെ മണവാട്ടിമാർ പരസ്യത്തിലെന്നതുപോലെ അണിയുന്ന ഭാരമുള്ള സ്വർണ്ണാഭരണങ്ങളുമൊക്കെ ആദ്ധ്യാത്മികതയിലെ പാപ്പരത്തമാണ് കാണിക്കുന്നത്.

ക്രൈസ്തവ ആദ്ധ്യാത്മികതയുടെ അടിസ്ഥാനങ്ങൾ എന്തൊക്കെയാണെന്ന് ഇത്തരുണത്തിൽ നാം ചിന്തിക്കേണ്ടതുണ്ട്. നാലു സംഗതികളാണ് ആഡംബരത്തിനെതിരായി നാം കാണുന്നത്.

**ഒന്നാമതായി,** യേശുവിന്റെ മനുഷ്യാവതാരം തന്നെ നൽകുന്ന സന്ദേശം

ആഡംബരത്തിനും ധൂർത്തിനും എതിരായിട്ടുള്ളതാണ്. "അവൻ ദൈവത്തോടുള്ള സമത്വം മുറുകെ പിടിയ്ക്കാതെ ദാസരൂപം എടുത്തുമനുഷ്യനായി" (ഫിലി.2:6) എന്നുപറയുന്നിടത്ത് ഒരു വലിയ സത്യം കുടികൊള്ളുന്നുണ്ട്. തന്റെ നിലയും അധികാരങ്ങളുമൊക്കെ വെടിഞ്ഞ് ലോകത്തിലേക്കുവന്ന ദൈവം വെറുമയാക്കലിന് മാതൃക കാട്ടുകയായിരുന്നു. ദൈവം "വിശന്നിരിക്കുന്നവരെ നന്മകളാൽ നിറച്ച് സമ്പന്നന്മാരെ വെറുതെ അയച്ചുകളഞ്ഞിരിക്കുന്നു" എന്ന മറിയാമിന്റെ പാട്ടിലും (ലൂക്കോ. 1:53), "ദരിദ്രന്മാരോടു സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു" എന്ന യേശുവിന്റെ നസ്രത്ത് പ്രസംഗത്തിലും (ലൂക്കോ. 4:18) ക്രിസ് തുവിന്റെ മനുഷ്യാവതാരത്തിന്റെ സാമൂഹിക സന്ദേശം നമുക്കു ലഭിക്കുന്നത്.

**രണ്ടാമതായി,** യേശുവിന്റെ പരസ്യശുശ്രൂഷക്കാലത്തു ദൈവരാജ്യത്തെപ്പറ്റി താൻ പ്രസംഗിച്ച കാര്യങ്ങളും മുകളിൽ പറഞ്ഞതിനോടു പൂർണ്ണമായും യോജിക്കുന്നു. ധൂർത്തുപുത്രന്റെ ഉപമയിലും (ലൂക്കോ 15:13), ധനവാന്റെയും ലാസറിന്റെയും ഉപമയിലും (ലൂക്കോ. 16:19) ആ ഡംബരവും ധൂർ ത്തും ഒരുവനെ ദൈവരാജ്യത്തിൽ നിന്നകറ്റുന്ന വസ ്തുതകളാണ് എന്ന് യേശു വ്യക്തമാക്കുന്നു. "കർത്താവേ എന്റെ വസ്തുവകയിൽ പാതി ഞാൻ ദരിദ്രർക്കു കൊടുക്കുന്നുണ്ട്" (ലൂക്കോ 19:8) എന്നു പറഞ്ഞ സഖായിയാണ് യഥാർത്ഥ ക്രിസ്തീയ കാര്യവിചാരകത്വം കാട്ടിത്തരുന്നത്. യെറുശലേം ദേവാലയത്തിന്റെ ഭണ്ഡാരത്തിൽ രണ്ട് ചില്ലിക്കാശിട്ട വിധവയെയാണ് ധാരാളം പണം നിക്ഷേപിച്ച ധനികരെക്കാൾ യേശു പ്രകീർത്തിച്ചത്. യേശുവിന്റെ പ്രവർത്തനങ്ങളിലും ഉപദേശങ്ങളിലും ഇങ്ങനെയുള്ള ധാരാളം കാര്യങ്ങൾ പറയുവാൻ സാധിയ്ക്കും.

**ആഡംബരവും ധൂർത്തും ഒരുവനെ ദൈവത്തിൽ നിന്നകറ്റുന്നു. ആഡംബരത്തെയും ധൂർത്തിനെയും പാപമായി തിരിച്ചറിഞ്ഞ് സത്യകുമ്പസാരം നടത്തണം.**

**മൂന്നാമതായി,** ആദിമ ക്രൈസ്തവവരുടെ ജീവിതരീതിയിൽ ലാളിത്യവും ദരിദ്രരോടുള്ള കടപ്പാടുകളും നിറഞ്ഞിരുന്നതായി നമുക്കു കാണാം. യേശു ബേഥാന്യയിലെ ശീമോന്റെ വീട്ടിൽ പന്തിയിലിരിക്കുമ്പോൾ ഒരു സ്ത്രീ ഒരു വെൺകൽ ഭരണി വിലയേറിയ സുഗന്ധതൈലവുമായി വന്ന് യേശുവിനെ അഭിഷേകം ചെയ്തപ്പോൾ യൂദാസ്കറിയോത്തയെപ്പോലെയുള്ള ശിഷ്യന്മാർ പോലും ചോദിച്ചത് "ഈ ധൂർത്ത് എന്തിന്?" എന്നാണ്. ശിഷ്യന്മാർക്ക് ലഭിച്ച ആഭ്യസനം ഇത്തരത്തിലുള്ളതായിരുന്നു. അതുകൊണ്ടാണല്ലോ ഇന്ത്യയുടെ അപ്പോസ്തോലനും ഗോണ്ടഫോറസ് രാജാവ് കൊട്ടാരം പണിയുവാൻ നൽകിയ പണം സാധുക്കൾക്ക് വീതിച്ചുനൽകിയത്. ആദിമക്രൈസ്തവർ അവരുടെ വസ്തുവകകൾ വിറ്റ് കിട്ടിയ ധനം ശിഷ്യന്മാരുടെ പക്കൽ ഏൽപ്പിച്ചാണ് മാതൃക കാട്ടിയത്. അതുകൊണ്ട് ''മുട്ടുള്ളവർ ആരും അവരുടെ ഇടയിൽ ഉണ്ടായിരുന്നില്ല" (അപ്പോ. പ്ര. 4:34). 'ഉള്ള അവസ്ഥയിൽ അലംഭാവത്തോടെയിരിപ്പാൻ ഞാൻ പഠിച്ചിട്ടുണ്ട്" (ഫിലി. 4:11) എന്നുപറയുന്ന പൗലോസ് അപ്പൊസ്തോല ന്മാരുടെ രീതി പിൻതുടന്ന് ആധുനിക തലമുറയ്ക്ക് നല്ല ഒരു മാതൃകയാണ് കാട്ടിത്തന്നത്.

**നാലാമതായി,** പൗരസ്ത്യ ആദ്ധ്യാത്മികതയും ആഡംബരത്തിനും ധൂർത്തിനും എതിരാണെന്നുള്ളതാണ് നാം മനസ്സിലാക്കേണ്ടത്. പൗരസ്ത്യസഭകളിലെ സന്യാസ പ്രസ്ഥാനങ്ങൾക്ക് നേതൃത്വം കൊടുത്തവരൊക്കെയും വലിയ ധനികകുടുംബങ്ങളിൽ ജനിച്ചവരാണെങ്കിലും ദാരിദ്ര്യം വ്രതമായി സ്വീകരിച്ചവരായിരുന്നു. സഭയിൽ നോമ്പ് ക്രമീകരിച്ചിരിക്കുന്നതും ധൂർത്തിനെ തിരെയുള്ള ഒരു ജീവിത ശൈലി വിശ്വാസികൾ പരിശീലിക്കുന്നതിനു വേണ്ടിയാണ്. ഒരു വർഷത്തിൽ നൂറിലധികം ദിനങ്ങൾ ഉപവാസത്തിനായി നീക്കിവച്ചിരിക്കുന്നത് ഭക്ഷണദാരിദ്ര്യമുള്ളവർക്കുള്ള സന്ദേശമല്ല നൽകുന്നത്. മറിച്ച് സമ്പത്തിന്റെയും ആഡംബരത്തിന്റെയും നടുവിൽ സ്വയം ഭക്ഷണം വെടിയാനുള്ള ആഹ്വാനമാണ് ഇതിൽ നിന്നും ലഭിയ്ക്കുന്നത്.

ഇത്തരത്തിലുള്ള വേദപുസ്തകപരവും ദൈവശാസ്ത്രപരവും ആദ്ധ്യാത്മികപരവുമായ കാരണങ്ങൾ കാണിക്കുന്നത് ആഡംബരവും ധൂർത്തും ഒരുവനെ ദൈവത്തിൽ നിന്നകറ്റുന്നു എന്ന സത്യമാണ്. സത്യകുമ്പസാരം നടത്തുന്നവർ ആഡംബരത്തെയും ധൂർത്തിനെയും പാപമായി തിരിച്ചറിഞ്ഞ് കുമ്പസാരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. **GM**

# മംഗല്യധൂർത്ത് സമുദായം നേരിടുന്ന വെല്ലുവിളി

“ഒരുകാലത്ത് കേരളത്തിലെ വസ്തു ഉടമസ്ഥന്മാരും, ഒരുവിധം സർവാധിപതികളുമായിരുന്നു നായന്മാർ. ബ്രിട്ടീഷ് ആധിപത്യത്തോടുകൂടി അവരുടെ രാഷ്ട്രീയ കർത്തൃത്വം നശിക്കുകയും, സുഖലോലുപത്വവും തന്മൂലമുണ്ടായ അലസതയും മൂലം പ്രയത്നശീലം അവരെ വിട്ടുപിരിയുകയും ചെയ്തിരുന്നു. പ്രവൃത്തിശൂന്യരായ അവർ പഴയ പ്രതാപത്തെ അയവിറക്കിക്കൊണ്ട്, അന്യോന്യ മൽസരത്തോടുകൂടി ഓരോ നായർ ഭവനവും കൃഷ്ണപക്ഷചന്ദ്രികപോലെ ദിവസംതോറും ക്ഷയിച്ചുകൊണ്ടിരുന്നു. അന്ധവിശ്വാസവും അനാചാരവും ആഡംബരഭ്രമവും അടിയന്തിരബഹുലതയും, കാലത്തിനു പറ്റാത്ത മരുമക്കത്തായവും കൊണ്ട്, പ്രഭാവമുള്ള മിക്ക തറവാടുകളും നാഥനും നമ്പിയുമില്ലാതെ അധഃപതനത്തിന്റെ അടിത്തട്ടിലേക്ക് അതിവേഗം പ്രയാണം ചെയ്യുന്ന വസ്തുത അധികമാരും ഗ്രഹിച്ചുതന്നെയില്ല. പുറംകണ്ടാൽ വസ്തുത ഗ്രഹിക്കാൻ സാധ്യമല്ലാത്ത, ഉള്ളു പൊള്ളയായ പൈൻവൃക്ഷംപോലെ, നായർസമുദായം അതിന്റെ പഴയ പ്രഭാവത്തിൽ നിൽക്കുന്നു എന്നു തെറ്റിദ്ധരിച്ച് അവരും മറ്റുള്ളവരും അങ്ങനെ കഴിഞ്ഞുകൂടുകയായിരുന്നു.” യുഗപ്രഭാവനായ സമുദായാചാര്യൻ ശ്രീ മന്നത്ത് പത്മനാഭൻ, അദ്ദേഹത്തിന്റെ ജീവിത സ്മരണയിൽ വിവരിച്ചിട്ടുള്ള പ്രസക്തമായ ഭാഗമാണ് ഇവിടെ പ്രതിപാദിച്ചത്.

ഈ അവസ്ഥയിൽനിന്നും സമുദായത്തെ സമുദ്ധരിക്കാൻ ജീവിതകാലം മുഴുവൻ അദ്ദേഹം അനുഷ്ഠിച്ച ത്യാഗപൂർണ്ണവും നിസ്വാർത്ഥവുമായ സേവനം വിവരണാതീതമാണ്. അന്ധവിശ്വാസങ്ങളിലും അനാചാരങ്ങളിലും ആഡംബരഭ്രമത്തിലും അടിയന്തിരബഹുലതയിലും അകപ്പെട്ട്, തകർന്നടിഞ്ഞുകൊണ്ടിരുന്ന സമൂഹത്തെ നായർ സർവീസ് സൊസൈറ്റി എന്ന മഹത്തായ സംഘടനയ്ക്കു രൂപം നൽകി, അതിലൂടെ കർമ്മനിരതമാക്കാൻ കഴിഞ്ഞെങ്കിലും, സമുദായം ഇന്നു നേരിടുന്നതും പരിഹരിക്കപ്പെടേണ്ടതുമായ വെല്ലുവിളികളിൽ മാരകമായിട്ടുള്ളത് മംഗല്യധൂർത്താണ്. നിരവധി കുടുംബങ്ങൾ കടക്കെണിയിൽ വീഴാനും, സാമ്പത്തികത്തകർച്ചയ്ക്ക് ഇടയാക്കുന്നതും

**സർവീസ് മുഖപ്രസംഗം**
**ആഗസ്റ്റ് 15, 2011**

ഇത്തരം ധൂർത്താണ്. ദുരഭിമാനമാണ് ഇതിനെല്ലാം കാരണം. പെൺമക്കളെ ഒരു കുറവും കൂടാതെ, വിവാഹം നടത്തി അയയ്ക്കണമെന്ന ആഗ്രഹം എല്ലാ മാതാപിതാക്കൾക്കും ഉണ്ടാകാം. എന്നാൽ തങ്ങളുടെ സാമ്പത്തിക സ്ഥിതി അറിഞ്ഞ് അതു നിർവഹിക്കാനുള്ള ഇച്ഛാശക്തി മാതാവിനും പിതാവിനും ഒരുപോലെ ഉണ്ടാകേണ്ടതാണ്. വിവാഹനിശ്ചയം മുതൽ അത് ശ്രദ്ധിക്കേണ്ടതാണ്. വിവാഹവേദിയിൽ വധുവിനെ അണിയിച്ചൊരുക്കുന്ന സ്വർണാ




ഭരണങ്ങളുടെയും വേഷവിധാനങ്ങളുടെയും കാര്യത്തിലാണ് സാമ്പത്തിക നില മറന്നുള്ള മൽസരം നടന്നുവരുന്നത്. വിവാഹസദ്യയുടെ കാര്യം പിന്നെ ചോദിക്കാനുമില്ല. ഇക്കാര്യത്തിൽ മറ്റുള്ളവരോടൊപ്പം എത്താൻ, കടമായും, സ്വന്തം കിടപ്പാടം പണയപ്പെടുത്തിയും തൽക്കാലകാര്യം കാണുന്നവർ, കടം കയറിയും കിപ്പാടം നഷ്ടപ്പെട്ടും ജീവിതമവസാനിപ്പിക്കേണ്ടിവരുന്ന എത്രയോ സംഭവങ്ങളാണ് കണ്ടുവരുന്നത്.

ക്ഷണക്കത്തുകൾ മുതൽ തുടങ്ങുന്നു ദുർവ്യയങ്ങൾ. വിവാഹനിശ്ചയങ്ങൾപോലും വിവാഹംപോലെ ആർഭാടമാക്കുന്ന പതിവ്, നിവാഹനിശ്ചയത്തോടൊപ്പം മോതിരം കൈമാറുന്ന ചടങ്ങ്, വിവാഹത്തിന്റെ തലേന്നാൾ വധുവിന്റെ വീട്ടിലെ വിരുന്നു സൽക്കാരം, വിവാഹാനന്തരം വരന്റെ വീട്ടിലെ സായാഹ്ന വിരുന്ന്, മറ്റു മതസ്ഥരെ അനുകരിച്ചുകൊണ്ട് വിവാഹനിശ്ചയം നടത്തുമ്പോൾ വരന്റെ മാതാവ് പെൺകുട്ടിക്ക് വളയിടുന്ന ചടങ്ങ്, താലികെട്ടുന്ന വരന്റെ സഹോദരിക്ക് വളയിടുന്ന ചടങ്ങ്, വധു വരന്റെ വീട്ടിലെത്തിയാൽ വരന്റെ മാതാവിനെ വള അണിയിക്കുന്ന ചടങ്ങ് – ഇങ്ങനെ പോകുന്നു അനാവശ്യച്ചടങ്ങുകൾ. അനുകരണഭ്രമത്താലും, ദുരഭിമാന ഭീതിയാലും സാധാരണക്കാർ പലപ്പോഴും ഇത്തരം ചടങ്ങുകൾക്ക് നിർബന്ധിതരാവുന്നു എന്നതാണ് വസ്തുത. അതോടെ അത്തരം കുടുംബങ്ങൾ നാശോന്മുഖമാകുന്നു. ഇത്തരം അനാവശ്യമായ ആർഭാടം ഒഴിവാക്കാൻ സ്വയം നിയന്ത്രിക്കപ്പെടേണ്ടത് സമൂഹനന്മയ്ക്ക് ആവശ്യമാണ്.

വിവാഹനിശ്ചയച്ചടങ്ങ് അടുത്ത ബന്ധുക്കളെ മാത്രം പങ്കെടുപ്പിച്ച് നടത്താനും, അത് മറ്റുള്ളവരെ ബോദ്ധ്യപ്പെടുത്താനും ശ്രമിക്കുക, വിവാഹത്തിനാണെങ്കിലും ക്ഷണം ആവശ്യാനുസരണം പരിമിതപ്പെടുത്തുക, വിവാഹസമയം വധുവിനെ കുടുംബത്തിന്റെ കഴിവിനനുസൃതമായി സ്വർണാഭരണങ്ങൾ അണിയിക്കുക, വേഷവിധാനങ്ങൾ ക്രമപ്പെടുത്തുക, കഴിവതും വിവാഹാനന്തരം, പാരമ്പര്യവിധിപ്രകാരമുള്ള വിഭവസമൃദ്ധമായ സസ്യഭോജനം ഒരുക്കുക, മറ്റ് അനാവശ്യച്ചടങ്ങുകൾ നിർബന്ധമായും ഒഴിവാക്കുക, തുടങ്ങിയ മുൻകരുതലുകളാണ് വിവാഹധൂർത്ത് ഒഴിവാക്കാൻ സ്വീകരിക്കേണ്ടത്.

സമൂഹത്തിൽ കൂടുതൽ സമ്പത്തുള്ളവരാണ് ഇക്കാര്യത്തിൽ മറ്റുള്ളവർക്ക് മാതൃകയാകേണ്ടത്. അവരുടെ സ്വാർത്ഥതയും മൽസരവുമാണ് സാധാരണക്കാരെ ഇത്തരം ധൂർത്തിലേക്ക് പ്രേരിപ്പിക്കുന്നത്. സാധാരണക്കാരെ ഓർത്തെങ്കിലും കഴിവതും ആർഭാടവും അനാവശ്യച്ചടങ്ങുകളും ഒഴിവാക്കി, സമ്പത്തുള്ളവർ ഇക്കാര്യത്തിൽ മിതവ്യയം പാലിക്കുന്നത് നന്നായിരിക്കും. അതല്ലെങ്കിൽ അങ്ങനെയുള്ളവരെ സമൂഹം ബഹിഷ്കരിക്കുന്ന കാലം വരും. അധിക സ്വർണാഭരണങ്ങൾ ഉണ്ടെങ്കിൽ, ആവശ്യത്തിനു മാത്രം വിവാഹവേദിയിൽ പ്രദർശിപ്പിക്കുകയും, ബാക്കിയുള്ളത് സ്വത്തായി നൽകുകയും ചെയ്താൽ, വിവാഹകാര്യത്തിൽ സമൂഹത്തിലെ സാധാരണക്കാർ നേരിടുന്ന വെല്ലുവിളിക്ക് ഒരളവുവരെ പരിഹാരം ആകുമായിരുന്നു. സമുദായാചാര്യൻ ശ്രീ മന്നത്ത് പത്മനാഭന്റെ ദർശനവും അതായിരുന്നു. അതാണ് ഇവിടെയും നാം ഉൾക്കൊള്ളേണ്ടത്.

**സമൂഹത്തിൽ കൂടുതൽ സമ്പത്തുള്ളവരാണ് ഇക്കാര്യത്തിൽ മറ്റുള്ളവർക്ക് മാതൃകയാകേണ്ടത്. അവരുടെ സ്വാർത്ഥതയും മൽസരവുമാണ് സാധാരണക്കാരെ ഇത്തരം ധൂർത്തിലേക്ക് പ്രേരിപ്പിക്കുന്നത്.**

*നന്ദി : **ശ്രീ. ജി. സുകുമാരൻനായർ***
*ജനറൽ സെക്രട്ടറി*

# Quo vadis, God's own country?

■ Sajith Sasidharan

I write this piece with a great deal of consternation and sadness over the fallen virtues of a State that has achieved many a milestone since it attained statehood on November 1, 1956.

Its notable achievements include a high literacy rate, a healthy sex ratio, its well-developed health and educational systems and its most important asset — a liberal tolerance for debates and an intellectual climate that fosters high thinking and public service. These were the general attributes of the State which people in Kerala would readily identify with especially in the glory years of the 70s and the 80s.

The situation now has taken a dramatic turn for the worst. The pluses have been nullified in Kerala as is the case in other States like Karnataka and especially since the advent of the LPG model (liberalisation, privatisation, and globalisation) in the 1990s. Kerala, especially its socio-economic fabric, has been altered beyond recognition. Idealism was very much part of society in Kerala as evinced during the SNDP movement, the Communist movement especially in the Kuttanad regions and the Adivasi movements, which gained a lot of social, political and intellectual space especially in colleges and in wider social debates among the middle class. It's my belief that the average middle class Keralite then was better informed and had a sense of belonging to his fellow people.

True, the Gulf boom and the scale of migration to different countries especially the Middle East might have brought changes that have led to this situation. But, of late, these changes are something



that Malayalis as a whole should sit up and take notice. The affluent middle class Keralites are so materialistic and capital obsessed that they are losing the very ethos that once defined them.

Take, for example, the case of Thrissur, which is famous all over the world for its poorams and related aesthetics that have given it the status as the cultural capital of Kerala. This is hardly the truth now. Scratch the surface and you will find how it neatly fits into my description of what you might call a consumer capital.

This, we must remember, is a small town, barely one-fourth the size of Coimbatore. The number of gold shops of leading jewellery brands is simply incredible. You have a particular lane in Thrissur which is aptly named the palace road that houses these mega jewellery and textile brands. Come Onam, Christmas and the New Year and what not, you see a rush that would put anyone in a state of quandary. The spending capacity of the average Keralite has increased by leaps and bounds. Property markets in and around Thrissur are only second behind Kochi. And all this not due to any inherent economic advantage but which is solely driven by consumption.

> The affluent middle class Keralites are so materialistic that they are losing the very ethos that once defined them

This has obviously deeply affected the social fabric of the State. People have become too narrow-minded. The single-point agenda of youngsters in life seems to make money and more money. Money is important but I believe it is a sad phenomenon that everything is measured in terms of capital and its accompanying power and prestige. This attitude has severely affected the State, especially in diverse fields of research, in the civil services and in areas where pay and perks compared to the IT industry are not so high.

One apt example is the recently concluded Asian games. The medal winners, especially women about whom Kerala can be justifiably proud of, came from humble backgrounds and from relative obscurity. Youngsters their age would be busy preparing for entrance exams to get admission into engineering and medical colleges. Most of them would confide at not being totally interested in what they are getting into, but due to societal pressure where not getting admission into professional courses is akin to being tagged a loser for the rest of his or her life. The likes of Preeja Sreedharan, Tintu Luka and others are rare breeds who have defied the prevalent socio-economic situation in Kerala in pursuing their dreams.

This is a far cry from some disgruntled engineering graduates whom I met in Thiruvananthapuram recently. They were totally dissatisfied with the jobs that they were doing in the IT sector. Kerala is truly and sadly on course as one of the biggest consumer capitals of the country. It is on the verge of being intellectually bankrupt because it has forgotten the core values. **GM**



**ജോ**ർജിയൻ മിററിന്റെ അഭ്യർത്ഥന മാനിച്ച് Quo vadis, God's own country? (The Hindu 2011 Jan.2) എന്ന ലേഖനത്തോട് മലങ്കര ഓർത്തഡോക്സ് സഭയുടെ സീനിയർ മെത്രാപ്പോലീത്ത **അഭി. ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്** പ്രതികരിക്കുന്നു.

## ദൈവത്തിന്റെ സ്വന്തം നാടോ കേരളം?

"ദൈവത്തിന്റെ സ്വന്തംനാട് എവിടേക്ക്?" ഈ ചോദ്യത്തിന് **സജിത്ത് ശശിധരൻ** തരുന്ന മറുപടിയോട് ഞാൻ പൂർണ്ണമായി യോജിക്കുന്നു. നമ്മുടെ പൂർവ്വികരുടെ കാലത്ത് കേരളം ദൈവത്തിന്റെ നാടായിരുന്നു എങ്കിൽ ഇന്ന് കേരളം പിശാചിന്റെ നാടായി മാറിയിരിക്കുന്നു.

മലയാള മനോരമ (2011 ഓഗസ്റ്റ് 21) വർത്തമാന പേജിൽ 'ചേരിനിർമ്മാർജ്ജനം: 5000 കോടിയുടെ കേന്ദ്ര പദ്ധതി ഇഴയുന്നു' എന്ന വാർത്ത കണ്ടു. കേരളത്തിന്റെ ഇന്നത്തെ അധഃപതനത്തിന്റെ കാരണം സാമ്പത്തിക ഉയർച്ചയിൽ വന്നുചേർന്ന ആത്മീയ അധഃപതനമാണ്. ദ്രവ്യാഗ്രഹം സകലവിധ ദോഷത്തിനും മൂലമല്ലോ (1 തിമോ. 6:10) എന്ന് കേരളം തെളിയിച്ചുകൊണ്ടിരിക്കുന്നു. ചേരിനിർമ്മാർജ്ജനം ഇഴയുന്നു എങ്കിൽ ഒരു പവന് 20,000 രൂപയിൽ കവിഞ്ഞിരിക്കുന്നു.

സമ്പത്ത് കൂടുന്തോറും സാത്താന്റെ ഇരയായി കേരളീയരും മാറിക്കൊണ്ടിരിക്കുന്നു. ദൈവവും ദ്രവ്യവും പരസ്പരവിരുദ്ധങ്ങളായ രണ്ട് യാഥാർത്ഥ്യങ്ങളാണ്. സ്നേഹത്തിന്റെ ഉറവിടം ദൈവവും സ്വാർത്ഥതയുടെ ഉറവ പിശാചുമാണ്. 'മാമോൻ' എന്ന വാക്കിന് Profit motive എന്നാണ് അർത്ഥം. ഇന്നത്തെ വിദ്യാർത്ഥികൾക്ക് എൻജിനീയറിങ്ങോ മെഡിസിനോ മതിയെന്ന ആഗ്രഹം സിംഹഭാഗത്തിനും ദ്രവ്യാഗ്രഹം മൂലമാണെന്നു തെളിയിക്കാവുന്നതാണ്. ഇടതു ഭരിച്ചാലും വലതു ഭരിച്ചാലും ഒന്ന് നിരീശ്വരത്വവും മറ്റേത് നിർമ്മനുഷ്യത്വവുമാണ്. എന്റെ പല ലേഖനങ്ങളിലും ഞാനുദ്ധരിക്കുന്ന ഒരു സാമ്പത്തിക വിദഗ്ദ്ധൻ അമർത്യാസെന്നാണ്. അദ്ദേഹത്തിന്റെ welfare economics നടപ്പാകുന്നതുവരെ കേരളമോ ഭാരതമോ ലോകമോ സാമൂഹിക നീതി ഉള്ളതായി മാറുകയില്ലെന്നതാണ് പരമാർത്ഥം. അന്ന ഹസാരെയുടെ സമരോദ്ദേശ്യം അഴിമതി അവസാനിപ്പിക്കണമെന്നാണല്ലോ.

അഖില ലോക സഭാ കൗൺസിൽ (WCC) 10–ാം സമ്മേളനത്തിനായി (2013)

തിരഞ്ഞെടുത്തിരിക്കുന്ന വിഷയം 'God of Life, lead us to justice and peace' എന്നാണ്. ഈ വിഷയം രൂപാന്തരപ്പെടുത്തിയാണ് എന്റെ ചെറുഗ്രന്ഥം പ്രസിദ്ധീകരിക്കുവാൻ പോകുന്നത് 'God of Agape, lead us to social justice and peace' എന്നാണ് പേരു നൽകിയിരിക്കുന്നത്. 'സൈന്യങ്ങളുടെ ദൈവമായ യഹോവ' എന്ന പേര് പുതിയ നിയമത്തിലില്ല. പുതിയ നിയമത്തിലെ ദൈവം സ്നേഹമാണ്. ഈ സ്നേഹമുണ്ടായിരുന്ന കാലത്താണ് കേരളം ദൈവത്തിന്റെ നാടായിരുന്നത്.

ക്രിസ്തുവിലൂടെ വെളിപ്പെട്ട ദൈവം പാപികൾക്കു വേണ്ടി അവരുടെ പാപം വഹിച്ച് എല്ലാവരുടെയും രക്ഷകനായ ആളാണ്. ആ ദൈവം ക്രിസ്ത്യാനികളുടെ മാത്രം ദൈവമല്ല. പിശാചും അവന്റെ ദൂതന്മാരും രണ്ടാം മരണത്തിൽ അവസാനിക്കും (വെളി. 21:8) മനുഷ്യനെ സൃഷ്ടിച്ചപ്പോൾ മാത്രം ദൈവം ഊതിയതുകൊണ്ട് മനഃസാക്ഷി മനുഷ്യനിൽ മാത്രമുള്ള ദൈവസാദൃശ്യമാണ്. ഉണ്ണാനും ഉടുപ്പാനും ഉണ്ടെങ്കിൽ മതിയെന്ന വാക്യത്തിൽ ഉടുപ്പിന്റെ ആവശ്യം മൃഗങ്ങൾക്കില്ല. ആദവും ഹവ്വയും പാപം ചെയ്തപ്പോൾ നഗ്നതാബോധം ഉണ്ടായി. ആ നഗ്നത മറയ്ക്കാൻ അവർ തുന്നിയെടുത്ത അത്തിയിലകൊണ്ടുണ്ടാക്കിയ വസ്ത്രം സൂര്യപ്രകാശത്തിൽ ഉണങ്ങിപ്പോയി. തുകൽ വസ്ത്രമുണ്ടാക്കി ദൈവം കൊടുത്തത് സ്വയനീതീകരണത്തിന്റെ സ്ഥാനത്തുള്ള ദൈവിക നീതീകരണമാണ്. മൃഗങ്ങൾ സ്വന്തം മക്കൾക്കു വേണ്ടി മാത്രമേ കരുതുന്നുള്ളൂ. അയൽക്കാരെ സ്നേഹിക്കുന്നതിന് ഇന്ന് ബിൽഗേറ്റ്സിനെയും വാറൻ ബഫറ്റിനെയുംപോലുള്ള കോടീശ്വരൻമാർ അവരുടെ സ്വത്തുക്കൾ പാവപ്പെട്ടവരുമായി പങ്കുവയ്ക്കുകയാണ്. സ്വർഗ്ഗരാജ്യത്തിലേക്കുള്ള പ്രവേശനം സാധ്യമാകുന്നത് പങ്കുവയ്ക്കുന്നതിലൂടെയാണ്. ഇതാണ് **ദരിദ്രലോകത്തിൽ സമ്പന്നനായിരിക്കുന്നത് പാപം (Sin of Being Rich in a Poor World)** എന്ന എന്റെ ചെറുഗ്രന്ഥത്തിന്റെ പ്രമേയം. അയൽക്കാർക്കു കൊടുക്കാതെ എല്ലാം സ്വന്തം മക്കൾക്കു കൊടുക്കുന്നത് മക്കളെത്തന്നെ നശിപ്പിക്കുന്നതിന് തുല്യമാണ്.



**കേരളം ദൈവത്തിന്റെ നാടാകണമെങ്കിൽ സ്വാർത്ഥത ഉപേക്ഷിച്ച് സ്നേഹം പ്രായോഗികമാക്കുകയും അഴിമതിക്കു പകരം സത്യവും, വിശുദ്ധിയും ആഗ്രഹിക്കുകയും ചെയ്യുന്ന ഒരു തലമുറ ഉണ്ടാകണം.** അങ്ങനെയുള്ള ഒരു തലമുറ ഉണ്ടാകണമെങ്കിൽ മാതാപിതാക്കൾക്കാണ് ആദ്യം മാറ്റം ഉണ്ടാകേണ്ടത്. **ഭൗതികമായ അടിത്തറയിലല്ല ആത്മികമായ അടിത്തറയിലാണ് ഭവനം പണിയപ്പെടുന്നത്.**

ഭഗവത്ഗീത ഒരദ്ധ്യായം വായിക്കാതെ അത്താഴം കൊടുക്കാത്ത ഒരു ഹൈന്ദവ മാതാവിനെക്കുറിച്ച് വായിക്കുകയുണ്ടായി. കേരളത്തിലെ വിവിധ വിഭാഗങ്ങളിൽപ്പെട്ട ക്രൈസ്തവരോട് ചോദിക്കുകയാണ് നാം ദൈവത്തിന്റെ മക്കളോ പിശാചിന്റെ മക്കളോ? വേദപുസ്തകം കൈകൊണ്ട് തൊടാത്ത മക്കൾ ഉള്ള ഭവനങ്ങൾ ഉണ്ടെങ്കിൽ ആരുടേതാണ് കുറ്റം? നമ്മുടെ കുടുംബങ്ങൾ ഭൗതികമായും ഒപ്പം ആധ്യാത്മികമായും ഉന്നതിയിലെത്തണം. എങ്കിൽ നമ്മുടെ സമൂഹവും ദേശവും ലോകം മുഴുവനും സ്വർഗ്ഗതുല്യമാകും. അത്തരം ഒരു സമൂഹസൃഷ്ടിക്കായി പ്രാർത്ഥിക്കുകയും ആശംസിക്കുകയും ചെയ്യുന്നു. **GM**

# പതിരാവരുത് ഈ കതിരുകൾ!!

■ ഫാ. പി. എ. ഫിലിപ്പ്

ശാസ്ത്രസാങ്കേതിക മേഖലയിൽ വിസ്മയാവഹമായ നേട്ടങ്ങളാണ് മനുഷ്യരാശി കൈവരിച്ചുകൊണ്ടിരിക്കുന്നത്. ലോകം ഒരു 'ആഗോളഗ്രാമം' ആയി ചുരുങ്ങിയപ്പോൾ ഭൗതികസമൃദ്ധിക്കും സുഖസൗകര്യങ്ങൾക്കും ഒരു കുറവുമില്ല. ഒരു കാൽ നൂറ്റാണ്ടുമുമ്പ് നാം സ്വപ്നം പോലും കണ്ടിട്ടില്ലാത്ത തരം നേട്ടങ്ങളാണ് ഇപ്പോൾ മനുഷ്യൻ കൊയ്തു കൂട്ടുന്നത്. എന്നാൽ ഒരു ഭാഗത്ത് സമൃദ്ധിയും സുഖവും വർദ്ധിക്കുന്തോറും മറുഭാഗത്ത് പുത്തൻ വെല്ലുവിളികളും അതിൽ നിന്ന് ഉളവാകുന്ന അശാന്തിയും ലോകമെമ്പാടും വ്യാപിക്കുന്നു. നമ്മുടെ യുവതലമുറയും കുട്ടികളും അത്യന്തം അപകടകരമായ ഒരു പരിസരത്തിലാണ് വളരുന്നത്. കുട്ടികളിൽ സ്വാഭാവവൈചിത്രങ്ങളും വൈകല്യങ്ങളും ധാരാളമായി കാണുന്നു. ആത്മീയ തീക്ഷണതയും സഭയോടുള്ള പ്രതിബദ്ധതയും വളരെ കുറയുന്നതായി കാണുന്നു. അനേകം യുവതീയുവാക്കൾ ഭൗതികസമൃദ്ധിയുടെ കുത്തൊഴുക്കിൽപ്പെട്ട് സത്യവിശ്വാസവും സന്മാർഗ്ഗപ്രമാണങ്ങളും പരിത്യജിക്കുന്നു. ലഹരി ആസക്തി, സാത്താൻ ആരാധന, കുത്തഴിഞ്ഞ ജീവിതം ഇവകളിലേക്ക് പുതുമുറക്കാർ ആകർഷിക്കപ്പെടുന്നു. കൊലപാതകം, വധശ്രമം എന്നിവയിൽ വർഷാവർഷം ഏറ്റക്കുറച്ചിലുണ്ടെങ്കിലും മറ്റു കുറ്റകൃത്യങ്ങളിൽപ്പെടുന്ന കുട്ടികളുടെ എണ്ണം പെരുകുന്നു. 2009-ൽ കേരളത്തിൽ 677 കുട്ടികൾ ക്രിമിനൽ കേസ്സുകളിൽ പിടിയിലായി. 2010-ൽ അത് 801 ആയി. കുട്ടികൾ കുറ്റവാളികളാകുന്ന മിക്കവാറും സംഭവങ്ങൾ ഒളിപ്പിക്കുകയോ, ഒതുക്കുകയോ, ക്ഷമിക്കുകയോ ചെയ്യുന്നതിനാൽ അവയുടെ യഥാർത്ഥ എണ്ണത്തിന്റെ 10% പോലും റിപ്പോർട്ടു ചെയ്യപ്പെടുന്നില്ല. വളരുന്ന തലമുറയുടെ നിയന്ത്രണമില്ലാത്ത ഈ പോക്ക് ദൂരവ്യാപകമായ ദൂഷ്യഫലങ്ങൾ സഭയിലും സമൂഹത്തിലും ഉണ്ടാക്കുമെന്ന ആശങ്ക പടരുകയാണ്. ഈ പശ്ചാത്തലത്തിലാണ് ക്രിസ്തീയ രക്ഷാകത്തൃദൗത്യപദ്ധതിയാണ് സഭ ആസൂത്രണം ചെയ്തു നടപ്പാകുന്നത്.

**എന്തുകൊണ്ടാണ് കുട്ടികളിൽ സ്വഭാവവൈകല്യങ്ങൾ ഉണ്ടാവുന്നത്?**

**1. കുടുംബവ്യവസ്ഥിതിയിലെ ശീഘ്രമാറ്റങ്ങൾ**

കുടുംബ ഘടനയിലുണ്ടായ മാറ്റം ചെറിയ കുട്ടികളെ വളരെ ബാധിച്ചിട്ടുണ്ട്. കൂട്ടുകുടുംബ വ്യവസ്ഥിതിയിൽ നിന്ന് ചെറുകുടുംബത്തിലേക്കും, അണുകുടുംബത്തിലേക്കുമുള്ള ചുവടുമാറ്റവും തൽഫലമായി ഉടലെടുത്ത ഫാസ്റ്റ് - ഫ്ളാറ്റ് സംസ്ക്കാരവും നമ്മുടെ കുടുംബസങ്കൽപ്പങ്ങളെ തകിടം മറിക്കുന്നു. പപ്പായും മമ്മിയും ജോലിക്കാരും പണം സമ്പാദിക്കുന്നവരുമാകുമ്പോൾ ആരാലും ശ്രദ്ധിക്കപ്പെടാത്ത സമയം ധാരാളം കുട്ടികൾക്ക് ലഭിക്കുന്നു. ആരുടേയും നിയന്ത്രണമില്ലാതെ ആധുനിക സൗകര്യങ്ങൾ ആസ്വദിക്കാനുള്ള സ്വാതന്ത്ര്യവും കിട്ടുന്നു. കുടുംബത്തിൽ നിന്നു ലഭിക്കേണ്ട സ്നേഹം, സൗഹൃദം, പരിഗണന, വൈകാരിക പിന്തുണ ഇവയൊക്കെ കുട്ടികൾക്ക് സമൃദ്ധിയായി നല്കുവാൻ മാതാപിതാക്കൾക്ക് സമയമില്ല. പകരം ധാരാളിത്തം കൊണ്ടും സമ്മാനങ്ങൾ കൊണ്ടും കുട്ടികളെ തൃപ്തിപ്പെടുത്തുവാൻ ശ്രമിക്കുന്നു. വീടുകളിൽ മുതിർന്നവരുടെ സാന്നിധ്യവും നിയന്ത്രിണവും കുറഞ്ഞുവരുന്നു. 'അപ്പച്ചൻ', 'അമ്മച്ചി' എന്നിവരൊക്കെ ആണ്ടിലൊരിക്കൽ 'വിസിറ്റു' ചെയ്യപ്പെടേണ്ടവർ മാത്രമാകുന്നു.




**മലങ്കര ഓർത്തഡോക്സ് സഭാ മാനവശാക്തീകരണ വിഭാഗം**

**2. മൂല്യങ്ങളുടെ കുഴാമറിച്ചിൽ (Inverted Ethics)**

നന്മയും തിന്മയും വിവേചിക്കാനുള്ള ശക്തി തുലോം കുറയുന്നു.'നന്മയ്ക്ക് തിന്മയെന്നും, തിന്മയ്ക്ക് നന്മയെന്നും'(യെശ.5:20) പറയുന്ന മൂല്യങ്ങളുടെ മലിനീകരണം ഇന്നത്തെ ലോകത്തിന്റെ ഏറ്റവും വലിയ പ്രശ്നമാണ്. സ്വവർഗ്ഗാനുരാഗവും രതിയും, വിവാഹപൂർവ്വ ലൈംഗികബന്ധവും ഒക്കെ നിയമസാധുത ഉള്ള കാര്യങ്ങളാവുമ്പോൾ ഇളംതലമുറ എങ്ങനെവഴി തെറ്റാതിരിക്കും?

**3. ഭൗതികതയോടുള്ള ആർത്തിയും ആസക്തിയും.**

ഇക്കാണുന്ന ലോകം ശാശ്വതഭവനമല്ലെന്ന ക്രിസ്തീയ കാഴ്ചപ്പാടും, കാണുന്ന ലോകം മായയാണെന്ന ഭാരതീയദർശനവും ഒക്കെ നിറം മങ്ങുന്ന ചുറ്റുപാടാണിന്ന്. "ആർക്കെന്തുപറ്റിയാലെനിക്കെന്തു ചേതം, ഞാനുമെന്നച്ചിയും സ്വസ്ഥരാണല്ലോ" എന്ന മാതാപിതാക്കളുടെ സ്വാർത്ഥപൂരിതമായ നിലപാടാണ് കുട്ടികളേയും വഴിതെറ്റിക്കുന്നത്. പണം ഉണ്ടാക്കാനായി എന്തു കാർഡും കളിക്കുന്ന മാതാപിതാക്കൾ എല്ലാ കുട്ടികളേയും പ്രൊഫഷണൽ ആക്കുവാൻ തത്രപ്പെടുന്നു. ഋജുബുദ്ധിയും ലാളിത്യവും എന്താണെന്നു കുട്ടികൾക്ക് അറിഞ്ഞുകൂടാ.

**4. ലൈംഗികബിംബങ്ങൾ**

മൊബൈൽ, ഇന്റർനെറ്റ് എന്നിവയുടെ വരവോടെ കുട്ടികളിലെ ലൈംഗികവാസനകളിൽ ഒട്ടേറെ മാറ്റങ്ങൾ കണ്ടുതുടങ്ങിയിട്ടുണ്ട്. ആധുനിക വിനിമയോപാധികളിൽ ഏറെപ്പേരും പരതുന്നത് ലൈംഗിക ആനന്ദത്തിനുള്ള മേഖലകളാണ്. ഇളം മനസ്സുകൾക്ക് ഉൾകൊള്ളാവുന്നതിലധികം പച്ചയായ ലൈംഗികബിംബങ്ങൾ കൺമുമ്പിലെത്തുന്നതോടെ ലൈംഗിക കുറ്റകൃത്യങ്ങൾക്കുള്ള വാസനയും വർദ്ധിക്കുകയാണ്.

**5. ആഹാരരീതിയും വസ്ത്രധാരണവും**

ഫ്ളാറ്റ്-ഫാസ്റ്റ് സംസ്ക്കാരത്തിന്റെ ഉപോൽപ്പന്നമായ 'ഫാസ്റ്റ്ഫുഡ്', ചിക്കൻ - മട്ടൻ സംസ്ക്കാരം - ഇതൊക്കെ നമ്മുടെ പരമ്പരാഗതമായ ആഹാരരീതിയിൽ നിന്ന് വ്യത്യസ്തമാണ്. സസ്യാഹാരപ്രധാനമായ നമ്മുടെ നാട് എത്രപെട്ടെന്നാണ് ഒരു ചിക്കൻ നാടായി മാറിയത്! ആഹാരരീതിയിലെ ഈ മാറ്റങ്ങൾകാരണം പെൺകുട്ടികൾ ചെറുപ്രായത്തിൽതന്നെ (നാലാം ക്ലാസ്സിനും ആറാം ക്ലാസ്സിനുമിടയിൽ) ഋതുമതികളാകുന്നു. ചെറുപ്രായത്തിൽ തന്നെ മാനസികമാറ്റവും ഇത് ഇടയാക്കുന്നു. പലരിലും ശരീരം വളർന്നെങ്കിലും മനസ്സുവളരാത്ത സ്ഥിതിയും ഉണ്ടാകുന്നു. കുടുംബമായി മദ്യപിക്കുന്നരീതി വളർന്നതോടെ 'ബാർ അറ്റാച്ച്ഡ് വീടുകൾ' സുലഭമാകുന്നു. കൂടാതെ, മാറിവരുന്ന സൗന്ദര്യസങ്കൽപ്പങ്ങൾ ഏതുതരം വസ്ത്രധാരണരീതിയേയും പ്രോൽസാഹിപ്പിക്കുന്നു. ശരീരം പരമാവധി പ്രദർശിപ്പിക്കുന്ന തരത്തിലുള്ള വസ്ത്രധാരണരീതി ആശാസ്യമല്ല- പ്രത്യേകിച്ച് പെൺകുട്ടികൾക്ക്.

**6. കുടുംബങ്ങളിൽ പ്രാർത്ഥനയുടെ കുറവ്**

ക്രിസ്തീയ കുടുംബങ്ങളുടെ മുഖമുദ്ര പ്രാർത്ഥനയായിരുന്നു. സന്ധ്യാനമസ്ക്കാരവും മറ്റും ചിട്ടയായി കുടുംബങ്ങളിൽ നടത്തിയിരുന്നു. ഇന്ന് മാതാപിതാക്കൾ ഉദ്യോഗസ്ഥരായതിനാൽ തിരക്കേറിയ ജീവിതചര്യയിൽ പ്രാർത്ഥനയ്ക്ക് ഇടം കിട്ടുന്നില്ല. നമ്മുടെ ഓർത്തഡോക്സ് കുടുംബങ്ങളിൽ എല്ലാ അംഗങ്ങളും ഒരുമിച്ച് നടത്തിയിരിക്കുന്ന കുടുംബനമസ്ക്കാരം ഇന്നത്തെ കുട്ടി

കൾക്ക് പഴങ്കഥയാണ്. ക്രമമായി പള്ളി യാരാധനകളിൽ സംബന്ധിക്കുന്ന എത്ര കുട്ടികൾ ഉണ്ട്? എത്ര കുട്ടികൾ സൺഡേസ്കൂളിൽ പഠിക്കുന്നുണ്ട്?

ഇത്തരം അസ്വസ്ഥപൂരിതമായ ഒരു അന്തരീക്ഷത്തിൽ ജീവിക്കുന്ന നമ്മുടെ കുട്ടികളെ ആത്മീയ തീക്ഷ്ണ തയുള്ളവരും ദിശാബോധമുള്ളവരും സർവ്വോപരി സന്മാർഗ്ഗ ബോധമുള്ളവരു മായി വളർത്തുവാൻ മാതാപിതാക്കൾ പ്രാർത്ഥനയോടെ പരിശ്രമിക്കേണ്ടിയിരി ക്കുന്നു. ഇക്കാര്യത്തിൽ മാതാപിതാ ക്കളെ സഹായിക്കുവാനും അവരെ




ക്രിസ്തീയ രക്ഷാകർതൃ ദൗത്യ പദ്ധതി 2011 ഒക്ടോബർ നവംബർ, ഡിസംബർ മാസങ്ങളിൽ

സജ്ജരാക്കാനും ലക്ഷ്യമിട്ടുകൊണ്ട് സഭയുടെ മാനവശാക്തീകരണവിഭാഗം ആരംഭിക്കുന്ന ക്രിസ്തീയ രക്ഷാ കർത്തൃപദ്ധതിയാണ് "പതിരാകരുത് ഈ കതിരുകൾ."

### ക്രിസ്തീയ രക്ഷാകർത്തൃദൗത്യ പദ്ധതി (2011)

**എന്ത്?**

ആധുനിക ലോകത്തിന്റെ എണ്ണ മറ്റ വെല്ലുവിളികളേയും സമ്മർദ്ദങ്ങ ളേയും അഭിമുഖീകരിക്കുന്ന നമ്മുടെ ഇളംതലമുറയ്ക്ക് ആവശ്യമായ ക്രിസ്തീയ മാതൃകയും ബോധനവും നല്കി സത്യവിശ്വാസത്തിലും, സന്മാർഗ്ഗ ത്തിലും വഴി നടത്തുവാൻ മാതാപിതാ ക്കളെ ഒരുക്കുന്ന ഒരു തീവ്രപരിശീലന പദ്ധതി ഇക്കൊല്ലത്തെ പരിപാടിയായി സഭയുടെ മാനവശാക്തീകരണ വിഭാഗത്തിന്റെ നേതൃത്വത്തിൽ നടപ്പാ ക്കുന്നതാണ്. കുടുംബ ശാക്തീകരണം ലക്ഷ്യമിട്ടുകൊണ്ട് സഭ നടപ്പാക്കുന്ന **'മക്കൾ മഹാദാനം'** എന്ന ആശയ ത്തിൽ അധിഷ്ഠിതമായ ഈ പദ്ധതിക്കു നല്കിയിരിക്കുന്ന ശീർഷകം **പതിരാ വരുത് ഈ കതിരുകൾ** എന്നാണ്.

**എപ്പോൾ?**

**2011 ഒക്ടോബർ 1 മുതൽ ഡിസംബർ 31 വരെയുള്ള ഒരു പദ്ധതി യാണ് ഇത്.** ദീർഘകാലാടിസ്ഥാന ത്തിൽ നടക്കേണ്ട ബോധവൽക്കരണ ത്തിന്റെ ആദ്യ ഘട്ടമാണ് ഈ മൂന്നു മാ സങ്ങളിലായി ഇടവക-ഡിസ്ട്രിക്ട് - ഭദ്രാസന-സഭാതലങ്ങളിൽ നടപ്പിലാ ക്കുന്നത്.

**എങ്ങനെ?**

മൂന്നു മാസത്തേക്കുള്ള ഒരു തീവ്രയജ്ഞ പരിപാടിയാണ് ഇതിൽ വിഭാവനംചെയ്യുന്നത്. പ്രധാനമായും ബോധവൽക്കരണം നടക്കേണ്ടത് ഇട വകതലത്തിലാണ്.

### ഇടവകയിൽ ചെയ്യേണ്ടത്

- അപ്പച്ചനേയും അമ്മച്ചിയേയും ആദ രിക്കുന്ന ഒരു പ്രോഗ്രാം ക്രമീകരിക്കുക
- തലതൊട്ടപ്പൻ/തലതൊട്ടമ്മ ഇവ രുടെ ഒരു യോഗം കൂടി അവരുടെ കടമകളും ഉത്തരവാദിത്തങ്ങളും മന സ്സിലാക്കിക്കൊടുക്കുക.
- Spiritual Birthday (മാമോദീസാ മുങ്ങിയ ദിവസം) ആഘോഷിക്കു വാൻ പ്രേരിപ്പിക്കുക.
- Young Couples Meet നടത്തി ഉത്തരവാദിത്തമുള്ള മാതൃപിതൃത്വ ത്തിനായി ഒരുക്കുക.
- വിവാഹം, മാമോദീസാ, ഗൃഹപ്രവേ ശം, പിറന്നാൾ തുടങ്ങിയ ആഘോ ഷാവസരങ്ങളിൽ ധൂർത്തും ആഡം ബരവും ഒഴിവാക്കുവാൻ ആഹ്വാനം ചെയ്യുക.
- പ്ലസ്ടു പാസാകുന്ന വിദ്യാർത്ഥി കൾക്കായി ഒരു മാർഗ്ഗനിർദ്ദേശക ക്ലാസ് ക്രമീകരിക്കുക (അവർ വിവിധ കോഴ്സുകൾക്കായി പോകുന്നതിനു മുമ്പ്)
- പോസ്റ്റർ, കാർട്ടൂൺ, ഉപന്യാസം, കഥാ-കവിതാ മത്സരങ്ങൾ സംഘടി പ്പിക്കുക.
- റാലികൾ, തെരവുനാടകങ്ങൾ മുത ലായവ നടത്തുക.
- എല്ലാ കുടുംബങ്ങളിലും നമസ്കാരം നടക്കത്തക്കവിധം പാമ്പാക്കുട നമ സ്കാര പുസ്തകം/ കുടുംബാരാധന ക്രമം ഇവ ക്രമീകരിച്ച് നൽകുക.
- ഈ മൂന്ന് മാസങ്ങളിൽ നടത്തുന്ന പ്രസംഗങ്ങൾ, ക്ലാസുകൾ പ്രാർത്ഥ നായോഗങ്ങൾ ഇവയുടെ എല്ലാം പ്രധാനചിന്താവിഷയം Good Parenting എന്നതായിരിക്കണം.
- ഇടവകയുടെ പ്രസിദ്ധീകരണങ്ങ ളിൽ Christian Parenting മുഖ്യവിഷ യമാക്കി പ്രസിദ്ധീകരിക്കുക. **GM**

## പേരന്റിംഗ് യഹൂദരെ കണ്ട് പഠിക്കണം



അമേരിക്കയിലെ ഒട്ടുമിക്ക മത സമൂഹങ്ങളും തങ്ങളുടെ അടുത്ത തലമുറയെ പറ്റി നെടുവീർപ്പിടു മ്പോൾ, മക്കളെപ്പറ്റി അഭിമാന ത്തോടെ ചിന്തിച്ച് മുന്നോട്ടുപോ കുന്ന സമൂഹമാണ് യഹൂദർ. വഴിപി ഴച്ചുപോകുന്ന യഹൂദകുട്ടികൾ അമേരിക്കയിൽ തുലോം കുറവാണ്. യഹൂദരുടെ മക്കൾ സമൂഹത്തിൽ ഏറ്റവും ഉന്നത പദവികൾ ആണ് അലങ്കരിക്കുന്നത്. **ശൈശവത്തിൽ തന്നെ ദൈവഭയം, മതനിഷ്ഠ, പാരമ്പര്യത്തോടുള്ള ഭക്ത്യാദരവ്, അഭിമാനബോധം എന്നീ സദ്ഗുണ ങ്ങൾ വളർത്തുന്ന മാതാപിതാ ക്കളും റാബിമാരുമാണ് അവരുടെ വിജയശിൽപികൾ.**

യഹൂദർ കഴിയുന്നതും ഒരു സിനഗോഗിനു സമീപം പാർക്കാൻ ആഗ്രഹിക്കുന്നു. അതിനു സാധിക്കു ന്നില്ലെങ്കിൽ, സമീപമുള്ള യഹൂദരെ കൂട്ടി ആ പ്രദേശത്ത് ഒരു പുതിയ സിനഗോഗ് ഉണ്ടാക്കുന്നു. എത്ര വലിയ സമ്പന്നനായാലും ശാബത് ദിനത്തിൽ തന്റെ കോടികൾ വില യുള്ള കാറ് ഉപയോഗിക്കാതെ കുടും ബമായി കൈകൾ കോർത്ത് ദേവാല യത്തിലേക്കു സാവധാനം നടന്നു പോകുന്ന കാഴ്ച കാണാം.

എന്നാൽ ഇതിനെല്ലാം കടകവി രുദ്ധമായ കാര്യങ്ങൾ ആണ് ചില പാശ്ചാത്യ സഭകളിൽ നിന്ന് നാം പഠിച്ചുകൊണ്ടിരിക്കുന്നത്. തന്മൂലം നമ്മുടെ കുട്ടികൾ ദൈവഭയമില്ലാ ത്തവരാകുന്നു, വിശുദ്ധ പാരമ്പര്യ ങ്ങളെ ഉപേക്ഷിക്കുന്നു.

മറ്റേതു ക്രൈസ്തവ വിഭാഗങ്ങ ളെക്കാളും യഹൂദരോട് പല കാര്യ ങ്ങളിലും സാമ്യമുള്ളവരാണ് ഓർത്തഡോക്സുകാർ. മക്കളെ ദൈവഭയത്തിലും പാരമ്പര്യത്തിലും വളർത്തേണ്ടത് എങ്ങനെയെന്ന് നാം യഹൂദരിൽനിന്നു പഠിക്കണം.

**– റൂബി ഫിലിപ്പ് മാമ്മൻ**
ന്യൂയോർക്ക്

● ജോർജിയൻ മിറർ 2011 ഏപ്രിൽ – ജൂൺ ലക്കത്തിലെ ഒരു കത്ത് ഇവിടെ പുനഃപ്രസിദ്ധീകരിക്കുന്നു.

എഡിറ്റർ

# Orthodox churches go on-line

■ M.M.Zachariah

**H.**H Baselius Marthoma Paulose II, The Catholicose of The East, has recently blessed an Accounting and Church Management Software, developed completely in-house by the Church Accounts Committee for and on behalf of Malankara Orthodox Syrian Church. There was an on-line demonstration of this software at a meeting of the Holy Episcopal Synod which followed a Powerpoint presentation on its capabilities. If the response from members of the Holy Synod, especially those from outside Kerala dioceses, is an indication, this software will be used by all our churches across the globe and will revoluationise our accounting and parish management system. The main features as explained in the presentation are as follows:

**Password protection:** Passwords are secret codes provided for access control. Various levels of security password protection is designed to control the users with different levels and authority. But it should not be too complicated so as a to confuse the user. A unique password scheme can be formulated to suit the specific requirements of each church.

**Flexibility:** The users of this software are the trustees of our various parish churches, who are not always computer literate. They should have the flexibility to use the software in the way most appropriate to the needs of a church. They may wish to have their initial encounter with the computer relatively simple; but retain the option to use more sophisticated features at a later date.

**Dynamic files:** Another feature of this software is the ability to expand the files dynamically so that as the use of the system increases, the files grow accordingly. In other words, it is not necessary to pre-define maximum file sizes while setting up the system. It doesn't matter if the actual file size is more than that defined initially. The files will expand automatically. This means that as far as the software is concerned, practically there is no limit to the size of the files.

**Integration:** The word 'integration' simply means combining the isolated parts into a more useful 'whole'. When it comes to accounting systems, it means that the different suits of programs, technically known as 'modules', can be linked together so that the information from one module automatically updates information used by a related module. For egs. A cash receipt of monthly subscription once entered will automatically update cash book, members register, subscription account in the general ledger, total receipts in the Receipts and Payments Account, total income in the Income and Expenditure Account and closing cash balance in the Balance sheet, without further operator intervention.

**Multi- currency system**: Even though the system was originally developed for use in India, considering the responses from abroad, different versions of this software will be available in foreign currencies such as US Dollars, U.A.E Dhs, Bahrian Dinars, Kuwaiti Dinars, Omani Rials etc.as the need arises.



**Multi-dimensional:** The system is capable of accommodating 99 dioceses, 999 churches in each diocese and 9999 members in each church. A parish church can use this package as a fully stand alone software to avoid the risk of hacking confidential data.

**Bi-lingual:** Even though the system is developed for being used in English, a special facility is provided for accessing the head of accounts in Malayalam.

**Budgets:** In all churches, it is important to be able to budget for the future and to know what amount should be set aside for the coming financial year. Also it is mandatory for our churches to prepare and pass the budgets in the parish assembly. Our software has full budget facility with automatic monthly allocation, if required.

**Structure and layout of the Chart of Accounts**

| Category | Group | Sub-group | Ledger head | Sub-ledger |
|---|---|---|---|---|
| 9 Categories | 99 groups in each category | 99 sub-group in each group | 99 ledger heads in each sub-group | 99 sub-ledger in each ledger head (optional) |

**Consolidation**: For the purpose of filing income tax return, we require the audited accounts of all the parishes to be consolidated horizontally by diocese and again all such dioceses together for our Church as a whole .Our software does this and much more.

**End of period:** When the entries for the year are over, you can run an 'end of period' option by which all the income and expenditure accounts will be closed to the Income and Expenditure Account and the balances in the assets and liabilities accounts will be brought forward as opening balances for the subsequent period.

**Forward postings:** The software will enable you to post your entries in two periods, one in the current financial year and the other in the subsequent financial year. This means that even though you have not closed the current year accounts, transactions for the future year can be entered without any problem. While you run the 'end of period' option, future year transactions will not be affected.

**Chart of accounts:** This is the hub of any accounting system and designing its layout is a specialist task requiring the professional skill of an accountant. The system comes with a pre-defined *chart of accounts* for the churches. There are four broad categories of accounts. Income, Expenses, Assets and Liabilities. Income is divided into two groups- revenue and capital income; Expenses into revenue and capital expenses; Liabilities into long- term and short- term liabilities and Assets into current and non- current assets. Each such group is again sub-divided into sub-groups, which are again split into ledger heads. There is also an option for bifurcating the ledger accounts into sub-ledger accounts.

**Audit trail:** An audit trail in a computerized environment ensures that data can be traced and drilled through a system from its source to its final destination and *vice versa.* A full range of audit trail facility provides quick, effective and comprehensive method of cross- checking the entries and makes audit simple and less time consuming.

**Report generator :** Computerized accounting systems are not merely keeping track of debit and credit of a transaction. The emphasis is on Management Information System(MIS),which include

planning, control, reporting, feedback and budgeting. The system is capable of providing figures for current year, previous year, budgets and can provide the designed reports on a daily, weekly, monthly, quarterly or yearly basis depending on the degree of control to be exercised.

**Information exchange**: Apart from a very comprehensive range of standard reports, a powerful report generator, which acts across all modules, can provide specific management information to suit any particular requirement. This is made possible through an interface with industry standard spread sheets. This will enable the user to tailor the report to his unique requirements including *what.. if* analysis and graphic representation. Such report designs can be 'saved' and used again or can be once off.. Hypothetical figures can be entered to see what result would occur if such figures become reality. If our collections are down, it is necessary to find out why, where, and what will be its impact on our decisions. *What..if* the target for collections is to be increased? We not only want to know in advance, but also want to know quickly since we have to measure it and react to it. Is there any need to borrow money during the next few months? If so, exactly when this additional finance is required, for how long and at what cost?

**Going on-line**

Stepping into the jungle of confusion surrounding the selection of a computer system is no panic. But despite the pitfall of first-time use and potential for disaster, the next step is the head jamming experience of installation and running the system with the live data. This has to be fought with even more problems than the first one. When it comes to implementing an accounting system, one should plan to take a **proactive** approach to the problems that may arise during the trial run. Proactive as against **reactive** approach is the managerial style of anticipating crisis and planning accordingly. It is really a matter of knowing the worst that can happen and strategically avoiding it before it becomes a setback. This will reduce to some extent the miseries that can occur during the course of an implementation and help to have a smooth transition.

Computer hardware is a very sophisticated equipment to be treated with utmost care. If ergonomically designed computer furniture are not used, then care should be taken to see how the machine is mounted on a normal office table. As far as possible, printer and computer should kept on different tables, especially when you are using a dot-matrix printer. While printing, the whole table may be vibrating along with the computer. Over and above the fact that it is not good for the system, the operator's eyes will also be strained if he has to watch regularly the shaking screen. The power connections to various parts of the system should be spread over a number of sockets. Too many plugs in one socket is inviting trouble. All the wires should be tucked under the carpet or fixed to the wall to ensure that they don't come in the way of the operator's feet. The system should have adequate protection form wind, dust and sunlight. It is advisable to keep the computer in a corner of the room, but not too close to a wall that could prevent proper ventilation. Air conditioned rooms are desirable but not a must in the local climatic conditions. The general rule is, "if you are comfortable, so is your computer".

First of all, a complete **back-up** of the software should be taken, properly labeled and kept in a safe place. The term "back-up" is used for the process of taking a duplicate copy of the programme or data disks for security reasons. Computers can easily loose data either because of operator error and negligence or due to factors beyond their reasonable control. In such cases, the whole data that has been lost should be reinstated in the system. To avoid this sort of situations, back-up of the data files should be taken in regular intervals. One of the popular methods used to back-up data files is known as **grand father, father, son** technique. Under this method, three sets of CDs are used for the purpose of back-up. The oldest set is referred to as the grand father, the next oldest is the father and the most recent is son. The father becomes grand father and the son, the father. The back-up copies should be kept in a fire proof safe and it is even advisable to keep one set of copy in a safe place outside the office.

**Up and running**

Experience has shown that complex software needs professional installation, proper training and comprehensive support. Serious application programs like an accounting system should be set up in stages. The initial step may be the preparation of the **Chart of Accounts** and feeding in of the **opening balances** and **budget provisions**. This should then be reconciled with the manual system. Subsequently, the transactions during the month should be fed in. The manual system should also be updated simultaneously with the same data. This **parallel run** should be continued at least far a period of one year to avoid discrepancies during change over. Only when you are completely sure that everything is running properly, should you attempt to discontinue the manual system. The results of both the manual and computerized systems should be verified and any discrepancies rectified.

What to do when the system crashes? First of all, it is important to run through a checklist of operator errors. Most operator errors can be avoided by proper training. The correct **syntax** and format for entering data from the keyboard is to be properly followed. The term *syntax* means the grammatical rules of a computer language. Apart from operator errors and negligence, the system may crash due to a genuine hardware/software problem. In such a situation, one of the first things to look for is repeatability. Note the error and follow the same series of steps exactly in the same sequence again to see if the error repeats in the same fashion. This should be done by a cold start rather than a warm start. By the by, turning the system on initially is a **cold start** while rebooting or restarting a programme without turning the computer off and on is **warm start**. If the error is not repeated and occur at random, then there is a very good chance that the problem is not in the software. It may be due to the malfunctioning of the hardware. One of the best things to do next is to try to run some other programmes that are known to be good. If the hardware is faulty, the system will fail again. If the system doesn't fail, still hardware problems cannot be ruled out. The programme that causes the system failure may be using a part of the memory or hard disk that none of the other programmes have used before or it may be doing things in a way that haven't been done before. The next thing is to reproduce the same error on another computer of the same make. If the programme doesn't fail in the new system, then it is almost certain that the hardware used initially was faulty. At this point, the system memory test and possibly a disk diagnostic should be run. It is a good practice to run these two tests occasionally to verify the integrity of the system. These utility programmes test the system and give an alert warning to any obvious system failures.

**Virus, Scanner and Vaccine:** A computer virus is a program developed intentionally to destroy the valuable data.. A **viruses scanner** is also a programe developed for the detection of viruses. Once such a virus is detected by a scanner, it can be destroyed by means of a **vaccine,** which again is nothing but a computer programe. The best way to avoid viruses is not to allow any outsider to tamper with the computer. Also give instructions to the computer operator not to use any unauthorized CD for copying programms or playing computer games. Access to internet should also be strictly controlled. **GM**

*Chartered Accountant M.M.Zachariah, is a Member of The Association Managing Committee and convenor of the Church Accounts Committee.*

## ഇടവകയുടെ പ്രതിഷേധം

നീതി നടപ്പാക്കി കിട്ടുന്നതിന് പ. ബാവ തിരുമേനിയും സുന്നഹദോസ് സെക്രട്ടറി അഭിവന്ദ്യ സേവേറിയോസ് തിരുമേനിയും കോലഞ്ചേരിയിൽ നടത്തിവന്ന ഉപവാസയജ്ഞത്തിൽ പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയും പങ്കുചേർന്നു.

ഉപവാസയജ്ഞം നടത്തിയ ദിവസം മുതൽ ഇടവകാംഗങ്ങൾ കോലഞ്ചേരിയിൽ എത്തി ഇടവകയുടെ പിന്തുണ പ്രഖ്യാപിച്ചു. ഗായകസംഘം ഗാനങ്ങൾ ആലപിക്കുകയും ചെയ്തു. ബഹു. ഇടവക വികാരി കെ. വൈ. ചാക്കോ അച്ചന്റെ നേതൃത്വത്തിൽ സെപ്തംബർ 18 ഞായറാഴ്ച വി. കുർബാനയ്ക്കു ശേഷം പാലാരിവട്ടം ടൗൺ ചുറ്റി മൗനജാഥ നടത്തുകയും എല്ലാ ദിവസവും രാവിലെയും വൈകിട്ടും വികാരിയുടെ നേതൃത്വത്തിൽ ഇടവകാംഗങ്ങൾ പ്രാർത്ഥന നടത്തി പിന്തുണ പ്രഖ്യാപിക്കുകയും ചെയ്തു.



## ജോർജിയൻ മിറർ സെമിനാർ

കാതോലിക്കേറ്റ് ശതാബ്ദി ആഘോഷത്തോടനുബന്ധിച്ചു ജോർജിയൻ മിററിന്റെ മൂന്നാമത്തെ സെമിനാർ 2011 ആഗസ്റ്റ് 15-ാം തീയതി തിങ്കളാഴ്ച നടന്നു.



ക്യാപ്റ്റൻ രാജു സെമിനാർ ഉദ്ഘാടനം ചെയ്യുന്നു.

സെമിനാറിൽ മലങ്കരസഭ ഭരണഘടനയും ***കാതോലിക്കേറ്റും ഒരു ഭാവി പരിചിന്തനം*** എന്ന വിഷയത്തെ ആസ്പദമാക്കി വൈദിക സെമിനാരി വൈസ് പ്രിൻസിപ്പൽ **ഫാ. ഡോ. ജേക്കബ് കുര്യൻ** മുഖ്യപ്രഭാഷണം നടത്തി.

ഇടവക വികാരി ഫാ. കെ. വൈ. ചാക്കോയുടെ അധ്യക്ഷതയിൽ കൂടിയ സെമിനാറിന്റെ ഉദ്ഘാടനം ക്യാപ്റ്റൻ രാജു നിർവ്വഹിച്ചു. ഫാ. കെ. ടി. ഫിലിപ്പ് ആശംസയും ജോർജിയൻ മിറർ എഡിറ്റർ ശ്രീ പി. എ. അലക്സാണ്ടർ സ്വാഗതവും ഇടവക ട്രസ്റ്റി ശ്രീ മാത്യു അലക്സാണ്ടർ കൃതജ്ഞതയും പറഞ്ഞു.



ഫാ. ജേക്കബ് കുര്യൻ



സദസ്യരുടെ ചോദ്യങ്ങൾക്കും സംശയങ്ങൾക്കും മുഖ്യപ്രഭാഷകൻ ജേക്കബ് കുര്യൻ അച്ചൻ മറുപടി നൽകുകയും ചെയ്തു. GM

## സെന്റ് ജോർജ് വലിയപള്ളി സൺഡേസ്കൂളിന് ചാമ്പ്യൻഷിപ്പ്



ചാമ്പ്യൻഷിപ്പ് നേടിയ സൺഡേസ്കൂൾ കുട്ടികൾ വികാരിയോടും സൺഡേസ്കൂൾ അദ്ധ്യാപകരോടുമൊപ്പം

എറണാകുളം സെന്റ് മേരീസ് കത്തീഡ്രലിൽ വച്ച് നടന്ന ഡിസ്ട്രിക്ട് സൺഡേസ്കൂൾ സഹപാഠ്യമത്സരങ്ങളിൽ പാലാരിവട്ടം സെന്റ് ജോർജ് പള്ളി സൺഡേസ്കൂളിന് ഏറ്റവും കൂടുതൽ പോയിന്റുകൾ നേടിയതിനുള്ള എം.ജി. മാത്യു മെമ്മോറിയൽ ട്രോഫിയും പ്രസംഗമത്സരങ്ങൾക്കുള്ള മഞ്ജു മാത്യൂസ് ട്രോഫിയും പാട്ടു മത്സരങ്ങൾക്ക് ഡിസ്ട്രിക്ട് ഇൻസ്പെക്ടർ, ബിന്നി പോൾ ഏർപ്പെടുത്തിയ ട്രോഫിയും സീനിയർ വിഭാഗം പ്രസംഗത്തിനുള്ള Jacquline Jose & Noeline Jose ട്രോഫിയും ലഭിച്ചു.

## ഭദ്രാസന സഹപാഠ്യമത്സര വിജയികൾ



കൊരട്ടി സീയോൻ സെമിനാരിയിൽ വച്ചു കൊച്ചി ഭദ്രാസനതലത്തിൽ നടന്ന സൺഡേസ്കൂൾ സഹപാഠ്യമത്സരത്തിലെ വിജയികൾ

| | | |
|---|---|---|
| Junior Group Song | 1st | Nanita V. Mathew<br>Richa Sarah Daniel<br>Rhea Anna Daniel |
| Junior Group Song | 3rd | Sheba Anna Simon<br>Merin M.V.<br>Reema Varghese |
| Junior Elocution | 2nd | Aleena Sanu |
| Senior Elocution | 2nd | Ashwin Sabu |
| Sub Junior Song | 3rd | Nieve Robert |

## ✝ നിര്യാതരായി

**4-7-2011:** എറണാകുളം എസ്.ആർ.എം. റോഡിൽ കൊറൽക്രസ്റ്റ് 5ഡിയിൽ പി. സി. ഏബ്രഹാമിന്റെ പിതാവ **കെ.എം. ചാണ്ടപ്പിള്ള (93)** നിര്യാതനായി. സംസ്കാരം നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir 210 M.No. 427)

**23-8-2011:** ഇടപ്പള്ളി ബീനനഗർ മാങ്കൂട്ടം 32/2554 എലിസബത്ത് കുരുവിളയുടെ മാതാവ് **ഏലിയാമ്മ (85)** നിര്യാതയായി. സംസ്കാരം എറണാകുളം സി.എസ്.ഐ പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir. 290 M. No. 22)

**28--82011:** പാലാരിവട്ടം പവർഹൗസ് റോഡിൽ പൊഴുവേലിൽ ജോയിസ് ഏബ്രഹാമിന്റെ മാതാവ് **അമ്മുക്കുട്ടി തോമസ്** നിര്യാതയായി. സംസ്കാരം കോഴഞ്ചേരി സെന്റ് തോമസ് മാർത്തോമ്മാ പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir. 21 M. No. 427)

**3-9-2011:** എറണാകുളം എസ്.ആർ.എം. റോഡിൽ കോറൽക്രെസ്റ്റ് 5ഡിയിൽ പി.സി. ഏബ്രഹാമിന്റെ മാതാവ് **എം.എ. മറിയാമ്മ (85)** നിര്യാതയായി. സംസ്കാരം നിരണം സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir. 10 M. No. 427)

**2-10-2011:** പാലാരിവട്ടം സൗത്ത് ജനതയിൽ എൽ.ഐ.സി. കോളനി കീച്ചേരിയിൽ ബേബി കുറിയാക്കോസിന്റെ മകൻ **ദാനിയേൽ ബേബി (11)** ഷാർജയിൽ നിര്യാതനായി. സംസ്കാരം പാലാരിവട്ടം സെന്റ് ജോർജ് വലിയ പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir. 263 M.No. 173)

**9-10-2011:** കലൂർ ആസാദ് റോഡിൽ വൈലോപ്പിള്ളി ലെയിനിൽ പാടത്ത് **അഡ്വ. എ.വി. കൊച്ചുകുഞ്ഞ് (86)** നിര്യാതനായി. സംസ്കാരം കുന്നംകുളം പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ നടത്തപ്പെട്ടു. (Dir 269 M.No. 624).



കേരള സംസ്ഥാന മനുഷ്യാവകാശ കമ്മീഷൻ ചെയർമാനായി ചുമതലയേറ്റ **ജസ്റ്റിസ് ബഞ്ചമിൻ കോശി**യ്ക്ക് ജോർജിയൻ മിററിന്റെ ആശംസകൾ.

## NEW PARISH MEMBERS

1. **Omana Koshy**
   12B Presidency Homes
   Crown Height
   Kathrukadavu
   Kaloor. Ph : 9048156172
2. **Shoni G. George**
   Wife: Merin Cheriyan
   Vereelatha Jyothis
   Thammanam P.O.
   Kochi-682032. Ph: 2342208
3. **Reji K. Thomas**
   Wife: Shija Reji Thomas
   Flat No. 8A
   SI Hatton Heights
   Arakkakadavu Road,
   Vennala P.O., Kochi-682 028.
   Ph: 2806071
4. **Vino John George**
   Wife: Sheba John
   33/2764A, Mattakal
   Chakkaraparambu
   Thammanam P.O.
   Kochi-682 032.
   Ph: 9567632182
5. **V.A. Varkey**
   Wife: Susamma Samuel
   Vadakkeveettil
   N.N.R.A.55
   Edappally North, Kochi - 682024.
   Mob: 9387418980



ഫുൾടൈം റിസർച്ച് സ്കോളറായി, ഫെലോഷിപ്പോടെ ഗവേഷണം നടത്തി കാലടി ശ്രീശങ്കരാചാര്യ യൂണിവേഴ്സിറ്റിയിൽനിന്നും മലയാളസാഹിത്യത്തിൽ 76-ാം വയസ്സിൽ ഡോക്ടറേറ്റ് നേടിയ **അഡ്വ.പി.സി. മാത്യു.** സഭാചരിത്രവും മറ്റു ഗ്രന്ഥങ്ങളുമടക്കം 20 പുസ്തകങ്ങൾ രചിച്ചിട്ടുള്ള ഡോ. പി.സി. മാത്യുവിന്റെ അടുത്തലക്ഷ്യം ഡീ-ലിറ്റ് ബിരുദമാണ്.

## ♡ വിവാഹിതരായി

**21-7-2011:** പാലാരിവട്ടം സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യ എസ്.ബി.ഐ. ഓഫീസേഴ്സ് കോളനി വക്കയിൽ സക്കറിയ മാത്യുവിന്റെയും ഷൈലയുടെയും മകൾ **നിഖിത**യും കുറിയന്നൂർ ചെറയിറമ്പ് ചാക്കു തറയിൽ സി.സി. തോമസിന്റെയും വത്സമ്മയുടെയും മകൻ **ബിനു**വും കുറിയന്നൂർ സെന്റ് തോമസ് മാർത്തോമ്മാ പള്ളിയിൽ വിവാഹിതരായി.

**18-9-2011:** ഇടപ്പള്ളി ബി.ടി.എസ്. റോഡിൽ തിരുവാതുക്കൽ ടി. റോയി മോഹന്റെയും മോളിയുടെയും മകൻ **തോമസും** പെരുമ്പാവൂർ പുളിനാട്ടുലെയിൻ തെറ്റിക്കോട്ട്മുകളത്ത് ടി.എം. മാത്യുവിന്റെയും സൂസിയുടെയും മകൾ **ഷിറിനും** പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**28-8-2011:** തമ്മനം പന്തലിക്കുടിയിൽ പി.പി. കുറിയാക്കോസിൻരെയും ഷീലയുടെയും മകൻ **ജയേഷും** ആലപ്പുഴ ചന്തിരൂർ ചേതിത്തറയിൽ സി.എ. ആന്റണിയുടെയും മറിയാമ്മയുടെയും മകൾ **ലല്ലുവും** പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വിവാഹിതരായി.

**11-9-2011:** ഇടപ്പള്ളി ചുറ്റുപാടുകര ഒറ്റപ്ലാക്കലിൽ ഒ.എ. ജേക്കബിന്റെയും സൂസമ്മയുടെയും മകൾ **റിന്റുവും** ചോറ്റാനിക്കര കുഴിയറ തേലക്കാട്ട് ജോണിയുടെയും സോഫിയുടെയും മകൻ **വിജുവും** കരിങ്ങാച്ചിറ സെന്റ് ജോർജ് ജേക്കബൈറ്റ് സിറിയൻ കത്തീഡ്രലിൽ വിവാഹിതരായി.

## മർത്തമറിയം സമാജം



ഓഗസ്റ്റ് 20ന് പാലാരിവട്ടം ഇടവകയിൽ വച്ചുനടന്ന മർത്തമറിയം വനിതാ സമാജത്തിന്റെ ഭദ്രാസന ഏകദിനസമ്മേളനം ഭദ്രാസന മെത്രാപ്പോലീത്താ അഭി. ഡോ. യോക്കോബ് മാർ ഐറേനിയസ് ഉദ്ഘാടനം ചെയ്യുന്നു.



## തോമാശ്ലീഹ ഭാരതീയൻ

ഭാരത സംസ്കാരത്തിന്റെ ഭാവിയെപ്പറ്റി ആശങ്കപ്പെടുന്ന നാനാജാതി മതസ്ഥർക്കും ആത്മവിശ്വാസം പകരുന്നതാണ് ഡോ. ഗിരീഷ്കുമാറിന്റെ ദേശീയ ക്രൈസ്തവസഭയുടെ രാഷ്ട്രീയ സാംഗത്യം' (ജോർജിയൻ മിറർ, 2011 ജൂലൈ-സെപ്റ്റംബർ). ഈ മഹത്തായ സംസ്കാരത്തിനു മലങ്കരസഭ നൽകിയ സംഭാവനകളിൽ സഭാംഗങ്ങളായ നമുക്കും അഭിമാനിക്കാം.

നമ്മുടെ സഭാസ്ഥാപകനായ വി. തോമാശ്ലീഹായും ഭാരത സംസ്കാരത്തിന്റെ ഭാഗമാണ്. ഈ മണ്ണിൽ രക്തംചൊരിഞ്ഞ അദ്ദേഹം ഭാരതത്തിന്റെ അപ്പോസ്തലൻ എന്ന പേരിലാണ് ലോകമെങ്ങും അറിയപ്പെടുന്നത്. നമ്മുടെ പൂർവികന്മാർ ഈ മണ്ണിനോടു കൂറുള്ളവരായി ജീവിച്ചതിനേക്കാൾ വലിയ എന്തു തെളിവാണ് ആ പുണ്യപിതാവിന്റെ ഭാരതീയതയ്ക്ക് വേണ്ടത്? ഭാരത പൈതൃകത്തിന്റെ ഭാഗമായിട്ടല്ലാതെ തോമാശ്ലീഹാ വിദേശിയായി കാണാൻ കഴിയില്ല.

പിതാക്കന്മാർ തലമുറകളായി കാത്തുസൂക്ഷിച്ച ഭാരതീയത നമ്മുടെ സഭാസംസ്കാരത്തിന്റെ ഭാഗമായി അഭംഗുരം കാത്തുസൂക്ഷിക്കാൻ നമുക്ക് കടമയുണ്ട്. ലോകമെമ്പാടുമുള്ള ഓർത്തഡോക്സ് സഭകളെപ്പോലെ ദേശീയതയിൽ ഊന്നിയുള്ളതാവണം മലങ്കരസഭയുടെ സഭാസംസ്കാരവും.

**സണ്ണി തോമസ്**
തിരുവനന്തപുരം

## സഭയുടെ ദേശീയത രാജ്യസേവനത്തിന്

2011 നിയമസഭാ തെരഞ്ഞെടുപ്പ് അവലോകനവും സഭയെ സംബന്ധിച്ച പത്രറിപ്പോർട്ടുകളും പ്രസിദ്ധീകരിച്ച ഏക സഭാ പ്രസിദ്ധീകരണമാണ് ജോർജിയൻ മിറർ. സഭ പ്രശ്നങ്ങളെ നേരിടുമ്പോൾ ജോർജിയൻ മിറർ ഏറ്റെടുക്കുന്ന നേതൃത്വം ശ്ലാഘനീയമാണ് ശക്തമായ എഡിറ്റോറിയൽ പോളിസിയാണ് ജോർജിയൻ മിററിനെ വ്യത്യസ്തമാക്കുന്നത്.

ചില രാഷ്ട്രീയ പാർട്ടികളുടെ സഹായത്തോടുകൂടി ദേശീയബോധമുള്ള മലങ്കര സഭയെ 2011 നിയമസഭാ തെരഞ്ഞെടുപ്പിൽ ഒറ്റപ്പെടുത്തി തകർത്തുകളയാനുള്ള പരീക്ഷണം പരാജയപ്പെട്ടു. സഭയെ ഒറ്റപ്പെടുത്തിയവർക്ക് ദൈവീകമായ തിരിച്ചടിയാണ് ഉണ്ടായത്. എന്നാൽ ഇത് മുന്നമേ തടയുന്നതിനുള്ള സഭയുടെ പ്രാതിനിധ്യം രാഷ്ട്രീയ പ്രസ്ഥാനങ്ങളുടെ നേതൃനിരയിൽ ഇല്ലാതെ പോയി. സാമൂഹിക അനീതികൾക്ക് അറുതിവരുത്തുന്നതിന് സാമുദായിക പ്രാതിനിധ്യം രാഷ്ട്രീയപാർട്ടികളുടെ നേതൃത്വത്തിൽ അത്യന്താപേക്ഷിതമാണ് എന്നത് ഇത് വ്യക്തമാക്കുന്നു.

രാജ്യത്തിന്റെ നേതൃനിരയിൽ ഉന്നതരായ നേതാക്കൾ ഒരുകാലത്ത് മലങ്കര സഭയ്ക്കുണ്ടായിരുന്നു. സഭകൾ രാഷ്ട്രീയ രംഗത്തുനിന്നു പിന്മാറിയതിന്റെ കാരണെ കണ്ടെത്തണം. പെന്തക്കോസ്തുകാരുടെ *തൻകാര്യ രക്ഷാ സിദ്ധാന്തം* സഭയിൽ വേരുപിടിച്ചത് പൊതുസേവനങ്ങളിൽനിന്നുള്ള വിശ്വാസികളുടെ പിൻമാറ്റത്തിന് ഇടയാക്കി.

ഉന്നത വിദ്യാഭ്യാസവും വിശാലമായ ദേശീയ കാഴ്ചപ്പാടും ഉള്ള സേവനതൽപരരായ ഉത്തമ നേതാക്കൾക്കാണ് ഇനി ഇന്ത്യയിൽ ഭാവിയുള്ളത്. ക്രിസ്തീയ സ്നേഹത്തിന്റെ കാഴ്ചപ്പാടിൽ രാഷ്ട്രസേവനം നടത്തുന്ന നേതാക്കളും രാജ്യത്തിന് നൽകാൻ സഭയ്ക്കു സാധിക്കണം. മലങ്കരസഭയും ദേശീയബോധം രാജ്യസേവനത്തിനുള്ള പ്രവർത്തനമൂലധനമാണ്. മുൻകാലങ്ങളിലെപോലെ ധാരാളം യുവജനങ്ങൾ ഓർത്തഡോക്സ് സഭയിൽ നിന്ന് രാഷ്ട്രീയത്തിലേക്കു വരണം. ദേശീയബോധവും ആത്മീയ നേതൃത്വവുമുള്ള ഓർത്തഡോക്സുകാർക്ക് രാഷ്ട്രസേവനമേഖലയിൽ ശോഭിക്കാൻ കഴിയും. വരുന്ന തലമുറയെ രാഷ്ട്രസേവനത്തിന് ഒരുക്കുന്നതിന് സഭയുടെ *മിനിസ്ട്രി ഓഫ് ഹ്യൂമൻ എംപവർമെന്റ്* പദ്ധതി തയ്യാറാക്കുമെന്നു പ്രത്യാശിക്കുന്നു.

**കോശി വർഗീസ്**
കോട്ടയം

## മാതാപിതാക്കൾ ജാഗ്രതൈ!

നമ്മുടെ കുഞ്ഞുങ്ങളെയും യുവജനങ്ങളെയും ബ്രാൻഡുകളുടെ അടിമകളാക്കുന്നതിനുള്ള കോർപറേറ്റ് ശ്രമങ്ങൾക്കെതിരെ മാതാപിതാക്കൾ അതീവ ജാഗ്രത പാലിക്കണം.

'നിങ്ങൾ എല്ലാം തികഞ്ഞവരാണല്ലോ, നിങ്ങൾതന്നെ തീരുമാനിക്കൂ' എന്നാണ് കുട്ടികൾക്ക് പരസ്യം വഴി നൽകുന്ന സന്ദേശം.

'മാതാപിതാക്കളോട് ബഹുമാനമില്ലാത്തവരാക്കി കുഞ്ഞുങ്ങളിൽ നിന്ന് അവരെ അകറ്റുക' എന്ന തന്ത്രമാണ് ഇതിൽ കോർപറേറ്റുകൾ പ്രയോഗിക്കുന്നത്.

ജീവിച്ചുകഴിയുമ്പോഴാണ് ജീവിതമെന്തെന്ന് മനുഷ്യൻ തിരിച്ചറിയുന്നത്. ആ വിവേകം അടുത്ത തലമുറയിലേക്ക് പകർന്നു നൽകാൻ സഹായിക്കുന്ന കല്പനയാണ് അഞ്ചാമത്തെ കൽപന. 'മാതാവിനെയും പിതാവിനെയും ബഹുമാനിക്കുക' എന്ന ദൈവകല്പന സ്വന്തം ജീവിതത്തിൽ കാണിച്ചുകൊടുത്തു തന്നെയാണ് കുഞ്ഞുങ്ങളെ പഠിപ്പിക്കേണ്ടത്.

സഭ ആരംഭിച്ചിരിക്കുന്ന 'പാതിരാകരുത് ഈ കതിരുകൾ' എന്ന പദ്ധതിക്ക് എല്ലാവിധ ആശംസകളും നേരുന്നു.

**ജോണി കുറിയാക്കോസ്**
കടവന്ത്ര, കൊച്ചി.

**Feedback:**
You say it, and we listen

gmirror2009@yahoo.com

## പ്രിയ വായനക്കാരോട്

നിങ്ങളുടെ രചനകൾ, അഭിപ്രായങ്ങൾ, നിർദ്ദേശങ്ങൾ, പ്രതികരണങ്ങൾ എന്നിവ പൂർണ്ണമായ വിലാസം, ഫോൺ നമ്പർ, ഇമെയിൽ എന്നിവ സഹിതം അയച്ചുതരേണ്ടതാണ്.

**രചനകൾ 400 വാക്കിൽ കവിയാൻ പാടില്ല. മുമ്പ് പ്രസിദ്ധീകരിച്ചവയും മറ്റു പ്രസിദ്ധീകരണങ്ങളുടെ പരിഗണനയിലിരിക്കുന്നവയും സ്വീകാര്യമല്ല.** കടലാസിന്റെ ഒരു പുറത്തുമാത്രം എഴുതുക. ക്രിസ്തീയ-വേദപുസ്തകം-ആത്മീയ-സഭാസംബന്ധമായവ ആയിരിക്കണം.

രചനകൾ പ്രസിദ്ധീകരണ യോഗ്യമാണോ എന്നു നിർണ്ണയിക്കുന്നതിനും എഡിറ്റു ചെയ്യുന്നതിനും ഏത് ലക്കത്തിൽ പ്രസിദ്ധീകരിക്കണമെന്ന് തീരുമാനിക്കുന്നതിനുമുള്ള അധികാരം എഡിറ്റോറിയൽ ബോർഡിനുണ്ട്.

## How to reach us

**രചനകൾ സംബന്ധിച്ച കൂടുതൽ വിവരങ്ങൾക്ക് :**
മാനേജിംഗ് എഡിറ്റർ
Ph.: 94474 56089

**രചനകളും ഫോട്ടോകളും അയയ്ക്കേണ്ട വിലാസം :**
The Editor, Georgian Mirror
St. George Orthodox Valiyapally,
Palarivattom, Cochin - 682 025
Ph : 0484 - 2346096
email : gmirror2009@yahoo.com

**പരസ്യം സംബന്ധിച്ച കാര്യങ്ങൾക്ക്**
Marketing Manager: 94461 35081

**വരിസംഖ്യ സംബന്ധിച്ച കാര്യങ്ങൾക്ക്**
Circulation Manager: 94478 19048